# ശാന്തിമന്ത്രങ്ങൾ

## ഭാഷാവ്യാഖ്യാനം

ശ്രീമദ് വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

തീർത്ഥപാദീയഗ്രന്ഥാവലി നമ്പർ - 4

# ശാന്തിമന്ത്രങ്ങൾ

ഭാഷാവ്യാഖ്യാനം.

വ്യാഖ്യാതാ:

ശ്രീമദ് വിദ്യാനന്ദതീർത്ഥപാദസ്വാമികൾ.

തീർത്ഥപാദാശ്രമം, തീർത്ഥപാദപുരം

വാഴൂർ, കോട്ടയം

Sree Theerthapadeeya Grandhavali No. 4

# SANTI MANTRANGAL

(Malayalam)

*Commentary by*

**Sree Vidyananda Thirthapada Swamikal**


| | | | | | |
|---|---|---|---|---|---|
| Frist Edition | : | August | 1966 | - | 1000 Copies |
| Second Edition | : | December | 1971 | - | 2000 Copies |
| Third Edition: | : | April | 1984 | - | 1000 Copies |
| Fourth Edition | : | March | 2001 | - | 2000 Copies |

*Printed at:*

**Co-operative offset Press**
**Ponkunnam Ph : 0482-823085**

**Price Rs.** 20




*Published by :*

**Theerthapadashramam**
**Theerthapadapuram P. O.**
**Vazhoor**

# പ്രസ്താവന

(ഒന്നാംപതിപ്പ്)

സനാതനധർമ്മമായ ഹിന്ദുമതത്തിന്റെ മൗലികപ്രമാണം വേദങ്ങളാകുന്നു. ജ്ഞാനമെന്നും, ധർമ്മം അധർമ്മം ബ്രഹ്മം ഇവയെ വേദിപ്പിക്കുന്ന ശബ്ദപ്രമാണമെന്നും വേദത്തിനർത്ഥമുണ്ട്. ലോകത്തിന് ഇന്നു കണ്ടുകിട്ടിയിട്ടുള്ള ജ്ഞാനവിജ്ഞാന സമ്പത്തുകളിൽവച്ച് ഏറ്റവും മഹത്വവും പ്രാചീനത്വവും വേദങ്ങൾക്കാണെന്ന് ആധുനികഗവേഷകൻമാർ ഐകകണ്ഠ്യേന സമ്മതിക്കുന്നു. പ്രാചീന മഹർഷീശ്വരന്മാരുടെ ഇന്ദ്രിയാതീതമായ ആദ്ധ്യാത്മികാനുഭൂതിയെ പ്രകാശിപ്പിക്കുന്ന ശബ്ദസമൂഹമാണ് വേദം. അതു നിത്യമാണെന്നു മീമാംസകൻമാരും, ഈശ്വരകർതൃകമാണെന്ന് നൈയ്യായിക വൈശേഷികാദി ദാർശനികൻമാരും അഭിപ്രായപ്പെടുന്നു.

ആഹാരം, നിദ്ര, മൈഥുനം മുതലായവയിൽ നിന്നു ലഭിക്കുന്ന വെറും ക്ഷുദ്ര സുഖം അനുഭവിക്കുന്നതിനുവേണ്ടി മാത്രം ജീവിക്കുന്ന മൃഗപ്രായന്മാരായ മനുഷ്യർക്ക് ധർമ്മാധർമ്മ വിവേകം നൽകി അവരെ അധർമ്മത്തിൽനിന്നു പിന്തിരിപ്പിച്ച് ധർമ്മമാർഗ്ഗത്തിൽക്കൂടി ഈശ്വരഭാവത്തിലുയർത്തുന്നതിനുവേണ്ടിയാണ് പ്രാചീന മഹർഷീശ്വരന്മാർ വേദമന്ത്രങ്ങളാവിഷ്കരിച്ചിട്ടുള്ളത്. അതുകൊണ്ടു ശ്രേയസ്സും പ്രേയസ്സും ആഗ്രഹിക്കുന്ന എല്ലാ മനുഷ്യരും ദിവസവും വേദമന്ത്രങ്ങൾ അദ്ധ്യയനം ചെയ്യുകയും അവയുടെ അർത്ഥവിചാരത്തിൽ ശ്രദ്ധ ചെലുത്തുകയും വേണമെന്നു സ്മൃതികൾ അനുശാസിക്കുന്നു.

വേദ ഏവ സദാഭ്യസ്യോ വേദശ്ചക്ഷുസ്സനാതനം
ഭൂതം ഭവ്യം ഭവിഷ്യം ച സർവം വേദാത് പ്രസിദ്ധ്യതി

(മനു. 12. 98.)

സർവേഷാമേവഭൂതാനാം വേദശ്ചക്ഷുസ്സനാതനം
വേദഃ ശ്രേയസ്കരഃ പുംസാം നാന്യ ഇത്യബ്രവീദ്രവിഃ

(സൗരപുരാണം 17. 35)

ഈ സ്മൃതിവാക്യങ്ങൾ അതിനു തെളിവുകളാണല്ലോ.

വേദത്തിന്റെ മുഖ്യ താല്പര്യം ഈശ്വരന്റെ പ്രപഞ്ച കർതൃത്വം, സർവവ്യാപകത്വം, സച്ചിദാനന്ദത്വം മുതലായ ധർമ്മങ്ങൾ പ്രകാശിപ്പിക്കുകയെന്നുള്ളതാണ്. 'ഈശ്വരൻ ഒന്നേ സത്യമായിട്ടുള്ളൂ. എല്ലാം ഈശ്വരമയമാണ്. ആ ഈശ്വരനെ വിദ്വാന്മാർ ഉപാധിഭേദമനുസരിച്ച് വിവിധരൂപത്തിലും വിവിധ നാമത്തിലും പ്രകീർത്തിക്കുന്നു. ഈശ്വരനെ അറിഞ്ഞെങ്കിലേ ജീവന് ശാന്തി ലഭിക്കുകയുള്ളൂ' എന്ന് വേദം ചൂണ്ടിക്കാണിക്കുന്നു.

ഈശ്വരോപാസനയ്ക്കുവേണ്ടി വേദത്തിലെ ശാന്തിപ്രദങ്ങളായ പന്ത്രണ്ടു മന്ത്രങ്ങൾ മലയാളത്തിൽ വ്യാഖ്യാനിച്ച് 'ശാന്തി മന്ത്രങ്ങൾ' എന്ന പേരിൽ ഒരു പുസ്തകമാക്കിയതാണ് വാഴൂർ തീർത്ഥപാദീയഗ്രന്ഥാവലിയിലെ നാലാം നമ്പർ പുസ്തകമായി ഇപ്പോൾ ഭക്തജനങ്ങളുടെ മുമ്പിൽ ഞങ്ങൾ സമർപ്പിക്കുന്നത്.

നമ്മളുടെ ചില സുഹൃത്തുക്കളുടേയും ശിഷ്യന്മാരുടേയും അപേക്ഷയനുസരിച്ചാണ് ഇങ്ങനെ ഒരു ഗ്രന്ഥമിപ്പോൾ പ്രസിദ്ധപ്പെടുത്തുവാനിടവന്നത്. ഈശ്വരോപാസനയ്ക്ക് അത്യന്തം ഉപയുക്തങ്ങളായ പന്ത്രണ്ടു മന്ത്രങ്ങളും ആത്മധ്യാനവും ഗുരുപരമ്പരാസ്തോത്രങ്ങളും ഈ ഗ്രന്ഥത്തിലുൾപ്പെടുത്തിയിട്ടുണ്ട്. ഇവ വാഴൂർ തീർത്ഥപാദാശ്രമത്തിലെ അന്തേവാസികൾ ദിവസവും സന്ധ്യാസമയത്തു പഠിക്കുന്ന മന്ത്രങ്ങളും സ്തോത്രങ്ങളുമാണെന്ന് കൂടി പ്രസ്താവിക്കുവാൻ ഞങ്ങൾക്കു സന്തോഷമുണ്ട്. ഈ ഗ്രന്ഥം ദിവസവും പാരായണം ചെയ്താൽ ഈശ്വരാനുഗ്രഹവും തദ്വാരാ ശാന്തിയും സുഖവും ആർക്കും ലഭിക്കുന്നതാണ്.

ഈ വ്യാഖ്യാന നിർമ്മിതിക്ക് പ്രേരിപ്പിക്കുകയും ഒരു മുഖവുരയെഴുതി പുസ്തകത്തെ അലങ്കരിക്കുകയും ചെയ്തത് മാന്യസുഹൃത്തായ അഡ്വക്കേറ്റ് ശ്രീ. എൻ. ഗോവിന്ദമേനോൻ അവർകളാണ്. മഹാമനസ്കനായ അദ്ദേഹത്തിന് ഹാർദ്ദവമായ ധന്യവാദം അരുളിക്കൊള്ളട്ടെ.

ഈ പുസ്തകത്തിന്റെ പ്രസിദ്ധീകരണഭാരം സന്തോഷ സമേതം ഏറ്റെടുത്തത് കോട്ടയം കാരാപ്പുഴ വാരിക്കാട്ട് ശ്രീ. വി. കെ. ചെല്ലപ്പൻപിള്ള അവർകളാണ്. വാഴൂർ തീർത്ഥപാദാശ്രമത്തിന്റെ ഒരു ഉത്തമബന്ധുവും അസ്മദന്തേവാസിയുമായ ശ്രീ. ചെല്ലപ്പൻപിള്ളയുടെ സ്നേഹനിർഭരമായ പ്രേരണയും ഉത്സാഹവും ഇല്ലായിരുന്നെങ്കിൽ ഇങ്ങനെയൊരു ഗ്രന്ഥമിപ്പോൾ പുറപ്പെടുവിക്കുവാൻ സാധിക്കുകയില്ലായിരുന്നു എന്നുള്ള വാസ്തവം കൂടി ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ. ആ സുകൃതിക്കും ഞങ്ങളുടെ പ്രേമപൂർണ്ണമായ ധന്യവാദവും, ശുഭാശിർവാദങ്ങളും സമർപ്പിക്കുന്നു.

അതുപോലെ ഈ ഗ്രന്ഥം നല്ല അക്ഷരത്തിലെഴുതുകയും പ്രൂഫ് പരിശോധിക്കുകയും ചെയ്തത് അസ്മദന്തേവാസിയായ കുടമാളൂർ എൻ. ആർ. രാഘവൻനായർ ശാസ്ത്രിയാണ്. ആ പ്രിയദർശനനും സകലവിധ ഭാവുകങ്ങളും ആശംസിക്കുവാൻ ഈ അവസരം വിനിയോഗിക്കുന്നു.

ഈ പുസ്തകം ഭംഗിയാംവണ്ണം അച്ചടിച്ചു തന്നത് കോട്ടയം ന്യൂ ഇൻഡ്യാ പ്രസ്സ് അധികൃതരാണ്. അവർക്ക് ഞങ്ങളുടെ നിർവ്യാജമായ കൃതജ്ഞത പ്രകാശിപ്പിച്ചുകൊള്ളുന്നു.

എന്ന്,

ക്ഷേമാശംസി,

ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമി.

(ആശ്രമാദ്ധ്യക്ഷൻ)

തീർത്ഥപാദാശ്രമം,
തീർത്ഥപാദപുരം വാഴൂർ.

# മുഖവുര

കോട്ടയം എൻ.എസ്. എസ്. യൂണിയൻ മന്ദിരത്തിൽ വെച്ച് 1966 മേയ് 25-ാം തീയതി മുതൽ ജൂൺ 9-ാം തീയതി വരെ ദിവസവും വൈകിട്ട് 6 മണി മുതൽ രാത്രി 8 മണിവരെ ടി. യൂണിയന്റെ ആഭിമുഖ്യത്തിൽ വാഴൂർ തീർത്ഥപാദാശ്രമാദ്ധ്യക്ഷൻ ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ സൂതസംഹിതയിലെ ശിവമാഹാത്മ്യഖണ്ഡത്തെ അധികരിച്ച് ഒരു പ്രവചനപരമ്പര നടത്തുകയുണ്ടായി. ആ ജ്ഞാനമഹായജ്ഞത്തിന്റെ ആരംഭത്തിൽ സുപ്രസിദ്ധങ്ങളായ പത്ത് ശാന്തിമന്ത്രങ്ങളും ഗുരുപരമ്പരാസ്തോത്രങ്ങളും സ്വാമിജി ശ്രോതാക്കൾക്ക് ഉപദേശിച്ചുകൊടുക്കുകയും അവർകൂടി ആ മന്ത്രങ്ങൾ ഭക്തിപൂർവ്വം ജപിക്കുകയും ചെയ്തിരുന്നു. പ്രസ്തുത മന്ത്രങ്ങളും സ്തോത്രങ്ങളും ദിവസവും അദ്ദേഹം ശ്രോതാക്കൾക്കു വ്യാഖ്യാനിച്ചുകൊടുക്കുകകൂടിചെയ്തു. ആ വ്യാഖ്യാനത്തിന്റെ ചുരുക്കമാണ് പുസ്തകരൂപത്തിലിപ്പോൾ ഞങ്ങൾ പ്രസിദ്ധപ്പെടുത്തുന്നത്. ഈ മന്ത്രങ്ങളും സ്തോത്രങ്ങളും ദിവസവും ശ്രദ്ധാപുരസ്സരം പഠിച്ചാൽ അനർത്ഥനിവൃത്തിയും ആനന്ദപ്രാപ്തിയും ഉണ്ടാകുമെന്നുള്ളതിൽ സംശയമില്ല. അതിനുവേണ്ടി ഈശ്വര സ്മരണയോടുകൂടി ഈ ഗ്രന്ഥം ശ്രദ്ധാലുക്കളുടെ മുമ്പിൽ ഞങ്ങൾ സമർപ്പിച്ചുകൊള്ളുന്നു.

എന്ന് ,

യൂണിയൻ പ്രസിഡന്റ്

എൻ. ഗോവിന്ദമേനോൻ

# അവതാരിക

(രണ്ടാം പതിപ്പ്)

പുരാതനകാലം മുതൽക്കേ മനുഷ്യർ ആഗ്രഹിച്ചു പോന്നിട്ടുള്ളതാണ് ജീവിതത്തിൽ സർവ്വത്ര ശാന്തിയും സമാധാനവും വേണമെന്നുള്ളത്. സ്വയം പൂർണ്ണതയെപ്പറ്റിയുള്ള അജ്ഞാനത്തിന്റെ ഫലമായി കാമകർമ്മങ്ങളാകുന്ന പാശത്തിന്റെ ബന്ധനത്തിൽപ്പെട്ട് വിഷമിക്കുന്ന മനുഷ്യൻ സംസാരജീവിതത്തിൽ ചെല്ലുന്നേടത്തെല്ലാം അശാന്തിയുടെയും അസമാധാനത്തിന്റെയും മുന്നിലാണ് ചെന്നുപെടുന്നത്. അതിന്റെ പരിഹാരത്തിനുവേണ്ടിയുള്ള പ്രാർത്ഥനകൾ വൈദികകാലം മുതൽക്കേ ആരംഭിച്ചിട്ടുണ്ട്. മനുഷ്യന്റെ ജീവിതാനുഭങ്ങളെയെല്ലാം നിയന്ത്രിച്ചു പോരുന്ന അദൃശ്യമായ ഒരു ശക്തിയുണ്ടെന്നും ആ ശക്തിയുടെ അനുഗ്രഹംകൊണ്ടേ പരമമായ ശാന്തി കൈവരിയ്ക്കാൻ കഴിയു എന്നുമുള്ള ഉത്തമ വിശ്വാസത്തോടുകൂടിയുള്ള പ്രാർത്ഥനകളാണ് നാം വേദത്തിൽ കാണുന്നത്. നമ്മുടെ ഇന്ദ്രിയങ്ങളും മനസ്സും ബുദ്ധിയുമെല്ലാം ആ ശക്തിയുടെ ആരാധനയ്ക്കുവേണ്ടിയുള്ളവയാണ്. എന്താണ് ആ ആരാധന? നന്മയുടെ ആകാരമായ ആ ശക്തിയെ ചുറ്റുമുള്ള എല്ലാ ദൃശ്യങ്ങളിലും കാണുക. അതെ, എല്ലാം ബ്രഹ്മമയമായിക്കണ്ട് രാഗദ്വേഷാദികളിൽ നിന്ന് മനസ്സിനെ മുക്തമാക്കുക. സങ്കുചിതമായ മനോഭാവത്തിനോ സ്വാർത്ഥത്തിനോ അവിടെ സ്ഥാനമില്ല. അങ്ങനെ ഉത്കൃഷ്ടവും ഉദാത്തവും ഉജ്ജ്വലവുമായ വിശാലമായ മനോഭാവത്തെ വളർത്തിയെടുക്കുവാൻ സഹായിക്കുന്നവയാണ് വേദങ്ങളിലെ ശാന്തിമന്ത്രങ്ങൾ. ഭൗതികവും മാനസികവുമായ തലത്തിൽ, ബാഹ്യവും ആഭ്യന്തരവുമായ മണ്ഡലങ്ങളിൽ രഞ്ജിപ്പും പ്രശാന്തിയും ഉളവാക്കുകയാണ് ശാന്തിമന്ത്രങ്ങളുടെ ഉദ്ദേശ്യം അവയുടെ നിത്യപാരായണവും അനുശീലനവും, സ്നേഹം, ശാന്തി, സമത്വം, സർവ്വസാഹോദര്യം മുതലായ മഹനീയഗുണങ്ങൾ വളർത്തിയെടുക്കുവാൻ സഹായിക്കുന്നു. ആ ശാന്തിമന്ത്രങ്ങളുടെ അർത്ഥവും

ആശയവും വ്യക്തമാക്കുകയാണ് ഈ പുസ്തകത്തിന്റെ ആദ്യ ഭാഗംകൊണ്ട് പണ്ഡിതവരേണ്യനായ ശ്രീ വിദ്യാനന്ദസ്വാമികൾ ചെയ്യുന്നത്.

മരണത്തെ ജയിക്കുവാനുള്ള ആഗ്രഹം മനുഷ്യസഹജമാണ്. അതിനുവേണ്ടി സാധാരണ ജപിക്കാറുള്ളതാണ് മൃത്യുഞ്ജയമന്ത്രം. അതിന്റെ വിസ്തൃതമായ വ്യാഖ്യാനത്തിന്നാണ് ഈ പുസ്തകത്തിന്റെ ഉത്തരഭാഗം മുഴുവൻ സ്വാമിജി ഉപയോഗപ്പെടുത്തിയിട്ടുള്ളത്. വൈദികദർശനമനുസരിച്ച് ബന്ധനത്തിനുള്ള കാരണമെന്തെന്നും അതിൽനിന്ന് മുക്തി നേടുവാനുള്ള മാർഗ്ഗമെന്തെന്നും വിവരിച്ചതിനുശേഷം മുക്തിയുടെ വിവിധ വശങ്ങളെപ്പറ്റി അതിവിസ്തൃതമായിത്തന്നെ സ്വാമിജി ഇതിൽ വിവരിക്കുന്നു. ഹൈന്ദവതത്വചിന്തയുടെ ഒരു സാമാന്യരൂപം ഇതിൽനിന്ന് ഒരു ജിജ്ഞാസുവിന് മനസ്സിലാക്കുവാൻ സാധിക്കുന്നു. ജീവന്മുക്തിയും വിദേഹമുക്തിയും എന്ന അദ്ധ്യായം പ്രത്യേകം പഠനാർഹമാണ്. ജീവന്മുക്തന്റെ അവസ്ഥ സാദ്ധ്യമാണോ അല്ലയോ എന്നുള്ള ചിന്തയിൽ ജീവന്മുക്താവസ്ഥ തീർച്ചയായും സാദ്ധ്യമാണെന്നു സയുക്തികം സമർത്ഥിക്കുകയും വേദാന്തം ജീവിതലക്ഷ്യമായി സ്വീകരിച്ചിട്ടുള്ള അവസ്ഥയിലെത്തിച്ചേർന്നിട്ടുള്ള ഒരു സാധകന്റെ ലക്ഷണങ്ങളും ജീവിതരീതികളും വ്യക്തമായി വിവരിക്കുകയും ചെയ്യുന്നു. യാതൊരു അലട്ടും അല്ലലും ഇല്ലാതെ ശാന്തിയും സമാധാനവും വിളയാടുന്ന ആ ജീവിതമായിരിക്കണം ഏതൊരുവന്റെയും ലക്ഷ്യമെന്ന് ഇത് വായിക്കുന്നവർക്ക് ബോദ്ധ്യപ്പെടുന്നതാണ്. മരണാനന്തരം ജീവന്റെ പരലോകഗമനത്തിലുള്ള ഗതിക്രമത്തെപ്പറ്റിയുള്ള വിവരണവും വിജ്ഞാനപ്രദമായിട്ടുണ്ട്. ഉപനിഷദ്ദർശനത്തിന്റെ മകുടമണികളായി പ്രശോഭിക്കുന്ന മഹാവാക്യങ്ങളുടെ അർത്ഥവിവരണം ഭാരതീയ തത്വചിന്തയെപ്പറ്റിയുള്ള പല സംശയങ്ങൾക്കും നിവാരണം നൽകുന്നതാണ്.

ആത്മധ്യാനത്തിനുവേണ്ടിയുള്ള ഒരു മന്ത്രവും ഉപദേശിച്ചുകൊണ്ടാണ് അദ്ദേഹം വേദാന്തതത്വവിവരണം അവസാനിപ്പിക്കുന്നത്.

പുസ്തകത്തിന്റെ അവസാനം കൊടുത്തിട്ടുള്ള ഗുരുപരമ്പരാസ്മരണവും ശിവമഹിമ്നഃസ്തോത്രവും സർവ്വാത്മകശിവ സ്തോത്രവും നിത്യപാരായണത്തിന് ഏറ്റവും ഉപയുക്തങ്ങളാണ്. അവസാനത്തെ രണ്ടു സ്തോത്രങ്ങളും ഈ പതിപ്പിന്റെ പ്രത്യേകതകളാകുന്നു. ഭക്തന്മാർക്ക് അതി ഹൃദ്യങ്ങളായി തോന്നാവുന്ന ഈ സ്തോത്രങ്ങളുടെ അർത്ഥവും കൂടി അടുത്ത പതിപ്പിൽ ചേർക്കുമെന്ന് സഹൃദയന്മാർക്കു പ്രതീക്ഷിക്കാവുന്നതാണ്.

ഈശ്വരോപാസനയിൽക്കൂടി അദ്വൈതസാക്ഷാത്കാരത്തിന്റെ അത്യുന്നതശൃംഗങ്ങളെ അധിരോഹണം ചെയ്യുവാനാഗ്രഹിക്കുന്ന സാധകന്മാർക്ക് ഏറ്റവും പ്രയോജനപ്രദമായ ഈ പുസ്തകത്തിന്റെ പരിഷ്കരിച്ച രണ്ടാംപതിപ്പ് ഭക്തജനങ്ങളുടെ സമക്ഷം അവതരിപ്പിക്കുന്നതിൽ എനിക്ക് അത്യധികമായ സന്തോഷവും കൃതാർത്ഥതയുമുണ്ട്.

എന്ന്,

**മൃഡാനന്ദസ്വാമി**

ശ്രീരാമകൃഷ്ണാശ്രമം,
പുറനാട്ടുകര,
1-12-1971.

# നാലാം പതിപ്പിന്റെ

## പ്രസ്താവന

മനുഷ്യരുടെ സഹജമായ അഭിലാഷമാണ് ശാന്തി, സുഖം, സമാധാനം എന്നിവയിലുള്ളത്. ഇത് നേടിയെടുക്കുവാനാണ് അവൻ എല്ലായ്പ്പോഴും പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത്. ആ ശാന്തി നേടിയെടുക്കുവാനുള്ള ഭൗതിക വസ്തുക്കളിലേയ്ക്കുള്ള പരക്കം പാച്ചിലാണ് കൂടുതൽ അശാന്തിയും അസമാധാനവും ഉണ്ടാക്കിത്തീർക്കുന്നത്. ഈ വൈപരീത്യം പരിഹരിക്കുവാനുള്ള ശാസ്ത്രീയ മാർഗ്ഗങ്ങളാണ് വേദങ്ങളിൽ പറഞ്ഞിട്ടുള്ളത്. അതിനുള്ള ഏറ്റവും സരളവും ഏവർക്കും അനുഷ്ഠിക്കുവാൻ പറ്റിയതുമായ മാർഗ്ഗനിർദ്ദേശങ്ങളാണ് വൈദികശാന്തി മന്ത്രങ്ങളുടെ പഠനത്തിലൂടെയും മനനനിദിധ്യാസനത്തിലൂടേയും കരഗതമായിരിക്കുന്നത്. അത് പരമാവധി ഉപയോഗപ്പെടുത്തുവാൻ എല്ലാ സുകൃതികളേയും ഭഗവാൻ അനുഗ്രഹിക്കട്ടെയെന്ന് ഭഗവാനോടു പ്രാർത്ഥിച്ചുകൊള്ളുന്നു. മുൻ പതിപ്പുകളിൽ നിന്നും വ്യത്യസ്ഥമായി ദക്ഷിണാമൂർത്തിസ്തോത്രം, ശിവനീരാജന സ്തോത്രം, കൗപീന പഞ്ചകം, നിർവ്വാണാഷ്ടകം, ഗുർവ്വഷ്ടകം, പ്രാർഥന എന്നിവകൂടി നാലാം പതിപ്പിൽ കൂടുതലായി ചേർത്തിരിക്കുന്നു.

ഈ നാലാം പതിപ്പ് ശ്രീമാൻ പി. കെ. രവീന്ദ്രനാഥൻനായർ, മാവേലിക്കരയുടെ സൗമനസ്യംകൊണ്ടും, ധനസഹായംകൊണ്ടുമാണ് സുസാധ്യമായത്. അദ്ദേഹം ഗുരുനാഥനായ ബ്രഹ്മശ്രീ വിദ്യാനന്ദ സ്വാമിജിയിൽനിന്ന് മന്ത്രദീക്ഷ ലഭിച്ച പുണ്യാത്മാവാണ്. സുകൃതിയായ അദ്ദേഹത്തിന് ഒരു നല്ല ആധ്യാത്മിക ഭാവി ഭഗവാൻ പ്രദാനം

ചെയ്യട്ടെയെന്ന് ആശംസിക്കുന്നു. ഈ പുസ്തകം ഇത്രയും ഭംഗിയായി അച്ചടിച്ചുതന്ന കോ-ഓപ്പറേറ്റീവ് ഓഫ്സെറ്റ് പ്രസ്, പൊൻകുന്നം ഭാരവാഹികളെ പ്രശംസിച്ചു കൊള്ളുന്നു.

എന്ന്,

ശുഭാശംസി,

**പ്രജ്ഞാനാനന്ദ തീർത്ഥപാദ സ്വാമി**

(ആശ്രമാദ്ധ്യക്ഷൻ)

ശ്രീ. തീർത്ഥപാദാശ്രമം,
തീർത്ഥപാദപുരം,
വാഴൂർ,
26-12-2000 .

## ഉള്ളടക്കം

## സമർപ്പണം

ശ്രീ തീർത്ഥപാദപരമ-
ഹംസ സദ്ഗുരുപാദയോഃ
സമർപ്പ്യതേ മയാ ശാന്തി-
മന്ത്രവ്യാഖ്യേയമാദരാത്.
നമഃപരമഹംസ ശ്രീ-
തീർത്ഥപാദാംഘ്രിരേണവേ
യത്സമ്പർക്കവശാദ്വിദ്യാ-
നന്ദോ മേ ഹൃദി ഭാസതേ.

എന്ന്, വിനീതശിഷ്യൻ,
വ്യാഖ്യാതാ.

# ശാന്തിമന്ത്രങ്ങൾ

## ഓം തത് സത് പരമാത്മനേ നമഃ

1

ഓം ശം നോ മിത്രഃ ശം വരുണഃ ശം നോ
ഭവത്വര്യമാ ശം ന ഇന്ദ്രോ ബൃഹസ്പതിഃ ശം
നോ വിഷ്ണുരുരുക്രമഃ. നമോ ബ്രഹ്മണേ. നമസ്തേ
വായോ. ത്വമേവ പ്രത്യക്ഷം ബ്രഹ്മാസി.
ത്വാമേവ പ്രത്യക്ഷം ബ്രഹ്മ വദിഷ്യാമി. ഋതം.
വദിഷ്യാമി . സത്യം വദിഷ്യാമി തന്മാമവതു
തദ്വക്താരമവതു. അവതു മാം. അവതു
വക്താരം. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

(കൃഷ്ണയജുർവേദം. തൈ. ആ. 1. 1.)

ഓം. മംഗളസൂചകമായ ഒരു പദമാണ് ഇത്.
ഈശ്വരൻ എന്നും ഇതിനർത്ഥമുണ്ട്.

മിത്ര=മിത്രനെന്ന ദേവൻ, നഃ=ഞങ്ങൾക്ക്, ശം=സുഖഹേതുവായി, ഭവതു=ഭവിക്കട്ടെ. വരുണഃ= വരുണനെന്നദേവൻ, നഃ = ഞങ്ങൾക്ക്, ശം ഭവതു= സുഖഹേതുവായി ഭവിക്കട്ടെ. അര്യമാ = അര്യമാവ്എന്ന ദേവൻ, നഃ= ഞങ്ങൾക്ക്, ശം ഭവതു=സുഖഹേതുവായിഭവിക്കട്ടെ. ഇന്ദ്രഃ= ഇന്ദ്രൻ എന്ന ദേവൻ, നഃ ശം ഭവതു= ഞങ്ങൾക്ക് സുഖഹേതുവായി ഭവിക്കട്ടെ. ബൃഹസ്പതിഃ നഃശം ഭവതു =ബൃഹസ്പതി എന്ന ദേവൻ ഞങ്ങൾക്കുസുഖഹേതുവായി ഭവിക്കട്ടെ. ഉരുക്രമഃ = മൂന്നുലോകത്തെയും കാലുകൊണ്ട് അളന്ന, വിഷ്ണു എന്ന ദേവൻ, നഃ ശംഭവതു=ഞങ്ങൾക്ക് സുഖഹേതുവായിഭവിക്കട്ടെ. ബ്രഹ്മണേ നമഃ = ബ്രഹ്മത്തിനു നമസ്കാരം. വായോ = അല്ലയോ വായുദേവ, തേ നമഃ = അങ്ങേയ്ക്കു നമസ്കാരം. ത്വം ഏവ = അങ്ങുതന്നെ, പ്രത്യക്ഷം ബ്രഹ്മ അസി = പ്രത്യക്ഷമായ ബ്രഹ്മം ആകുന്നു. ത്വാം ഏവ = അങ്ങയെത്തന്നെ, പ്രത്യക്ഷം ബ്രഹ്മ വദിഷ്യാമി = പ്രത്യക്ഷമായ ബ്രഹ്മമെന്നു ഞാൻ പറയുന്നുണ്ട്. ത്വാം ഏവ = അങ്ങയെത്തന്നെ, ഋതം വദിഷ്യാമി = ഋതം എന്ന്, ശാസ്ത്രമനുസരിച്ചു ബുദ്ധിയിൽ സുനിശ്ചിതമായിരിക്കുന്ന സത്യപദാർത്ഥം എന്ന്, ഞാൻ പറയുന്നുണ്ട്. സത്യം വദിഷ്യാമി = സത്യമെ

ന്ന്, ഒരിക്കലും മാറ്റമില്ലാത്തതെന്നും, ഞാൻ പറയുന്നുണ്ട്. തത് = അത് (എന്നാൽ സ്തുതിക്കപ്പെട്ട ആ ബ്രഹ്മം) മാം അവതു = എന്നെ രക്ഷിക്കട്ടെ. തദ് = ആ ബ്രഹ്മം, വക്താരം = വക്താവിനെ(ആത്മവിദ്യ ഉപദേശിച്ചു തരുന്ന ഗുരുവിനെ) അവതു = രക്ഷിക്കട്ടെ. മാം അവതു = എന്നെരക്ഷിക്കട്ടെ. വക്താരം അവതു = ആചാര്യനേയും രക്ഷിക്കട്ടെ. ഓം ശാന്തിഃ ശാന്തിഃ = ശാന്തി ആദ്ധ്യാത്മികമായും, ആധി ദൈവികമായും, ആധിഭൗതികമായും ഉണ്ടാകുന്ന ദുഃഖങ്ങൾക്കെല്ലാം ശമനമുണ്ടാകട്ടെ.

ഈ മന്ത്രങ്ങൾ കൃഷ്ണയജുർവേദത്തിലുള്ളതാണ്. അദ്ധ്യാത്മവിദ്യ പരിശീലിക്കുവാൻ തുടങ്ങുന്ന സാധകന്മാർക്ക് വന്നുചേരാവുന്ന വിഘ്നങ്ങൾ ഇല്ലാതാക്കുന്നതിനും അവരുടെ ആഗ്രഹങ്ങൾ സാധിച്ചുകിട്ടുന്നതിനുംവേണ്ടി ദേവന്മാരോട് പ്രാർത്ഥിക്കുന്നവയാണ് ഈ ശാന്തിമന്ത്രങ്ങൾ. സച്ചിദാനന്ദസ്വരൂപനായ ഈശ്വരൻ ലോകാനുഗ്രഹത്തിനുവേണ്ടി പലതരത്തിലുള്ള ശക്തികളായി അവയ്ക്കനുരൂപമായ ഉപാധികളിൽക്കൂടി പ്രകാശിക്കുന്നു. അവയാണ് ദേവതകൾ അല്ലെങ്കിൽ ദേവന്മാർ എന്ന രൂപത്തിൽ വേദങ്ങളിലും പുരാണങ്ങളിലും ഇതിഹാസങ്ങളിലും മറ്റും വർണ്ണിക്കപ്പെട്ടിരിക്കുന്നത്. അക്കൂട്ടത്തിൽപ്പെട്ട ഒരു ദേവനാണ് മിത്രൻ. സമഷ്ടി പ്രപഞ്ചത്തിൽ പകലിന്റേയും, വ്യഷ്ടിപ്രപഞ്ചത്തിൽ (ദേഹത്തിൽ) പ്രാണവ്യാപാരത്തിന്റേയും, അധിഷ്ഠാനദേവതയാണ് മിത്രൻ. ആ മിത്രൻ ഞങ്ങൾക്ക് സുഖത്തെ നൽകട്ടെ. പകലും, പ്രാണനും സുഖകരമായിത്തീരട്ടെ എന്നു സാരം.

വരുണനെന്ന ദേവൻ സമഷ്ടിപ്രപഞ്ചത്തിൽ രാത്രിയുടെയും വ്യഷ്ടി പ്രപഞ്ചത്തിൽ അപാനവായുവിന്റെയും അധിഷ്ഠാന ദേവനാണ്. ആ ദേവൻ ഞങ്ങൾക്ക് നിരതിശയമായ സുഖം ഉളവാക്കട്ടെ. സമഷ്ടിപ്രപഞ്ചത്തിൽ ആദിത്യമണ്ഡലത്തിന്റേയും വ്യഷ്ടി പ്രപഞ്ചത്തിൽ നേത്രേന്ദ്രിയത്തിന്റേയും അധിഷ്ഠാതൃദേവനായി വിളങ്ങുന്ന ആര്യമാവ് ഞങ്ങൾക്ക് സുഖത്തെ പ്രദാനം ചെയ്യട്ടെ. വാക്കിന്റേയും ബുദ്ധിയുടെയും

അധിഷ്ഠാതൃ ദേവനായി വിളങ്ങുന്നത് ദേവന്മാരുടെ ആചാര്യനായ വ്യാഴം ആകുന്നു. ആ ദേവൻ ഞങ്ങളെ സുഖിപ്പിക്കട്ടെ.

മിത്രൻ തുടങ്ങിയ ദേവതകൾക്കുപോലും അധിഷ്ഠാനമായി വിരാട് പുരുഷരൂപത്തിൽ വിളങ്ങുന്ന വിഷ്ണു ഞങ്ങൾക്ക് സുഖമരുളട്ടെ.

മുകളിൽ പറയപ്പെട്ട ദേവന്മാരെ എല്ലാം സ്വധർമ്മ നിർവ്വഹണത്തിൽ പ്രേരിപ്പിച്ചുകൊണ്ട് അന്തര്യാമിയായി വിലസുന്ന ബ്രഹ്മചൈതന്യത്തെ ഞാൻ വണങ്ങുന്നു. വായുരൂപത്തിൽ പ്രതിഭാസിക്കുന്ന അല്ലയോ ബ്രഹ്മമേ, അവിടുത്തേയ്ക്കു നമസ്കാരം. എന്റെ ശരീരത്തിനുള്ളിൽ പ്രാണശക്തിയായി കളിയാടുന്ന അവിടുന്നുതന്നെയാണ് പ്രത്യക്ഷമായ ബ്രഹ്മം. അങ്ങനെയുള്ള അങ്ങയെ ഞാൻ പ്രത്യക്ഷമായ ബ്രഹ്മം എന്നു പറയുന്നു. ശാസ്ത്രം അനുസരിച്ച് കർത്തവ്യരൂപത്തിൽ ബുദ്ധികൊണ്ട് നിശ്ചയിക്കപ്പെട്ടിട്ടുള്ള സത്യപദാർത്ഥമായി (ഋതമായി ഞാൻ അങ്ങയെ പറയുന്നുണ്ട് . മുമ്പ് സത്യമെന്നു നിശ്ചയിക്കപ്പെട്ടിട്ടുള്ളതും വാക്കുകൊണ്ടു പറയപ്പെട്ടിട്ടുള്ളതും ശരീരംകൊണ്ടു സമ്പാദിക്കപ്പെട്ടിട്ടുള്ളതും ആയ സത്യമെന്ന് ഞാൻ അങ്ങയെ നിർവ്വചിക്കുന്നുണ്ട് . ആ ബ്രഹ്മം ശിഷ്യനും വിദ്യാർത്ഥിയുമായ എന്നെ ആത്മവിദ്യ ഗ്രഹിക്കുന്നതിനും, ധരിക്കുന്നതിനും കഴിവുള്ളവനാക്കി രക്ഷിക്കട്ടെ. ആ ബ്രഹ്മം എനിക്ക് ആത്മവിദ്യ ഉപദേശിച്ചുതരുന്ന ആചാര്യനെ പരിപാലിക്കട്ടെ. ഇപ്രകാരം സാധനകാലത്ത് ശിഷ്യനായ എനിക്ക് ആത്മതത്ത്വം ശ്രവിക്കുന്നതിനും, മനനം ചെയ്ത് സുനിശ്ചിതമാക്കിത്തീർക്കുന്നതിനും ആ ബ്രഹ്മം അനുഗ്രഹിക്കട്ടെ എന്റെ ആചാര്യനെയും വിദ്യാദാനം ചെയ്യുന്നതിന് സമർത്ഥനാക്കിച്ചെയ്തു രക്ഷിക്കട്ടെ. സകലവിധ ദുഃഖങ്ങളും നശിച്ച് ഞങ്ങൾക്കു ശാന്തിയുണ്ടാകട്ടെ.

## 2

ഓം സഹനാവവതു. സഹ നൗ ഭുനക്തു.

സഹ വീര്യം കരവാവഹൈ. തേജസ്വി നാവ

ധീതമസ്തു. മ വിദ്വിഷാവഹൈ.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

(കൃ. യാ. വേ. തൈ. 2. 1. 1.)

ഓം = ഈശ്വരൻ, നൗ = ഞങ്ങളെ രണ്ടു പേരെയും, സഹ = ഒരുമിച്ച്, അവതു = അവനം ചെയ്യട്ടെ, രക്ഷിക്കട്ടെ നൗ സഹ ഭുനക്തു = ഞങ്ങളെ രണ്ടു പേരെയും ഒരുമിച്ച് രക്ഷിക്കട്ടെ. എന്റെ അജ്ഞാനത്തെ നീക്കി എന്നെയും, ജ്ഞാനിയായിത്തീർന്ന് എന്നെക്കണ്ട് ആനന്ദിക്കത്തക്കവിധം എന്റെ ഗുരുവിനെയും ആ ബ്രഹ്മചൈതന്യം രക്ഷിക്കട്ടെ. വീര്യം സഹ കരവാവഹൈഹൈ വീര്യത്തെ, വിദ്യകൊണ്ടും അതിന്റെ ഫലംകൊണ്ടുമുണ്ടാകുന്ന സാമർത്ഥ്യത്തെ, ഒരുമിച്ചുണ്ടാക്കട്ടെ. മുൻപറഞ്ഞ പ്രയോജനത്തിനുവേണ്ടി ഞങ്ങൾ രണ്ടുപേരും വീര്യത്തെ (സാമർത്ഥ്യത്തെ) ഉണ്ടാക്കട്ടെ. നൗ അധീതം = ഞങ്ങൾ അദ്ധ്യയനം ചെയ്ത ഉപനിഷത്ത് (ബ്രഹ്മവിദ്യ), തേജസ്വി അസ്തു = തേജസ്സുള്ളതായിത്തീരട്ടെ. ആചാര്യൻ ഉപദേശിക്കുന്നതും ഞാൻ ശ്രവിക്കുന്നതുമായ ബ്രഹ്മവിദ്യാതത്ത്വം എപ്പോഴും ഹൃദയത്തിൽ പ്രകാശിച്ചുകൊണ്ടിരിക്കട്ടെ. മാ വിദ്വിഷാവഹൈഹൈ ഞങ്ങളെ രണ്ടു പേരെയും പരസ്പരം വിദ്വേഷിപ്പിക്കാതിരിക്കട്ടെ. ഗുരു ശരിയായി പറഞ്ഞുതരുന്നില്ലെന്ന് ശിഷ്യനും ഉപദേശിക്കുന്നത് ശരിയായി ഗ്രഹിക്കുന്നില്ലെന്ന് ഗുരുവിനും തോന്നാം. അങ്ങനെ വരാതിരിക്കട്ടെ.

ഇത് കൃഷ്ണയജുർവേദത്തിലെ ഒരു മന്ത്രമാണ്. വേദാദ്ധ്യയന സമയത്ത് ആദ്യം ഈ മന്ത്രം ചൊല്ലിയിട്ടേ അദ്ധ്യയനം ആരംഭിക്കയുള്ളൂ. ഗുരുശിഷ്യബന്ധത്തിന്റെ മാഹാത്മ്യം പരിപാവനത്വവും ഈ മന്ത്രം സ്പഷ്ടമാക്കുന്നുണ്ട്. ഭാരതീയ സംസ്കാരത്തിന്റെ അടിത്തട്ട് ഗുരുശിഷ്യബന്ധമാണെന്ന് വൈദികസാഹിത്യത്തിലേയ്ക്കു കണ്ണോടിച്ചാൽ വ്യക്തമാകും. പ്രണവാർത്ഥമായ പരമേശ്വരൻ ഗുരുശിഷ്യന്മാരായ ഞങ്ങളെ രണ്ടു പേരെയും രക്ഷിക്കട്ടെ എന്ന പ്രാർത്ഥനയുടെ സാരം, വിദ്യോപദേഷ്ടാവായ ഗുരുവിന് ഒരുവിധത്തിലുമുള്ള അസ്വസ്ഥതയും ഉണ്ടാകാതെ തന്റെ

കൃത്യം ഭംഗിയായി നിർവ്വഹിക്കുന്നതിനുള്ള കഴിവും, ഗുരു ഉപദേശിക്കുന്ന വിഷയം ഗ്രഹിക്കുന്നതിനും ധരിക്കുന്നതിനും ശിഷ്യനുള്ള സാമർത്ഥ്യവും കാത്തുരക്ഷിക്കണമെന്നാണ്. 'അവതു' എന്ന ക്രിയയും 'ഭുനക്തു' എന്ന ക്രിയയും ഒരേ അർത്ഥത്തെ സൂചിപ്പിക്കുന്നതാണെങ്കിലും ആദ്യത്തേതു (അവതു) പ്രവൃത്തികാലത്തും, രണ്ടാമത്തേത് (ഭുനക്തു) ഫലകാലത്തും നടക്കണമെന്നാണു വിവക്ഷ. ഒരു ശിഷ്യന് ഉപദേശിച്ചു കൊടുക്കുന്ന വിദ്യ അവനിൽ സഫലമായി പ്രകാശിച്ചു കാണുക എന്നുള്ളതാണ് അദ്ധ്യാപനത്തിന്റെ ഫലം അദ്ധ്യയനത്തിന്റെ ഫലം അജ്ഞാനനാശവും. ഇതുകൊണ്ട് സ്പഷ്ടമാകുന്നത് ഗുരുപദേശം കൊണ്ട് ശിഷ്യന്റെ അജ്ഞാനം നശിച്ച് അവൻ സംതൃപ്തനായിത്തീരണമെന്നും, അതുകണ്ട് ഗുരു ആനന്ദിക്കണമെന്നുമാണ്.

ഗുരുശിഷ്യന്മാർക്ക് പരസ്പരം വിദ്വേഷമുണ്ടാകരുതെന്നാണല്ലോ 'മാ വിദ്വിഷാവഹൈ' എന്ന വാക്യത്തിന്റെ സാരം. ആഗ്രഹം സാധിക്കാതെ വരുമ്പോൾ ഉണ്ടാകുന്ന ഒരു മനോവികാരമാണ് വിദ്വേഷം. ഗുരുവിന്റെ അഭിലാഷത്തിനൊത്ത് ശിഷ്യൻ പഠിക്കാതിരിക്കയോ, ശിഷ്യന്റെ ആഗ്രഹത്തിനനുസരിച്ച് ഗുരു പഠിപ്പിക്കാതിരിക്കുകയോ ചെയ്യുമ്പോഴാണ് അവർക്ക് അന്യോന്യം വിദ്വേഷം ഉണ്ടാകുന്നത്. അങ്ങനെ ഉണ്ടാകാതിരിക്കണമെന്ന് ഈശ്വരനോട് പ്രാർത്ഥിക്കുന്നതിന്റെ രഹസ്യം ഗുരുവിന്റേയും ശിഷ്യന്റേയും ആഗ്രഹം സാധിച്ച് ഗുരുവിന്റെ നിഷ്കളങ്കമായ വാത്സല്യത്താൽ ശിഷ്യനും, ശിഷ്യന്റെ നിഷ്കപടമായ ഭക്തിയാൽ ഗുരുവും ബന്ധിക്കപ്പെട്ട് ആജീവനാന്തം, പുലരണമെന്നാണ്. ഇങ്ങനെയുള്ള ഗുരുശിഷ്യബന്ധംകൊണ്ട് ആദ്ധ്യാത്മികം, ആധിഭൗതികം, ആധിദൈവികം എന്നു മൂന്നുവിധത്തിലുള്ള ദുഃഖവും ശമിക്കണമെന്നാണ് 'ശാന്തി' ശബ്ദം മൂന്നു തവണ ഉച്ചരിക്കുന്നതിന്റെ ഉദ്ദേശ്യം.

ഓം യശ്ഛന്ദസാമൃഷഭോ വിശ്വരൂപഃ

ഛന്ദോഭ്യോ ƒദ്ധ്യമൃതാത് സംബഭൂവ. സ

മേന്ദ്രോമേധയാ സ്പൃണോതു. അമൃതസ്യദേവ
ധാരണോഭൂയാസം. ശരീരം മേ വിചർഷണം.
ജിഹ്വാ മേ മധുമത്തമാ. കർണ്ണാഭ്യാം ഭൂരി
വിശ്രുവം. ബ്രഹ്മണഃ കോശോ/സി. മേധയാ
പിഹിതഃ. ശ്രുതം മേ ഗോപായ. ഓം ശാന്തിഃ
ശാന്തിഃ ശാന്തിഃ

(തൈ. ആ. 7. 4.)

ഓം. യഃ= യാതൊന്ന് (ഓംകാരം), ഛന്ദസാം= ഗായത്രി തുടങ്ങിയ വൃത്തങ്ങളോടുകൂടിയ ഋഗാദിവേദങ്ങളുടെ ഇടയിൽ വെച്ച്, ഋഷഭഃ = ശ്രേഷ്ഠമാകുന്നുവോ, വിശ്വരൂപഃ= ശബ്ദപ്രപഞ്ചരൂപമായ ഏതൊരു ഓംകാരം, അമൃതാത്= അമൃതങ്ങളായ, നിത്യങ്ങളായ, ഛന്ദോഭ്യഃ= വേദങ്ങളിൽ നിന്ന്, അധി= അധികമായിട്ട്, സാരഭൂതമായിട്ട്, സംബഭൂവ= നല്ലതുപോലെ ഉണ്ടായോ, സഃഇന്ദ്രഃ= ആ ഇന്ദ്രൻ, സർവ്വകാമങ്ങളേയും നല്കുന്ന ഓംകാരപ്പൊരുളായ ഈശ്വരൻ, മേധയാ= ബുദ്ധികൊണ്ട്, ധാരണത്തെയും വേദാർത്ഥത്തെയും ഗ്രഹിക്കുന്നതിനുള്ള ശക്തികൊണ്ട്. മാം=എന്നെ, സ്പൃണോതു= സന്തോഷിപ്പിക്കട്ടെ. ദേവ= അല്ലയോ പ്രകാശസ്വരൂപ, (അഹം= ഞാൻ). അമൃതസ്യ= മോക്ഷത്തിന്റെ, മോക്ഷത്തിന് സാധനമായ വേദാർത്ഥജ്ഞാനത്തിന്റെ, ധാരണഃ= ധാരയിതാവായി, വേദാർത്ഥത്തെ ധരിക്കുന്നവനായി, ഭൂയാസം= ഭവിക്കുമാറാകട്ടെ. മേ= എന്റെ, ശരീരം= ദേഹം, വിചർഷണം= വിദ്യാഭ്യാസത്തിനു സാമർത്ഥ്യമുള്ളതായി, (ഭൂയാത്= ഭവിക്കട്ടെ); മേ ജിഹ്വാ= എന്റെ രസനേന്ദ്രിയം, വാഗിന്ദ്രിയം, മധുത്തമാ= ഏറ്റവും മാധുര്യമുള്ളതായി, (മധുരമായി സംസാരിക്കുന്നതായി) തീരട്ടെ; ബ്രഹ്മതത്ത്വത്തെ പറയുന്നതായി തീരട്ടെ (അഹം=ഞാൻ), കർണ്ണാഭ്യാം= രണ്ടുചെവികൾ കൊണ്ടും, ഭൂരി= പലതരത്തിലുള്ള ഗ്രന്ഥങ്ങൾ, വിശ്രുവം = കേൾക്കുമാറാകട്ടെ. (ഹേ പ്രണവ= അല്ലയോ ഓംകാരമേ) (ത്വം= നീ)ബ്രഹ്മണഃ= സച്ചിദാനന്ദസ്വരൂപമായും പ്രപഞ്ചകാരണമായും ഇരിക്കുന്ന ബ്രഹ്മവസ്തുവിന്, കോശഃ= ആശ്രയഭൂതമായി, അസി= ഭവിക്കുന്നു. മേധയാ= ധാരണാശക്തിയാൽ, അപിഹിതഃ= വ്യാപിക്കപ്പെട്ടവനാകുന്നു, (ത്വം) മേ ശ്രുതം ഗോപായ= ഗുരുമുഖത്തുനിന്ന് ശ്രവിക്കപ്പെട്ട എന്റെ വേദാർത്ഥരഹസ്യവിജ്ഞാനത്തെ അവിടുന്ന് പരിരക്ഷിക്കേണമേ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ = എല്ലാ വിധത്തിലുള്ള ശാന്തിയും എനിക്കുണ്ടാകട്ടെ.

ഈ മന്ത്രം തൈത്തിരീയാരണ്യകത്തിലുള്ളതാണ്. വേദ മന്ത്രങ്ങൾ ഗായത്രി തുടങ്ങിയ ഛന്ദസ്സുകളാൽ നിബന്ധിക്കപ്പെട്ട തായിട്ടാണ് കാണപ്പെടുന്നത്. കർമ്മപരങ്ങളും, ഉപാസനാപര ങ്ങളും ജ്ഞാനപരങ്ങളുമായ അനേകം വേദമന്ത്രങ്ങളുണ്ടെങ്കിലും അവയിൽ വെച്ചെല്ലാം ശ്രേഷ്ഠത 'ഓംകാര' മന്ത്രത്തിനാകുന്നു. വേദങ്ങൾ സ്രഷ്ടാവായ ബ്രഹ്മാവിന്റെ മുഖത്തുനിന്ന് ഉണ്ടായി എന്നാണ് ശ്രൗതന്മാർ വിശ്വസിക്കുന്നത്. ആദ്യമുണ്ടായ വേദ മന്ത്രം 'ഓം' കാരമാണെന്ന് മനുവും പറയുന്നു.

ഓംകാരശ്ചാഥശബ്ദശ്ച
ദ്വാവേതൗ ബ്രഹ്മണഃ പുരാ
കണ്ഠം ഭിത്വാ വിനിര്യാതൗ
തേന മാംഗളികാവുഭൗ.

എന്ന മനുസ്മൃതിവാക്യം പ്രമാണമാകുന്നു. ഓം അഥ ഈ രണ്ടു ശബ്ദങ്ങളാണ് ബ്രഹ്മാവിന്റെ മുഖത്തുനിന്നും ആദ്യം ഉണ്ടായ ത്. അതിനാൽ ഇവ രണ്ടും മംഗള വാചകങ്ങളായി പരിഗണിക്ക പ്പെടുന്നു എന്നാണല്ലോ പ്രസ്തുതശ്ലോകത്തിന്റെ സാരം. ഏതെ ങ്കിലും സത്കർമ്മങ്ങൾ ചെയ്യുവാൻ തുടങ്ങുമ്പോൾ ആദ്യം 'ഓം' കാരമോ, 'അഥ' ശബ്ദമോ ഉച്ചരിക്കുക എന്നത് ഇന്നും ഹിന്ദു ക്കളുടെ ഇടയിൽ നടന്നുവരുന്ന ഒരു വഴക്കമാണ്.

ബ്രാഹ്മണഃ പ്രണവം കുര്യ-
ദാദവന്തേ ച സർവ്വദാ
സ്രവത്യനോംകൃതം പൂർവ്വം
പുരസ്താച്ച വിശീര്യതേ.

ബ്രാഹ്മണൻ വേദോച്ചാരണം ചെയ്യാനാരംഭിക്കുമ്പോഴും അതവസാനിക്കുമ്പോഴും 'ഓം' കാരം ഉച്ചരിക്കണം. അങ്ങനെ ചെയ്യാതിരുന്നാൽ ഉച്ചരിച്ച വേദമന്ത്രങ്ങൾ വിസ്മൃതിയിൽപ്പെട്ടു പോകും എന്നാണ് ഈ മനുസ്മൃതിവാക്യം വെളിപ്പെടുത്തുന്ന ത്. ഇത്രയുംകൊണ്ട് "ഓം"കാരമന്ത്രത്തിന്റെ മാഹാത്മ്യം വ്യക്ത മായിക്കാണുമല്ലോ. ആദ്യം സർവ്വവാങ്മയമായ "ഓം"കാരം ഒന്നു

മാത്രമേ ഉണ്ടായിരുന്നുള്ളൂ, എന്നും ഉപനിഷത്തുകൾ പ്രഖ്യാപിക്കുന്നുണ്ട്. "ഓം" എന്ന അക്ഷരത്തിന്റെ സാമാന്യമായ അർത്ഥം എപ്പോഴും പ്രകാശിക്കുന്നതും എല്ലാറ്റിനേയും രക്ഷിക്കുന്നതും എന്നാണ്. ജീവനെ സംസാരസാഗരത്തിൽനിന്ന് തരണം ചെയ്യിക്കുന്നതുകൊണ്ട് 'താരകം' എന്നും ഒരു വികാരവും ഇല്ലാതെ എക്കാലത്തും പുതുതായി ഇരിക്കുന്നതിനാൽ "പ്രണവം" എന്നും കൂടി "ഓം" കാരത്തിനു നാമമുണ്ട്. മുകളിൽപ്പറഞ്ഞ കാരണങ്ങളാലാണ് വേദമന്ത്രങ്ങളിൽവെച്ച് "ഓം" കാരത്തിനു ശ്രേഷ്ഠതയുണ്ടായത്.

ഈ "ഓം" കാരത്തിന്റെ വാച്യാർത്ഥം ബ്രഹ്മം (ഈശ്വരൻ) എന്നാണ്. അതിനാൽ "ഓം" കാരം ഈശ്വരനെക്കുറിക്കുന്ന വാചകമാണെന്നു സിദ്ധിക്കുന്നു. വാച്യവും വാചകവും അഭേദരൂപത്തിൽ ഇരിക്കുന്നതുകൊണ്ടാണ് പ്രസ്തുത ശാന്തിമന്ത്രത്തിൽ പ്രണവത്തെ 'ഇന്ദ്ര' ശബ്ദംകൊണ്ടും 'ദേവ' ശബ്ദംകൊണ്ടും വിശേഷിപ്പിച്ചിരിക്കുന്നത്. വേദമന്ത്രങ്ങളിൽവെച്ച് മുഖ്യവും സർവ്വവേദത്തിന്റേയും സാരഭൂതവുമായ "ഓം" കാരത്തിന്റെ പൊരുൾ സച്ചിദാനന്ദ സ്വരൂപനായ ഈശ്വരനാണെന്ന് "ഓമിത്യേകാക്ഷരം ബ്രഹ്മ," "ഓമിത്യേതദക്ഷരമിദം സർവ്വം" തുടങ്ങിയ പ്രമാണങ്ങൾ ചൂണ്ടിക്കാണിക്കുന്നു. ഇപ്രകാരം വർണ്ണിക്കപ്പെട്ടിട്ടുള്ള ഈശ്വരൻ വേദാർത്ഥം ഗ്രഹിക്കുന്നതിനുള്ള ബുദ്ധിശക്തി നല്കി എന്നെ ആനന്ദിപ്പിക്കട്ടെയെന്നാണ് "സ മേന്ദ്രോ മേധയാ സ്പൃണോതു" എന്ന മന്ത്രവാക്യത്തിന്റെ സാരം.

അല്ലയോ പ്രകാശ സ്വരൂപനായ പരമേശ്വര, വേദമന്ത്രശ്രവണം കൊണ്ടും മനനംകൊണ്ടും ആത്മസാക്ഷാത്കാരം നേടി മുക്തി സുഖം അനുഭവിക്കാനുള്ള സാമർത്ഥ്യം എനിക്കുണ്ടാക്കിത്തരേണമേ. രോഗാദിപീഠകളുണ്ടാകാതിരിക്കത്തക്കവണ്ണം എന്റെ ശരീരത്തിനാരോഗ്യവും ശക്തിയും ഉണ്ടാക്കിത്തരേണമേ. എന്റെ നാക്കിൽനിന്നു എല്ലാവർക്കും ഹിതകരവും ശ്രുതിസാര

ഭൂതവുമായ വാക്കുകൾ ഉതിർന്നുകൊണ്ടിരിക്കേണമേ. ഞാൻ ചെവികൊണ്ട് എല്ലാ വേദമന്ത്രങ്ങളും കേൾക്കുമാറാകട്ടെ. അല്ലയോ പ്രണവമേ, അങ്ങ് ഈശ്വരതത്വത്തെ പ്രകാശിപ്പിക്കുന്നതിനുള്ള പ്രതീകമാകുന്നു. പരിശുദ്ധമായ ബുദ്ധിവൃത്തി കൊണ്ടുമാത്രമേ അങ്ങു വെളിപ്പെടുകയുള്ളൂ. ഞാൻ ഗുരുമുഖത്തുനിന്നും ശ്രവിച്ചിട്ടുള്ള വേദാന്തജ്ഞാനം ലൗകികവ്യവഹാരാദികൾകൊണ്ട് നഷ്ടപ്പെടാതെ കാത്തുരക്ഷിക്കേണമേ. സകലവിധ ദുഃഖത്തിനും ശാന്തിയുണ്ടാകട്ടെ.

## 4

ഓം അഹം വൃക്ഷസ്യ രേരിവാ. കീർത്തിഃ
പൃഷ്ഠം ഗിരേരിവ. ഊർദ്ധ്വപവിത്രോ വാജിനീവ
സ്വമൃതമസ്മി. ദ്രവിണം സവർച്ചസം. സുമേധാ
അമൃതോക്ഷിതഃ. ഇതി ത്രിശങ്കോർവേദാനു
വചനം. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

(തൈ. ആ. 7. 10.,)

അഹം = ഞാൻ, വൃക്ഷസ്യ = വൃക്ഷത്തിന്റെ, ശരീരത്തിന്റെ, (തത്വജ്ഞാനത്താൽ ഛേദിക്കപ്പെടുന്നതുകൊണ്ട് ശരീരത്തിനു വൃക്ഷമെന്നു പേരുവന്നു.) രേരിവാ = ഛേദിക്കുന്നവൻ ആയി അല്ലെങ്കിൽ പ്രേരിപ്പിക്കുന്നവൻ ആയി, ഭൂയാസം = ഭവിക്കട്ടെ, കീർത്തിഃ = ഖ്യാതി (എന്റെ കീർത്തി), ഗിരേഃ = പർവ്വതത്തിന്റെ, പൃഷ്ഠം ഇവ = ശിഖരം എന്ന പോലെ, (ഭവതു = ഭവിക്കട്ടെ) (അഹം) ഊർദ്ധ്വപവിത്രഃ = ഞാൻ ഉത്കൃഷ്ടമായ പരിശുദ്ധിയോടുകൂടിയവനാകുന്നു. വാജിനി ഇവ = ആദിത്യനിൽ എന്ന പോലെ, സ്വമൃതം = ശോഭനമായിരിക്കുന്ന അമൃതം (പൂർണ്ണാനന്ദഘനമായിരിക്കുന്ന ആത്മതത്വം), (അഹം) അസ്മി = ഞാനാകുന്നു.(അഹം ) സവർച്ചസം ദ്രവിണം (അസ്മി)- ഞാൻ വർച്ചസ്സോടുകൂടിയ, പ്രകാശമേറിയ, ധനം ആകുന്നു. അതായത് നിരതിശയാനന്ദസ്വരൂപമായിരിക്കുന്ന മേധസ്സോടുകൂടിയ ഞാൻ, (മേധസ്സ് എന്നാൽ ബ്രഹ്മജ്ഞാനപ്രതിപാദകമായിരിക്കുന്ന വേദാർത്ഥത്തെ ഗ്രഹിക്കാൻ ശക്തിയുള്ള ബുദ്ധി എന്നർത്ഥം.) അമൃതോക്ഷിതഃ =അമൃതത്താൽ ഉക്ഷിതനാകുന്നു, ബ്രഹ്മാനന്ദത്താൽ സേചനം ചെയ്യപ്പെട്ടവ

നാകുന്നു, ഇതി = എന്നിങ്ങനെ, ത്രിശങ്കോഃ = ത്രിശങ്കു എന്നു പേരുള്ള ബ്രഹ്മജ്ഞനായ ഋഷിയുടെ, വേദാനുവചനം = ആത്മൈകത്വവിജ്ഞാനാനന്തരമുള്ള വാക്യമാകുന്നു.

ഇത് തൈത്തിരീയാരണ്യകത്തിലുള്ള ഒരു മന്ത്രമാണ്. മോക്ഷം ആഗ്രഹിക്കുന്ന ഞാൻ ജനനമരണരൂപമായ ദുഃഖഫലത്തെ ഉളവാക്കുന്ന ദേഹാഭിമാനമായ വൃക്ഷത്തെ വിവേകവൈരാഗ്യരൂപമാകുന്ന അസ്ത്രം കൊണ്ട് ഛേദിക്കുവാൻ കഴിവുള്ളവനായിത്തീരട്ടെ. അതുകൊണ്ട് എന്റെ കീർത്തി പർവ്വതശിഖരം എന്ന പോലെ അത്യുന്നതമായിത്തീരട്ടെ. ഉൽകൃഷ്ടമായ പരിശുദ്ധിയോടുകൂടിയ ഞാൻ = രാഗദ്വേഷങ്ങൾ സ്പർശിക്കാത്ത നിത്യ ശുദ്ധമുക്തസ്വരൂപനും സർവ്വസാക്ഷിയുമായ ഞാൻ = ആദിത്യമണ്ഡലത്തിൽ സ്വയം ജ്യോതിസ്സായി പ്രകാശിക്കുന്ന കാര്യബ്രഹ്മമെന്നപോലെ ആനന്ദസ്വരൂപനാകുന്നു. അതിനാൽ അജ്ഞാനസ്പർശം ഏശാത്ത ഞാൻ സ്വയംജ്യോതിസ്സാകുന്നു. ബ്രഹ്മസ്വരൂപവടിവിൽ പരിണമിച്ച മനോവൃത്തിയോടുകൂടിയ ഞാൻ മുക്തിരസത്തിൽ മുഴുകിയിരിക്കയാണ്. എന്നിങ്ങനെ ത്രിശങ്കു എന്ന മഹർഷിയുടെ സ്വാനുഭവത്തെ പ്രതിബിംബിപ്പിക്കുന്ന വേദവചനമുണ്ട്. ഈ മന്ത്രം കൊണ്ട് ആത്മാനുഭൂതികൊണ്ടുണ്ടാകുന്ന പരമാനന്ദം ത്രിശങ്കുവിനെപ്പോലെ ആത്മനിഷ്ഠന്മാരായ എല്ലാവർക്കും ഉണ്ടാകുന്നതാണെന്ന് കരുണാമയിയായ ശ്രുതി മാതാവ് നമ്മോട് ഉപദേശിക്കുന്നു.

5

ഓം പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാത് പൂർണ്ണമുദച്യതേ.

പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതേ.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

(ബൃ. ഉ. 5.1.1.)

അദഃ=അത് (പരോക്ഷവും തത്പദലക്ഷ്യാർത്ഥവുമായ പരബ്രഹ്മം.) പൂർണ്ണം = നിറഞ്ഞത് (ഒന്നുകൊണ്ടും ഒരു വിധത്തിലും വ്യാവർത്തിക്കപ്പെടാത്തത്) ആകുന്നു, ഇദം = ഇത് (പ്രത്യക്ഷമായും നാമരൂപങ്ങളാകുന്ന ഉപാധിയാൽ വിശിഷ്ടമായും

'ത്വം' പദാർത്ഥമായും ഇരിക്കുന്ന ജീവരൂപം) പൂർണ്ണം = നിരുപാധികമായി സ്വസ്വരൂപമായിരിക്കുന്ന പരമാത്മാവിനാൽ നിറയപ്പെട്ടതാകുന്നു, (ഇദം) = ഇത് (സോപാധികമായി കാര്യാത്മകമായിരിക്കുന്ന ബ്രഹ്മം), പൂർണ്ണാത് = കാരണമായിരിക്കുന്ന ബ്രഹ്മത്തിൽ നിന്ന്, പൂർണ്ണം = പൂർണ്ണമായിട്ടുതന്നെ, ബ്രഹ്മസ്വരൂപമായിട്ടുതന്നെ, ഉദച്യതേ= ഉണ്ടാകുന്നു, പൂർണ്ണസ്യ = കാര്യബ്രഹ്മത്തിന്റെ, പൂർണ്ണം ആദായ = അഖണ്ഡൈകലക്ഷണമായ പൂർണ്ണഭാവത്തെ എടുത്തിട്ട്, എടുത്താൽ, പൂർണ്ണം ഏവ = സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മം തന്നെ, അവശിഷ്യതേ = അവശേഷിക്കുന്നു.

വേദത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള തത്പദലക്ഷ്യാർത്ഥമായ ബ്രഹ്മവസ്തു ഒരിക്കലും ഒന്നുകൊണ്ടും ബാധിക്കപ്പെടാതെ നിരന്തരം നിരുപാധികമായി വിജയിക്കുന്നു. നാമരൂപങ്ങളോടു കൂടി വ്യവഹരിക്കപ്പെടുന്ന ജീവസ്വരൂപവും നിരുപാധികമായ ആ ബ്രഹ്മസ്വരൂപം തന്നെയാകുന്നു. ഇങ്ങനെ അദഃ എന്ന പദം കൊണ്ട് ബ്രഹ്മത്തിന്റെ പൂർണ്ണമായ നിർഗുണഭാവത്തെയും 'ഇദം' എന്ന പദം കൊണ്ട് ജീവതത്ത്വത്തിന്റെ കൂടസ്ഥഭാവത്തേയും പ്രകാശിപ്പിച്ചതിനുശേഷം ശ്രുതി, ബ്രഹ്മത്തിന്റെ കാര്യകാരണഭാവം 'പൂർണ്ണാത് പൂർണ്ണമുദച്യതേ' എന്ന വാക്യം കൊണ്ടു വിവരിക്കുകയാണ്. ചരാചരാത്മകമായ ഈ കാര്യബ്രഹ്മം പൂർണ്ണമായ ബ്രഹ്മത്തിൽ നിന്ന് ഉണ്ടാകുന്നു. അതായത് പൂർണ്ണമായ ബ്രഹ്മത്തിൽ പ്രതീതമായ ഈ ജഗത്സ്വരൂപം വിചാരദൃഷ്ടിയിൽ ആ ബ്രഹ്മസ്വരൂപം തന്നെയാകുന്നു. എന്തെന്നാൽ നാമരൂപാത്മകമായ കാര്യബ്രഹ്മം ആ നാമരൂപങ്ങളെ തള്ളുമ്പോൾ അഖണ്ഡൈകരസമായിരിക്കുന്ന ബ്രഹ്മസ്വരൂപമാണെന്ന് വിചാരദൃഷ്ടിയിൽ നിശ്ചയിക്കപ്പെടുവാൻ കഴിയും. അപ്പോൾ ദൃശ്യരൂപത്തിൽ അറിയപ്പെട്ട എല്ലാം തന്നെ ബ്രഹ്മസ്വരൂപം മാത്രമായി അവശേഷിക്കുന്നു.

6

ഓം ആപ്യായന്തു മമാംഗാനി വാക്പ്രാണ

ശ്ചക്ഷുഃ ശ്രോത്രമഥോ ബലമിന്ദ്രിയാണി ച

സർവ്വാണി. സർവ്വം ബ്രഹ്മൌപനിഷദം. മാഹം

ബ്രഹ്മ നിരാകുര്യാം. മാ മാ ബ്രഹ്മ നിരാക

രോദ്. അനിരാകരണമസ്ത്വനിരാകരണം മേ ƒ സ്തു.

തദാത്മനി നിരതേ യ ഉപനിഷത്സു ധർമ്മാ-

സ്തേ മയി സന്തു തേ മയി സന്തു.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

(സാ. വേ. ഛാ. ഉ. 1.1)

മമ= എന്റെ, അംഗാനി= കരചരണാദ്യവയവങ്ങളും, വാക് = വാഗിന്ദ്രിയവും, (ഉപലക്ഷണയാ മറ്റു കർമ്മേന്ദ്രിയങ്ങളും), പ്രാണഃ = പ്രാണനും, (അപാനൻ മുതലായ മറ്റു വായുക്കളും), ചക്ഷുഃ ശ്രോത്രം = നേത്രേന്ദ്രിയവും ശ്രോത്രേന്ദ്രിയവും, അഥ സർവ്വാണി ഇന്ദ്രിയാണി = എല്ലാ ഇന്ദ്രിയങ്ങളും, ആപ്യായന്തു = (ബ്രഹ്മധ്യാനത്തിന് അനുകൂലമായി) പുഷ്ടിപ്പെടട്ടെ, അഭിവൃദ്ധിപ്പെടട്ടെ. ബലം അപി- ബലവും അഭിവൃദ്ധിപ്പെടട്ടെ, സർവം = എല്ലാം (സർവ്വദൃശ്യപ്രപഞ്ചവും), ഔപനിഷദം= ഉപനിഷത്തുകളിൽ പ്രതിപാദിക്കപ്പെടുന്ന, ബ്രഹ്മ (ഭവതി) = ബ്രഹ്മം ആകുന്നു. അഹം=ഞാൻ,ബ്രഹ്മ =ബ്രഹ്മത്തെ, മാ = എന്നെ, മാ നിരാകരോത്= നിരാകരിക്കാതിരിക്കേണമേ, അനിരകാരണം അസ്തു=ഞാനും ബ്രഹ്മവും പരസ്പരം നിരാകരിക്കാതിരിക്കേണമേ. (അന്യോന്യം പ്രീതിയോടുകൂടി വർത്തിക്കണമെന്നു സാരം) മേ അനിരാകരണം അസ്തു = ഞാൻ ഒരിക്കലും ബ്രഹ്മത്തെ ഉപേക്ഷിക്കുവാൻ ഇടയാകരുതേ, തദാത്മനി = ആ ബ്രഹ്മസ്വരൂപത്തിൽ, നിരതേ= എപ്പോഴും പ്രീതിയുള്ള, മയി = എന്നിൽ, ഉപനിഷത്സു = ഉപനിഷത്തുകളിൽ, യേ ധർമ്മാഃ യാവചില ശമാദി ധർമ്മങ്ങൾ പ്രകാശിക്കപ്പെട്ടിട്ടുണ്ടോ, തേ സന്തു = അവയുണ്ടാകട്ടെ, തേ മയി സന്തു= ആ ധർമ്മങ്ങൾ എനിക്ക് ഉണ്ടാകട്ടെ ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ= മൂന്നു വിധത്തിലുള്ള ദുഃഖങ്ങൾക്കും ശമനം ഉണ്ടാകട്ടെ.

കാരണത്തിന്റെ ഉണ്മയിൽനിന്നു വേറിട്ട് കാര്യ വർഗ്ഗത്തിന് ഒരു ഉണ്മയുമില്ലാത്തതിനാൽ കാര്യജാലമെല്ലാം സൂക്ഷ്മദൃഷ്ടിയിൽ കാരണവടിവിൽത്തന്നെയാണു പ്രകാശിക്കുന്നതെന്നു മനസ്സിലാക്കാം. അതുകൊണ്ടു തന്നെയാണ് ബ്രഹ്മത്തിൽ നിന്നുണ്ടായി അതിൽതന്നെ നിലനിന്നു ലയിക്കുന്നതായി ഈ പ്രപഞ്ചം കാരണമായ ബ്രഹ്മം തന്നെയാണെന്നു പ്രതിപാദിക്കുന്നതും.

ഞാൻ എന്ന അനുഭവത്തിന് അവലംബമായി എപ്പോഴും നിലകൊള്ളുന്ന ജീവൻ, അവസ്ഥാത്രയത്തിലും- ഉണർവ്വിലും, ഉറക്കത്തിലും, കിനാവിലും- ഒരു മാറ്റവുമില്ലാതെ സാക്ഷിരൂപത്തിൽപ്രകാശിക്കുന്ന ബ്രഹ്മം തന്നെയാണ്. എന്നാൽ അജ്ഞാനം നിമിത്തം താൻ ദേഹാദിദൃശ്യപദാർത്ഥമാണെന്ന് ജീവൻ തെറ്റിദ്ധരിച്ചിരിക്കയാണ്. അങ്ങനെയുള്ള തെറ്റിദ്ധാരണ വരാതിരിക്കുവാനാണ് "ഞാൻ ബ്രഹ്മത്തെ നിരാകരിക്കാതിരിക്കേണമേ" എന്നു പ്രാർത്ഥിക്കുന്നത്. അതുപോലെ ബ്രഹ്മവും സ്വസ്വരൂപത്തിൽ നിന്ന് ഭിന്നമായി എന്നെ കണക്കാക്കരുതെന്നുള്ള പ്രാർത്ഥനയാണ് "ബ്രഹ്മം എന്നെ നിരാകരിക്കാതിരിക്കട്ടെ" എന്ന വാക്യം. ബ്രഹ്മവും താനും ഒന്നാണെന്നുള്ള ദൃഢതയെ കാണിക്കുവാനാണ് "അനിരാകരണമസ്തു; മേ അനിരാകരണമസ്തു" എന്നു രണ്ടു തവണ പറഞ്ഞിരിക്കുന്നത്.

ബ്രഹ്മജ്ഞാനം, വിവേകം, വൈരാഗ്യം, ശമം, ദമം, ഉപരതി, തിതിക്ഷ, ശ്രദ്ധ, സമാധാനം, മോക്ഷേച്ഛ തുടങ്ങിയ ധർമ്മങ്ങൾ സാധകനിൽ ഉണ്ടായിരിക്കണമെന്ന് ഉപനിഷത്തുകളിൽ എടുത്തുപറയുന്നുണ്ട്. അങ്ങനെയുള്ള ഉത്കൃഷ്ട ധർമ്മങ്ങൾ ബ്രഹ്മത്തെ പരമപ്രേമപൂർവ്വം നിരന്തരം ധ്യാനിച്ചുകൊണ്ടിരിക്കുന്ന എന്നിൽ ഉണ്ടാകട്ടെ, എന്നാണ് ഈ മന്ത്രത്തിലെ അവസാനവാക്യങ്ങളുടെ സാരം. 'നായമാത്മാ ബലഹീനേന ലഭ്യഃ.' എന്ന് മുണ്ഡകോപനിഷത്തിൽ പറഞ്ഞിട്ടുണ്ട്. ശരീരത്തിനും ഇന്ദ്രിയങ്ങൾക്കും ബുദ്ധിക്കും ബലമില്ലാത്തവർക്ക് ബ്രഹ്മത്തെ സാക്ഷാത്കരിക്കുവാൻ കഴിവില്ലെന്നാണ് ഈ വാക്യത്തിന്റെ

ഈ മന്ത്രം സാമവേദത്തിൽ ഉള്ളതാണ്. മോക്ഷം വേണമെന്നാഗ്രഹിക്കുന്ന എന്റെ കൈയ്യ്, കാല്, വാക്ക് തുടങ്ങിയ കർമ്മേന്ദ്രിയങ്ങളും, പ്രാണൻ, അപാനൻ മുതലായ വായുക്കളും, കണ്ണ്, ചെവി, മൂക്ക്, നാക്ക് തൊട്ടുള്ള മറ്റെല്ലാ ഇന്ദ്രിയങ്ങളും ബ്രഹ്മത്തെ ധ്യാനിക്കുന്നതിന് അനുകൂലമായ വിധത്തിൽ അഭിവൃദ്ധിപ്പെടട്ടെ. പ്രസ്തുത ഇന്ദ്രിയങ്ങളും, പ്രാണാദി വായുക്കളും വിപരീതമായോ ദുർബ്ബലമായോ തീർന്നാൽ ബ്രഹ്മത്തെ ധ്യാനിക്കാൻ ആർക്കും സാധിക്കയില്ല. അതുകൊണ്ടാണ് ഇന്ദ്രിയങ്ങളും പ്രാണനുമെല്ലാം ബ്രഹ്മസാക്ഷാത്ക്കാരത്തിന് അനുകൂലമായ വിധത്തിൽ പുഷ്ടിപ്പെടണമെന്ന് പ്രാർത്ഥിക്കുന്നത്. 'ബ്രഹ്മത്തെ എന്തിനു ധ്യാനിക്കുന്നു'? എന്നൊരു സംശയം ഉണ്ടാകാം. അതിനു സമാധാനമാണ് അടുത്തവാക്യം. ഈ കാണപ്പെടുന്ന എല്ലാ പ്രപഞ്ച വസ്തുക്കളും ഉപനിഷത്തിൽ പ്രതിപാദിക്കപ്പെടുന്ന ബ്രഹ്മത്തിന്റെ സ്വരൂപത്തിലാണ് വിളങ്ങുന്നത്. എന്തെന്നാൽ; ഈ ദൃശ്യപ്രപഞ്ചം ബ്രഹ്മത്തിൽനിന്നുണ്ടായി ബ്രഹ്മത്തിൽ സ്ഥിതി ചെയ്ത് ആ ബ്രഹ്മത്തിൽത്തന്നെ ലയിക്കുന്നതായി ശ്രുതികൾ ഉദ്ഘോഷിക്കുന്നു. അതിനാൽ ഈ പ്രപഞ്ചത്തിന്റെ ഉപാദാനകാരണവും നിമിത്തകാരണവും ബ്രഹ്മമാണെന്നുസിദ്ധിക്കുന്നു. ആ ബ്രഹ്മത്തിന്റെ തടസ്ഥലക്ഷണം "പ്രപഞ്ചകാരണമായിരിക്കുക" എന്നതും, സ്വരൂപലക്ഷണം "സത്തായും, ചിത്തായും, ആനന്ദമായും ഇരിക്കുക" എന്നതുമാണ്. പക്ഷേ, അനാദിയായ അവിദ്യനിമിത്തം ജഡമായ പ്രപഞ്ച രൂപത്തിലാണ് ആ ബ്രഹ്മത്തെ ജീവികൾ കാണുന്നത്. അതുകൊണ്ടു പ്രത്യക്ഷം, അനുമാനം മുതലായ പ്രമാണങ്ങൾ കൊണ്ട് ബ്രഹ്മത്തെ സാക്ഷാത്ക്കരിക്കുവാൻ ആർക്കും സാധിക്കുകയില്ല. ബ്രഹ്മസാക്ഷാത്ക്കാരത്തിനുള്ള ഒരേ ഒരു പ്രമാണം ഉപനിഷത്തുകളിലെ മഹാവാക്യങ്ങളാകുന്നു. അതുകൊണ്ടാണ് ഈ കാണുന്നതെല്ലാം ഉപനിഷത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള 'ബ്രഹ്മം' ആകുന്നു എന്ന് പ്രസ്തുത മന്ത്രത്തിൽ ചൂണ്ടിക്കാണിക്കുന്നത്.

സാരം. അതിനാൽ സാധകന്മാർ ശരീരത്തിനും ഇന്ദ്രിയങ്ങൾക്കും മറ്റും സാത്ത്വികചര്യകൾകൊണ്ടും മിതവും ഹിതവുമായ ആഹാരവിഹാരാദികൾകൊണ്ടും ശക്തി വർദ്ധിപ്പിക്കണമെന്ന് പ്രസ്തുത ശാന്തിമന്ത്രം വ്യക്തമാക്കുന്നുണ്ടെന്ന് മനസ്സിലാക്കാം.

**7**

ഓം വാങ് മേ മനസി പ്രതിഷ്ഠിതാ,
മനോ മേ വാചി പ്രതിഷ്ഠിതം. ആവിരാവീർമ
ഏധി. വേദസ്യ മ ആണിസ്ഥഃ. ശ്രുതം മേ മാ
പ്രഹാസീഃ. അനേനാധീതേനാഹോരാത്രാൻ
സന്ദധാമി. ഋതം വദിഷ്യാമി. സത്യം വദി
ഷ്യാമി. തന്മാമവതു. തദ്വക്താരമവതു. അവതു
മാം. അവതു വക്താരമവതു വക്താരം.
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

(ഋ. വേ. ഐ. ഉ.1.1.)

മേ - എന്റെ, വാക് - വാഗിന്ദ്രിയം, മനസി - അന്തഃകരണത്തിൽ, പ്രതിഷ്ഠിതാ(ഭവതു) - ഉറച്ചുനിൽക്കട്ടെ. മേ- എന്റെ, മനഃ -മനസ്സ് (അന്തകരണം), വാചി - വാക്കിൽ, പ്രതിഷ്ഠിതം (ഭവതു) - ഉറച്ചുനിൽക്കട്ടെ. ആവിഃ -അല്ലയോ തനിയെ പ്രകാശിക്കുന്ന ബ്രഹ്മചൈതന്യമേ, (ത്വം - അവിടുന്ന്), മേ - എനിക്ക്, ആവിഃ ഏധി - പ്രത്യക്ഷമായി ഭവിച്ചാലും. (ഹേ വാങ് മനസീ - അല്ലയോവാക്കേ, മനസ്സേ), (യുവാം- നിങ്ങൾ രണ്ടുപേരും), മേ- എനിക്കുവേണ്ടി, വേദസ്യ- വേദത്തിന്റെ (ബ്രഹ്മതത്ത്വത്തെപ്രതിപാദിക്കുന്ന വേദമന്ത്രങ്ങളെ), ആണീസ്ഥഃ- ആനയിക്കുന്നതിന് ശക്തിയുളവായിത്തീരണമേ വേദമന്ത്രങ്ങൾ വാക്കിലും, മനസ്സിലും പ്രകാശിക്കുന്നതിനു ആ ഇന്ദ്രിയങ്ങളുടെ അഭിമാനി ദേവതകൾ അനുഗ്രഹിക്കണമെന്നു സാരം. മേ- എനിക്ക്. ശ്രുതം- ഗുരുമുഖത്തിൽ നിന്ന് പഠിക്കാൻ കഴിഞ്ഞ വേദമന്ത്രങ്ങളും അവയുടെ അർത്ഥവും, മാപ്രഹാസീഃ- (എന്നെ) ഉപേക്ഷിക്കാതിരിക്കേണമേ. അനേന അധീതേന- ഗുരുവിൽ നിന്നു ഗ്രഹിക്കപ്പെട്ട ഈ വേദമന്ത്രങ്ങൾ പഠിച്ചും, അവയുടെ അർത്ഥം ചിന്തിച്ചും കൊണ്ട്, അഹോരാത്രാൻ- പകലും രാത്രിയുംമുഴുവൻ, സംന്ദധാമി- മടിയില്ലാതെ ഞാൻ കഴിച്ചു കൂട്ടണമേ. ഋതം- ഈഗ്രന്ഥത്തിൽ നിന്ന് മനസ്സിലാക്കിയ പരമാർത്ഥ

വസ്തുവിനെക്കുറിച്ച്, വദിഷ്യാമി- ഞാൻ പറയുമാറാകേണമേ. സത്യം- സത്യത്തെ(വ്യാവഹാരിക ലോകത്തുള്ള യാഥാർഥ്യത്തെ), വദിഷ്യാമി- ഞാൻ പറയുമാറാകേണമേ. തത്- അത് (ആ ബ്രഹ്മം) മാം- ശിഷ്യനായ എന്നെ, അവതു- രക്ഷിക്കട്ടെ. തത്- അത്, വക്താരം- എന്റെ ഗുരുവിനെയും, അവതു- രക്ഷിക്കട്ടെ. മാം അവതു- എന്നെ രക്ഷിക്കട്ടെ. വക്താരം അവതു = എന്റെ ഗുരുവിനെ രക്ഷിക്കട്ടെ ശാന്തിഃ ശാന്തിഃ ശാന്തിഃ- മൂന്നുതരത്തിലുള്ള ദുഃഖങ്ങൾക്കും ശമനമുണ്ടാകട്ടെ.

ഈ ശാന്തി മന്ത്രം ഋഗ്വേദത്തിലും ഐതരേയോപനിഷത്തിലും ഉണ്ട്. വേദമന്ത്രങ്ങൾ ഉച്ചരിക്കുന്നത് വാഗിന്ദ്രിയം കൊണ്ടാണല്ലോ. ഈ ഇന്ദ്രിയം മനസ്സിനോടു ചേർന്നു നിന്നില്ലെങ്കിൽ മനസ്സിന് ഇണങ്ങാത്തക്കവിധത്തിൽ വാഗിന്ദ്രിയത്തിനു പ്രവർത്തിക്കാൻ കഴിവുണ്ടാകുകയില്ല. അതുപോലെ മനസ്സു വാക്കുമായി യോജിച്ചില്ലെങ്കിൽ ഉള്ളിലുള്ള ആശയം പുറമേ പ്രകടിപ്പിക്കാനും സാധിക്കാതെവരും, അങ്ങനെ സംഭവിച്ചു തന്റെ അദ്ധ്യയനത്തിനു പ്രതിബന്ധം ഉണ്ടാകരുത് എന്നുള്ള ആഗ്രഹത്തോടുകൂടി പ്രാർത്ഥിക്കുന്ന മന്ത്രമാണിത്.

എന്റെ വാക്ക് എപ്പോഴും മനസിലും, മനസ്സ് വാക്കിലും ഉറച്ചു നിൽക്കണമേ. വാഗിന്ദ്രയം കൊണ്ടു പറയുന്ന വിഷയത്തെക്കുറിച്ചു ചിന്തിക്കുവാനുള്ള ശക്തി അന്തഃകരണത്തിനും,അതിൽ സങ്കൽപിക്കപ്പെടുന്ന വിഷയങ്ങൾ വെളിയിൽ പ്രകാശിപ്പിക്കാനുള്ള കഴിവ് വാഗിന്ദ്രിയത്തിനും എപ്പോഴും ഉണ്ടായിരിക്കണമെന്നാണ് ഈ പ്രാർത്ഥനയുടെ ചുരുക്കം.

വേദമന്ത്രങ്ങളുടെ മുഖ്യമായ അർത്ഥം സച്ചിദാനന്ദ സ്വരൂപമായ ബ്രഹ്മമാണല്ലോ. ആ ബ്രഹ്മം സകല ജീവജാലങ്ങളുടേയും ഹൃദയത്തിൽ "ഞാൻ, ഞാൻ" എന്നിങ്ങനെയുള്ള അനുഭവരൂപത്തിൽ വിളങ്ങുന്നുണ്ട്. എന്നാൽ അജ്ഞാനം നിമിത്തം ആ വിളക്കം ദേഹാദി ദൃശ്യവസ്തുക്കളുടെ ധർമ്മമാണെന്നോ ബ്രഹ്മത്തോട് വേറിട്ടു നിൽക്കുന്ന അണുപ്രായമായ ജീവചൈതന്യമാണെന്നോ മാത്രമേ സാധാരണ ജനങ്ങൾക്ക് കണക്കാക്കാൻ നിവൃത്തിയുള്ളു. അതിനു കാരണം അജ്ഞാനം തന്നെ. അത്

ഇല്ലാതാക്കുവാനാണല്ലോ വേദമന്ത്രങ്ങൾ പഠിക്കുകയും അതിന്റെ അർത്ഥത്തെക്കുറിച്ച് ചിന്തിക്കുകയും ചെയ്യുന്നത്. അങ്ങനെ പഠിക്കുകയും ചിന്തിക്കുകയും ചെയ്യുന്ന ബ്രഹ്മജിജ്ഞാസുവിന്റെ പ്രാർത്ഥനയാണ് അടുത്ത വാക്യം.

'തനിയെ പ്രകാശിച്ചുകൊണ്ടിരിക്കുന്ന അല്ലയോ ബ്രഹ്മചൈതന്യമേ; എന്റെ അജ്ഞാനം നീക്കി ആത്മസ്വരൂപത്തിൽ തന്നെ അവിടുന്ന് എനിക്കു പ്രത്യക്ഷമായിത്തീരേണമേ.'

അജ്ഞാനനാശകമായ വേദാർത്ഥജ്ഞാനം സമ്പാദിക്കുന്നതിനുള്ള പ്രധാനപ്പെട്ട ഉപകരണങ്ങൾ വാക്കും, മനസ്സും ആണല്ലോ. അവയെ രണ്ടിനെയും സംബോധന ചെയ്തുകൊണ്ട് സാധകൻ പ്രാർത്ഥിക്കയാണ്. വേദമന്ത്രങ്ങൾ ഉച്ചരിച്ചുകൊണ്ടിരിക്കുന്ന അല്ലയോ വാഗിന്ദ്രിയമേ, മന്ത്രങ്ങളുടെ അർത്ഥത്തെക്കുറിച്ചു ചിന്തിച്ചുകൊണ്ടിരിക്കുന്ന അല്ലയോ അന്തഃകരണമേ, നിങ്ങൾ രണ്ടുപേരും എപ്പോഴും എനിക്കു മന്ത്രങ്ങൾ ഉച്ചരിക്കുന്നതിനും, അവയും അവയുടെ അർത്ഥവും മറന്നുപോകാതിരിക്കുന്നതിനും വേണ്ട സഹായങ്ങൾ ചെയ്യേണമേ. അങ്ങനെ സഹായിക്കുവാനുള്ള ശക്തി നിങ്ങൾക്കുമുണ്ടാകട്ടെ.

ഞാൻ ഗുരുമുഖത്തിൽനിന്നു ശ്രവിച്ച വേദമന്ത്രങ്ങൾ ഒരിക്കലും മറന്നുപോകാതെ ഉച്ചരിച്ചും, അവയുടെ അർത്ഥം ചിന്തിച്ചും ബ്രഹ്മധ്യാനത്തോടുകൂടി രാപകൽ കഴിച്ചുകൂട്ടുവാനുള്ള ശക്തി എനിക്കുണ്ടാകട്ടെ. ശാസ്ത്രീയവും വ്യാവഹാരികവുമായ സത്യത്തിൽനിന്നു തെറ്റാതെ ജീവിക്കുന്നതിനും ഏതു വിഷമഘട്ടത്തിലും ധൈര്യസമേതം സത്യം പറയുന്നതിനും ഉള്ള കരുത്ത് എനിക്കുണ്ടാകട്ടെ. സത്യസ്വരൂപമായ ബ്രഹ്മം എന്നെ എന്നും രക്ഷിക്കട്ടെ. അത് എന്റെ ആചാര്യനേയും രക്ഷിക്കട്ടെ. ഇങ്ങനെയുള്ള നിഷ്ഠകൊണ്ടു ലഭിക്കുന്ന ബ്രഹ്മസാക്ഷാത്കാരം ദുഃഖത്തെയെല്ലാം ഇല്ലാതാക്കി എനിക്ക് നിത്യശാന്തിവളർത്തട്ടെ.

8

ഓം ഭദ്രം നോ അപിവാതയ മനഃ

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

(ഋ.വേ. 10.20.1)

(ഹേ പരമേശ്വര= അല്ലയോ പരമേശ്വരാ), നഃ= ഞങ്ങൾക്ക്, (ത്വത്പ്രസാദാത്= അങ്ങയുടെ പ്രസാദം കൊണ്ട്), ഭദ്രം (അസ്തു)= ഇഹലോകത്തിലും പരലോകത്തിലും സുഖരൂപത്തിൽ പ്രകാശിക്കുന്ന മംഗളം ഉണ്ടാകട്ടെ. (തദർത്ഥം=അതിനുവേണ്ടി), നഃ= ഞങ്ങളുടെ മനഃ= അന്തഃകരണത്തെ, (ത്വം=അങ്ങ്), അപിവാതയ = പരിശുദ്ധമാക്കി ത്തീർത്താലും.

ഈ ശാന്തിമന്ത്രം ഋഗ്വേദത്തിൽ ഉള്ളതാണ്. അല്ലയോ സച്ചിദാനന്ദസ്വരൂപനായ പരമേശ്വരാ, അങ്ങയുടെ പ്രസാദം കൊണ്ട് ഞങ്ങൾക്ക് ഇഹലോകത്തിലും പരലോകത്തിലും ശാശ്വതമായ സുഖമുണ്ടാകട്ടെ. അതിനു വേണ്ടി അവിടുന്ന് ഞങ്ങളുടെ അന്തഃകരണത്തെ പരിശുദ്ധമാക്കിയാലും. ഞങ്ങളുടെ എല്ലാത്തരത്തിലുമുള്ള ദുഃഖങ്ങൾക്കു ശാന്തിയുണ്ടാകട്ടെ.

9

ഓം ഭദ്രം കർണ്ണേഭിഃ ശൃണുയാമ ദേവാഃ ഭദ്രം
പശ്യേമാക്ഷഭിര്യജത്രാഃ സ്ഥിരൈരംഗൈസ്തു
ഷ്ടുവാംസസ്തനൂഭിഃ, വ്യശേമ ദേവഹിതം
യദായുഃ. ഓം സ്വസ്തി ന ഇന്ദ്രോ വൃദ്ധശ്രവാഃ,
സ്വസ്തി നഃ പൂഷാ വിശ്വവേദാഃ, സ്വസ്തി
നസ്താർക്ഷ്യോ അരിഷ്ടനേമിഃ, സ്വസ്തി നോ
ബൃഹസ്പതിർദധാതു.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

(തൈ. ആ. 1. 1. 1. )

ദേവഃ - അല്ലയോ ദേവന്മാരേ, കർണ്ണേഭിഃ - ചെവികൾകൊണ്ട്, ഭദ്രം - ആത്മകല്യാണത്തെ നൽകുന്ന ഉപനിഷദ്വാക്യങ്ങളെ, (വയം) ശൃണുയാമ - ഞങ്ങൾ കേൾക്കുമാറാകണം. യജത്രാഃ - ബ്രഹ്മധ്യാനശീലന്മാരായിരിക്കുന്ന ഞങ്ങൾ, അക്ഷഭിഃ - കണ്ണുകൾ കൊണ്ട്, ഭദ്രം - ശോഭനമായ, ആനന്ദകരമായ, ഈശ്വരസ്വരൂപത്തെ, പശ്യേമ - കാണു

മാറാകേണമേ, സ്ഥിരൈഃ - സ്ഥിരങ്ങളായ, അംഗൈഃ - ഇന്ദ്രിയങ്ങൾ, മനസ്സ് ഇവയോടും, തനുഭിഃ - (യുക്തഃ) -സ്ഥൂലശരീരങ്ങളോടും കൂടിയവരായ, (വയം - ഞങ്ങൾ), തുഷ്ടുവാംസഃ - ബ്രഹ്മാനുസന്ധാനരൂപമായ സ്തുതിയെ ചെയ്യുന്നവരായിട്ട്, ദേവഹിതം -ദേവോപാസനായോഗ്യമായ, ആയുഃ യത് - ആയുസ്സ് യാതൊന്നാണോ, തത് വ്യശേമ - അതിനെ പ്രാപിക്കേണമേ. വൃദ്ധശ്രവാഃ - വലിയകീർത്തിയോടുകൂടിയ, ഇന്ദ്രഃ - ദേവന്മാരുടെനാഥൻ, നഃ - ഞങ്ങൾക്ക്, സ്വസ്തി - ക്ഷേമം, ദധാതു - നൽകട്ടെ, വിശ്വവേദാഃ -സർവ്വജ്ഞനായ, പൂഷാ - വിശ്വപോഷകനായ സൂര്യൻ, നഃ- ഞങ്ങൾക്ക്, അരിഷ്ടനേമിഃ — യാതൊരുപ്രതിബന്ധവുമില്ലാത്ത ഗതിയോടുകൂടിയ, താർക്ഷ്യഃ - ഗരുഡൻ, നഃ - ഞങ്ങൾക്ക്, സ്വസ്തി - കല്യാണം (നൽകട്ടെ), ബൃഹസ്പതിഃ - ദേവാചാര്യനായ വ്യാഴം, നഃ - ഞങ്ങൾക്ക്, സ്വസ്തി - കല്യാണം നൽകട്ടെ.

ഈ മന്ത്രങ്ങൾ ഋഗ്വേദത്തിലും, സാമവേദത്തിലും, തൈത്തിരീയാരണ്യകത്തിലും കാണുന്നുണ്ട്. അല്ലയോ ദേവന്മാരെ, മുമുക്ഷുക്കളായ ഞങ്ങൾ ശ്രോത്രേന്ദ്രിയങ്ങൾകൊണ്ട്, മുക്തിയെ നൽകുന്ന വേദോപനിഷദ് വാക്യങ്ങൾ കേൾക്കുമാറാകണം. (ആ ഉപനിഷദ് വാക്യങ്ങൾ ഏകാഗ്രതയോടുകൂടി കേട്ട് അർത്ഥം മനസ്സിലാക്കാനുള്ള കഴിവ് ഞങ്ങൾക്കുണ്ടാകണം.) ബ്രഹ്മത്വത്തെ ആത്മസ്വരൂപമായി ധ്യാനിച്ചുകൊണ്ടിരിക്കുന്ന ഞങ്ങൾ ആനന്ദകരമായ ഈശ്വരസ്വരൂപത്തെ സാക്ഷാത്കരിക്കുന്നതിനു സമർത്ഥരായിത്തീരണം, ആരോഗ്യമുള്ള ശരീരങ്ങളോടുകൂടിയ ഞങ്ങൾ ബ്രഹ്മസ്വരൂപത്തെ സ്തുതിച്ചുകൊണ്ട് ദേവന്മാർക്കു ഹിതകരമായ ജീവിതം നയിക്കുമാറാകണം, വലിയ കീർത്തിയോടുകൂടിയ ഇന്ദ്രൻ, വേദോപനിഷത്തുകൾ പഠിക്കുന്നതിനും ശ്രവണമനനനിദിദ്ധ്യാസനങ്ങൾ അനുഷ്ഠിക്കുന്നതിനും തക്കവിധമുള്ള കഴിവും ഞങ്ങൾക്കു നൽകണം. അതുപോലെ എല്ലാറ്റിനേയും അറിയുന്ന സൂര്യദേവൻ ഞങ്ങൾക്കു സ്ഥിരമായ സുഖത്തെ ഉണ്ടാക്കണം. ഒരു പ്രതിബന്ധവുമില്ലാതെ എവിടെയും പോകാൻ കഴിവുള്ള ഗരുഡൻ ആത്മസാക്ഷാത്ക്കാരത്തിനു പരിശ്രമിച്ചുകൊണ്ടിരിക്കുന്ന ഞങ്ങൾക്ക് കല്യാണം സംഭവിക്കത്തക്കവിധം അനുഗ്രഹിക്കണം. ദേവാചാര്യനായ വ്യാഴം ജീവബ്രഹ്മൈക്യബോധം ബുദ്ധിയിൽ ഉറയ്ക്കത്തക്കവിധം ഞങ്ങളെ

അനുഗ്രഹിക്കണം. ആദ്ധ്യാത്മികദുഃഖങ്ങളും ആധി ദൈവിക ദുഃഖങ്ങളും, ആധി ഭൗതിക ദുഃഖങ്ങളും ഇല്ലാതായി പരമാനന്ദത്തോടു കൂടി ജീവിക്കുന്നതിന് ഇന്ദ്രാദി ദേവകൾ ഞങ്ങളെ അനുഗ്രഹിക്കണം.

10

ഓം യോ ബ്രഹ്മാണം വിദധാതി പൂർവ്വം
യോ വൈ വേദാംശ്ച പ്രഹിണോതി തസ്മൈ
താം ഹ ദേവമാത്മബുദ്ധിപ്രകാശം
മുമുക്ഷുർവൈ ശരണമഹം പ്രപദ്യേ.
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ....

(ശ്വേ. ഉ. 6. 18. )

യഃ - യാവനൊരുത്തൻ, പൂർവ്വം -മുമ്പ് (പ്രപഞ്ചസൃഷ്ടിക്കു മുമ്പ്), ബ്രഹ്മാണം - ബ്രഹ്മാവിനെ, വിദധാതി - സൃഷ്ടിച്ചുവോ (വൈദികപ്രയോഗമാകയാൽ ഭൂതകാലാർത്ഥം പറയാം. അഥവാ വർത്തമാനകാലമാണെങ്കിൽ ഓരോ കല്പത്തിന്റെയും മുമ്പ് സൃഷ്ടിക്കുന്നു എന്നർത്ഥം പറയണം.) ച - അപ്രകാരം, യഃ - യാവനൊരുത്തൻ, വൈ - നിശ്ചയമായി, തസ്മൈ - അദ്ദേഹത്തിനായിക്കൊണ്ട്. (ബ്രഹ്മാവിന്) വേദാൻ - വേദങ്ങളെ, പ്രഹിണോതി - ദാനം ചെയ്തുവോ, ഉപദേശിച്ചുകൊടുത്തുവോ, (ഇവിടെയും ദാനം ചെയ്യുന്നു എന്ന് വർത്തമാനകാലത്തിലും അർത്ഥം പറയാം.) ആത്മബുദ്ധിപ്രകാശം - ശരീരത്തെയും ബുദ്ധിയേയും പ്രകാശിപ്പിക്കുന്ന, ദേവം തം ഹ - ദേവനായ അദ്ദേഹത്തെത്തന്നെ, (സ്വയം പ്രകാശരൂപനായ ആ കാരണപരമേശ്വരനെ തന്നെ) അഹം- ഞാൻ, മുമുക്ഷുഃ - മോക്ഷം ആഗ്രഹിക്കുന്നവനായിട്ട്. ശരണം പ്രപദ്യേ - ശരണം പ്രാപിക്കുന്നു.

ഇത് ശ്വേതാശ്വതരോപനിഷത്തിൽ ഉള്ളതാണ്. സൃഷ്ടിയും പ്രളയവും അനാദികാലംമുതൽ സംഭവിച്ചുകൊണ്ടിരിക്കുന്നു എന്നാണ് ഹിന്ദുക്കളുടെ വിശ്വാസം. ഓരോ കല്പത്തിന്റെയും ആദിയിൽ കാരണപരമേശ്വരൻ പ്രപഞ്ചസൃഷ്ടിക്കുവേണ്ടി സ്വസങ്കല്പം കൊണ്ട് ബ്രഹ്മാവിനെ സൃഷ്ടിക്കുന്നു. ജീവന്മാർക്ക് ധർമ്മാധർമ്മബോധം നല്കി ലോകത്തിൽ പ്രചരിപ്പിക്കുന്നതിനു വേണ്ടി ആ ഈശ്വരൻ വേദങ്ങളെ ബ്രഹ്മാവിന് ഉപദേശിച്ചു

കൊടുക്കുന്നു. അതിനാൽ ദൃശ്യാദൃശ്യാത്മകമായ പ്രപഞ്ചത്തിന്റെ മുഖ്യകാരണം സച്ചിദാനന്ദസ്വരൂപനായ പരമേശ്വരനാകുന്നുവെന്നു വേദം പ്രഖ്യാപിക്കുന്നുണ്ട്. ആ പരമേശ്വരൻ ബ്രഹ്മാവ്, വിഷ്ണു, ശിവൻ, ശക്തി ഇങ്ങനെ അനേകം പേരിൽ ലോകത്തിൽ വ്യവഹരിക്കപ്പെടുന്നുണ്ട്. പ്രപഞ്ചകാരണമായ പരമേശ്വരൻ തന്നെയാണ് ജീവന്റെ സ്ഥൂല, സൂക്ഷ്മ, കാരണശരീരങ്ങളെ പ്രകാശിപ്പിച്ചുകൊണ്ട് സർവ്വസാക്ഷിരൂപത്തിൽ വിജയിച്ചരുളുന്നതും. അതിനാൽ ജീവന്റെ യഥാർത്ഥസ്വരൂപം ആ ഈശ്വരഭാവം തന്നെയാണ്. ഓരോ ജീവന്റെയും അന്തഃകരണത്തിൽ ഈശ്വരൻ പ്രതിബിംബിക്കുന്നു. ആ പ്രതിബിംബമാണ് താനെന്ന് അനാദിയായ അജ്ഞാനം നിമിത്തം ജീവൻ സ്വബുദ്ധി കൊണ്ട് നിശ്ചയിച്ചുപോയി. അതിനാൽ ആ പ്രതിബിംബത്തോട് സംബന്ധിക്കപ്പെട്ടിരിക്കുന്ന മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം, പ്രാണൻ, ഇന്ദ്രിയങ്ങൾ, സ്ഥൂലദേഹം മുതലായവയുടെ ധർമ്മങ്ങൾ തന്റെ ധർമ്മമാണെന്നു തെറ്റിദ്ധരിച്ച് ജീവൻ ജനനമരണരൂപമായ സംസാരചക്രത്തിൽക്കിടന്നുഴലുന്നു. ഇതു ജീവന്റെ ബദ്ധാവസ്ഥയാണ്. അനേകജന്മങ്ങളിലെ ദുഃഖാനുഭവങ്ങൾകൊണ്ടും ജ്ഞാനവിജ്ഞാനസമ്പാദനം കൊണ്ടും ഈബന്ധനത്തിൽ നിന്ന് മോചനം നേടാൻ വിവേകമുള്ള ജീവനെല്ലാം ആഗ്രഹിക്കും. ആ ആഗ്രഹത്തിന്റെ ഫലമായി ജീവജാലങ്ങളിൽവച്ച് ശ്രേഷ്ടനായ മനുഷ്യൻ വേദസാരമായ ജ്ഞാനം സമ്പാദിച്ച് ബന്ധമോചനത്തിനുവേണ്ടി നിത്യനും പൂർണ്ണനുമായ ഈശ്വരനെത്തന്നെ ശരണം പ്രാപിക്കും. ഈ പരമാർത്ഥമാണ് പ്രസ്തുത മന്ത്രത്തിൽ പ്രതിപാദിച്ചിരിക്കുന്നത്. ഈ മന്ത്രം ശ്രദ്ധാ ഭക്തിപുരസ്സരം അർത്ഥവിചാരത്തോടുകൂടി ദിവസവും ജപിച്ചാൽ മുക്തി ലഭിക്കുമെന്നു മുമുക്ഷുക്കൾ വിശ്വസിക്കുന്നു.

# ഈശ്വരപ്രാർത്ഥന

ആത്മവിദ്യാഭ്യാസനത്തിൽ വന്നുചേരാവുന്ന പ്രതിബന്ധങ്ങളെല്ലാം ശാന്തിമന്ത്രപാഠം കൊണ്ടും അതിന്റെ അർത്ഥവിചാരം കൊണ്ടും നീങ്ങുമെന്ന് മുമ്പ് സൂചിപ്പിച്ചുവല്ലോ. ലൗകികവും ആദ്ധ്യാത്മികവുമായ മാർഗ്ഗങ്ങളിൽകൂടി സഞ്ചരിക്കുന്നവർക്ക് ലക്ഷ്യത്തിലെത്തിച്ചേരുന്നതിന് തേജസ്സും വീര്യവും ബലവും ഓജസ്സും സഹനശക്തിയും അത്യന്താപേക്ഷിതങ്ങളാകുന്നു. അവ നല്കി അനുഗ്രഹിക്കണമെന്ന് സാധകൻ ഈശ്വരനോട് പ്രാർത്ഥിക്കുന്ന, ശുക്ലയജുർവ്വേദത്തിലെ ഒരു മന്ത്രമാണ് ഇവിടെ ചേർക്കുന്നത്.

ഓം തേജോ/സി തേജോ മയി ധേഹി.
വീര്യമസി വീര്യം മയി ധേഹി. ബലമസി
ബലം മയി ധേഹി. ഓജോസ്യോ/ജോ മയി
ധേഹി. മന്യുരസി മന്യും മയി ധേഹി.
സഹോ/സി സഹോ മയി ധേഹി.

(ശുക്ലയജു. 39. 9.)

(ഹേസർവ്വദേവാത്മൻ - എല്ലാദേവൻമാരുടെയും വടിവിൽ പ്രകാശിക്കുന്ന അല്ലയോ പരമേശ്വര), (ത്വം) തേജഃഅസി-അങ്ങ് തേജസ്സാകുന്നു (അതഃത്വം),തേജഃ- (അതുകൊണ്ട് അങ്ങ് )തേജസ്സിനെ, മയി ധേഹി-എന്നിൽ നിലനിർത്തിയാലും (ഹേ സർവ്വ ശക്ത്യാധാര - എല്ലാ ശക്തികൾക്കും ആശ്രയമായിട്ടുള്ള അല്ലയോ ഈശ്വര)(ത്വം)വീര്യം അസി- അങ്ങ് വീര്യം ആകുന്നു. (അതഃ ത്വം)വീര്യം- (അതുകൊണ്ട് അങ്ങ്) വീര്യത്തെ, മയി ധേഹി-എന്നിൽ പ്രതിഷ്ഠിച്ചാലും(ഹേ മഹാപ്രഭോ- അല്ലയോ മഹാപ്രഭോ)(ത്വം)ബലം അസി- അങ്ങ് ബലം ആകുന്നു(അതഃത്വം) ബലം (അതിനാൽ അങ്ങ്) ബലത്തെ.മയിധേഹി-എന്നിൽ ഉറപ്പിച്ചാലും (ഹേ വിശ്വനാഥാ- എല്ലാറ്റിനും നാഥനായിട്ടുള്ള അല്ലയോ പരമാത്മാവേ) (ത്വം) ഓജഃഅസി(അങ്ങ്)ഓജസ്സാകുന്നു. (അതഃത്വം)മയി(അതുകൊണ്ട് അങ്ങ്) എന്നിൽ ഓജഃധേഹി- ഓജസിനെ

നൽകിയാലും (ഹേ മഹാകാലേശ്വര = മഹത്തായ കാലത്തെപ്പോലും നിയന്ത്രിക്കുന്ന അല്ലയോ ഭഗവാനേ)(ത്വം)മന്യുഃ അസി= അങ്ങ് മന്യു(കോപം)ആകുന്നു.(അതഃത്വം)മയി-(അതുകൊണ്ട് അങ്ങ്)എന്നിൽ, മന്യുംധേഹി-കോപത്തെ സമർപ്പിച്ചാലും (ഹേ അചലേശ്വരാ-ഒരിക്കലും ഇളക്കമില്ലാത്ത അല്ലയോ ഈശ്വര) (ത്വം)സഹഃ അസി(അങ്ങ്) സഹനശീലമുള്ളവൻ ആകുന്നു. (അതഃ ത്വം) മയി=(അതുകൊണ്ട്, അങ്ങ്) അത എന്നിൽ സഹഃധേഹി-സഹനശക്തിയെ പ്രദാനം ചെയ്താലും.

ഇന്ദ്രൻ, അഗ്നി തുടങ്ങിയ പല ദേവന്മാരുടെ വടിവിൽ പ്രകാശിക്കുന്ന അല്ലയോ ജഗദീശ്വരാ , അങ്ങ് ചരാചരാത്മകമായ സകല ലോകത്തേയും പ്രകാശിപ്പിക്കുന്ന മഹാതേജസ്സാകുന്നു. സുഷുപ്തിയിലോ മഹാപ്രളയത്തിലോ പോലും അങ്ങയുടെ തേജസ്സിന് ഒരു ലോപവും സംഭവിക്കയില്ല. എന്നാൽ ഞാനാകട്ടെ ഇരുളിൽ മയങ്ങി ജനിച്ചും, മരിച്ചും, ഈ സംസാരത്തിൽ കിടന്ന് ഉഴലുകയാണ്. തേജോനിധിയായ അവിടുന്ന് അനർത്ഥകാരണമായ അജ്ഞാനാന്ധകാരം നശിപ്പിക്കുന്നതിനുവേണ്ടി ജ്ഞാനവിജ്ഞാനരൂപമായ വെളിച്ചം അവിടുത്തെ സേവകനായ എന്നിൽ ചൊരിഞ്ഞാലും, അതുകൊണ്ട് ഞാൻ തേജോമയമായ ഭാവത്തിൽ എത്തട്ടെ.

സർവ്വശക്തികൾക്കും വിളനിലമായി പ്രകാശിക്കുന്ന അല്ലയോ ജഗന്നാഥാ, അവിടുന്ന് എല്ലാ ജീവജാലങ്ങളുടേയും വളർച്ചയ്ക്കും നിലനിൽപ്പിനും കാരണഭൂതമായ വീര്യമാണെന്ന് ഞാൻ അറിയുന്നുണ്ട്. എന്നാൽ ഞാനാകട്ടെ വീര്യമില്ലാതെ ശരീരശക്തിയും ബുദ്ധിവികാസവും സിദ്ധിക്കാതെ ഇതികർത്തവ്യതാമൂഢനായി ജീവിക്കുന്നു. അവിടുന്നു കരുണയോടുകൂടി എനിക്കു വീര്യശക്തിയുണ്ടാക്കിതന്നാലും. അതുകൊണ്ട് ശാരീരികവും മാനസികവുമായ ശക്തിയും നവാനവമായ ഉത്സാഹവും ഉണ്ടായി ഇഹലോകത്തിലും പരലോകത്തിലും സുഖം നൽകുന്ന ധർമ്മാചാരണത്തിൽ ഞാൻ നിഷ്ഠയുള്ളവനായിത്തീരും.

അല്ലയോ മഹാപ്രഭോ, അഖിലാണ്ഡകോടിബ്രഹ്മാണ്ഡങ്ങളെയും ലീലയായി ഒരു നിമിഷം കൊണ്ട് സൃഷ്ടിക്കുന്നതിനു രക്ഷിക്കുന്നതിനും സംഹരിക്കുന്നതിനും അനുഗ്രഹിക്കുന്നതിനും അവിടുത്തേയ്ക്കു കഴിയും.അതിനാൽ ചരാചരാത്മകമായ പ്രപഞ്ചത്തിന്റെ ബലം അവിടുന്നുതന്നെയാണ്. ഈ ഞാനോ,ശരീരത്തിനും,മനസ്സിനും,ബുദ്ധിക്കും ബലമില്ലാതെ ഇന്ദ്രിയം കാണിച്ചുതരുന്ന ലൗകിക വിഷയങ്ങൾക്ക് അടിമപ്പെട്ട് സാംസാരിക ദുഃഖം നിരന്തരം അനുഭവിക്കുന്നു. ഈ ദുഃഖത്തിന് ഒരറുതി ഉണ്ടായേ പറ്റൂ. അതിന് ബലമാണ് അവശ്യം ആവശ്യമായിട്ടുള്ളത്. എനിക്കും ലോകത്തിനും നന്മയുളവാകത്തക്കവണ്ണമുള്ള ഇച്ഛാശക്തിയും ക്രിയാശക്തിയും, ജ്ഞാനശക്തിയും നൽകി അവിടുന്ന് എന്നെ അനുഗ്രഹിക്കണം.

അല്ലയോ സദ്ഗുണനിലയമേ, അത്ഭുതകരമായ പരാക്രമത്തേയും അജയ്യമായ പ്രതാപത്തേയും, നിത്യമായ സൗന്ദര്യത്തേയും ഹൃദയഹാരിയായ ലാവണ്യത്തേയും പൂർണ്ണമായ കാന്തിയേയും ഉളവാക്കുന്ന ഓജസ്സ് അങ്ങാകുന്നു. ആവക ഗുണങ്ങളുടെ കണിക പോലും ഇതുവരേയും എന്നെ സ്പർശിച്ചിട്ടില്ല. അതിനാൽ പാപ പങ്കിലമായ മാർഗ്ഗത്തിൽ കൂടി ഞാൻ മന്ദം മന്ദം ലക്ഷ്യം തെറ്റി സഞ്ചരിക്കുന്നു. എനിക്കു ശ്രേയസ്സു ലഭിക്കുന്നതിനു വേണ്ടി അവിടുന്ന് എന്നെ ഓജസ്വിയാക്കിത്തീർത്താലും. അതുകൊണ്ട് പരാക്രമവും പ്രതാപവും സൗന്ദര്യവും ലാവണ്യവും കാന്തിയുമുള്ള ഒരു മഹാ പുരുഷനായിത്തീരാൻ എനിക്ക് സാധിക്കും. അതിന് അവിടുന്ന് എന്നെ അനുഗ്രഹിക്കണം.

അനാദിയായ കാലത്തെപ്പോലും ജയിച്ച് നിത്യനും, സത്യസ്വരൂപനുമായി പ്രകാശിക്കുന്ന അല്ലയോ ഭഗവാനേ ലോകാനുഗ്രഹ ദക്ഷനായ അവിടുന്ന് ധർമ്മനിഷ്ഠന്മാരുടെ മുൻപിൽ കരുണാമൂർത്തിയായി പ്രത്യക്ഷപ്പെടുമെങ്കിലും ദുരാചാരതത്പരന്മാരായ പാപികളുടെ മുൻപിൽ അത്യുഗ്രമായ ക്രോധഭാവം കൈക്കൊണ്ടാണ് പ്രകടമാകുന്നത്. ഇതുകൊണ്ട് വൈദികസൂക്തങ്ങൾ അങ്ങയെ മന്യു എന്നും സംഹാരമൂർത്തിയെന്നും മറ്റുമുള്ള

പേരുകളാൽ പ്രകീർത്തിച്ചു കാണുന്നു. ധർമ്മങ്ങളേയും സാധുക്കളേയും പരിപാലിക്കുന്നതിനുവേണ്ടി അധർമ്മത്തേയും ദുഷ്ടൻമാരേയും അങ്ങ് നശിപ്പിച്ചുകൊണ്ടാണിരിക്കുന്നത്. അതുകൊണ്ട് അങ്ങയുടെ കോപം ധർമ്മസംസ്ഥാപനത്തിനും ലോകാനുഗ്രഹത്തിനും വേണ്ടി മാത്രമേ ഉപയോഗിക്കാറുള്ളൂ എന്നും മനസ്സിലാക്കാം. അങ്ങിനെയുള്ള ധാർമ്മികകോപം എനിക്കില്ലാത്തതിനാൽ പുറമേ ദുർജ്ജനങ്ങളും അകമേ രാഗദ്വേഷാദിവികാരങ്ങളും ശത്രുഭാവം കൈക്കൊണ്ട് എന്റെ ശ്രേയോമാർഗ്ഗത്തെ തടസ്സപ്പെടുത്തുന്നു. ആ വക ശത്രുക്കളെ നശിപ്പിക്കുന്നതിന് ധാർമ്മികമായ കോപം, ധർമ്മത്തെ സംസ്ഥാപിക്കുന്നതിനുവേണ്ടിയുള്ള കോപം എന്നിലുണ്ടാക്കുന്നതിന് ഞാൻ അങ്ങയോടു പ്രാർത്ഥിക്കുന്നു.

നിശ്ചലനും നിർവ്വികാരനുമായി നിരന്തരം വിജയിച്ചരുളുന്ന അല്ലയോ ബ്രഹ്മസ്വരൂപാ അപരിമേയമായ അനർത്ഥങ്ങൾ നിറഞ്ഞ ഈ പ്രപഞ്ചത്തിൽ ജീവഭാവത്തിലും ഈശ്വരഭാവത്തിലും വർത്തിക്കുന്ന അങ്ങ് കർമ്മഫലം അനുഭവിക്കുന്നതുപോലെയും കർമ്മത്തിനനുരൂപമായ ഫലം നൽകുന്നതുപോലെയും തോന്നപ്പെടുന്നുണ്ടെങ്കിലും സർവ്വസാക്ഷിഭാവത്തിൽ നിർവ്വികാരനും നിർലോപനുമായിട്ടാണ് വിരാജിക്കുന്നത്. അതിനാൽ അങ്ങയെ 'സഹൻ'-സഹനശീലൻ-എന്നു ശ്രുതികൾ പ്രകീർത്തിക്കുന്നുണ്ട്. ഞാൻ ശീതം, ഉഷ്ണം, സുഖം, ദുഃഖം, കാമം, ക്രോധം തുടങ്ങിയ ദ്വന്ദ്വങ്ങൾ സഹിക്കുവാൻ കഴിവില്ലാതെ പരിതപിക്കുന്നു. ഈ ക്ലേശം സഹിക്കുന്നതിലുള്ള ശക്തി എനിക്കുണ്ടാകണം. അതു ആത്മജ്ഞാനം കൊണ്ടുമാത്രമേ ലഭിക്കയുള്ളൂ. ഞാൻ നിത്യനും അജരനും അമരനും സുഖസ്വരൂപനും ആയ ആത്മാവാണെന്നും സുഖദുഃഖാദിദ്വന്ദ്വങ്ങൾ ആഗമാപായികളും വിചാരദൃഷ്ടിയിൽ മരുമരീചികപോലെ അജ്ഞാനജന്യങ്ങളും ആണെന്നും അറിയുമ്പോൾ എല്ലാം സഹിക്കുന്നതിനുള്ള കരുത്ത് എനിക്ക് ഉണ്ടാകും. അതിനുവേണ്ടി അവിടുത്തെ കൃപാദൃഷ്ടി എപ്പോഴും എന്നിൽ ഉണ്ടാകുന്നതിന് ഞാൻ ഇതാ ഭക്തിപൂർവ്വം പ്രാർത്ഥിക്കുന്നു.

# മൃത്യുഞ്ജയമന്ത്രം.

മരണഭയം എല്ലാ ജീവജാലങ്ങൾക്കുമുണ്ട്. എന്നാൽ അതില്ലാതാക്കാനുള്ള ബുദ്ധിപൂർവ്വമായ പരിശ്രമം മനുഷ്യനിൽ മാത്രമേ കാണപ്പെടുന്നുള്ളൂ. അതിപ്രാചീനകാലത്തുപോലും മരണത്തെ ജയിച്ച് അമരനായിത്തീരാനുള്ള പരിശ്രമത്തിൽ മനുഷ്യൻ മുഴുകിയിരുന്നുവെന്നു വേദസൂക്തങ്ങൾ പ്രഖ്യാപിക്കുന്നുണ്ട്. ശുക്ലയജുർവേദത്തിലെ 'ശതരുദ്രീയ'ത്തിലുള്ള ഒരുമന്ത്രം അതിനു തെളിവാണ്. ആ മന്ത്രമാണ് ഇവിടെ ചേർക്കുന്നത്. മൃത്യുഞ്ജയമന്ത്രം എന്നപേരിൽ ഇതു പ്രശസ്തിയാർജിച്ചിട്ടുണ്ട്. ഈ മന്ത്രം ഭക്തിപൂർവ്വം ജപിക്കുകയും അതിന്റെ അർത്ഥം നല്ലതുപോലെ മനസ്സിലാക്കി ഈശ്വരസ്വരൂപത്തെ ധ്യാനിക്കുകയും ചെയ്താൽ മരണമുൾപ്പെടെയുള്ള സകലവിധ ദുരിതങ്ങളും ഇല്ലാതായി അമൃതസ്വരൂപമായ മോക്ഷം പ്രാപിക്കുമെന്ന് വേദം നമ്മോട് ഉപദേശിക്കുന്നു.

ഈ മന്ത്രത്തോടുകൂടി മറ്റുചില ബീജാക്ഷരങ്ങൾ ചേർത്ത് ദുരിതനിവാരണത്തിനുവേണ്ടി ജപിക്കയും ഹോമിക്കയും ചെയ്യുവാനുള്ള വഴി തന്ത്രശാസ്ത്രത്തിൽ നിർദ്ദേശിച്ചുകാണുന്നു. എന്നാൽ ഇവിടെ വേദസൂക്തം മാത്രമേ ചേർത്തിട്ടുള്ളു ഈ മന്ത്രത്തിന്റെ ജപവും അർത്ഥവിചാരവും കൊണ്ടുമാത്രം അനർത്ഥനിവൃത്തിയും ആനന്ദപ്രാപ്തിയും ഉണ്ടാകുന്നതാണ്.

ഓം ത്ര്യംബകം യജാമഹേ സുഗന്ധിം പുഷ്ടിവർദ്ധനം.

ഉർവ്വാരുകമിവ ബന്ധനാന്മൃത്യോർമുക്ഷീയ മാ/മൃതാത്.

പുഷ്ടിവർദ്ധനം- പുഷ്ടിയെ വർദ്ധിപ്പിക്കുന്നവനും (ഉപാസകൻമാർക്ക് പുത്രധനധാന്യാദി സമൃദ്ധിയും, ശരീരേന്ദ്രിയാദി പുഷ്ടിയും ദീർഘായുസ്സും മറ്റും ഉണ്ടാക്കിക്കൊടുക്കുന്നവനും) സുഗന്ധിം-ശോഭനമായ ദിവ്യഗന്ധമുള്ളവനുമായ, ത്ര്യംബകം- പരമശിവനെ (മൂന്ന് അംബകങ്ങളോട്(കണ്ണുകളോട്) കൂടിയവനെന്നും), മൂന്നുലോകത്തിനും അംബകൻ(പിതാവ്) ആയിട്ടുള്ളവൻ എന്നും മറ്റും പല അർത്ഥങ്ങൾ

ത്ര്യംബക പദത്തിനുണ്ട്. യജാമഹേ- ഞങ്ങൾ യജിക്കുന്നു(പൂജിക്കുന്നു)(തത്പ്രസാദാത്-അദ്ദേഹത്തിന്റെ്പ്രസാദം കൊണ്ട്) (വയം) മൃത്യോഃ-ഞങ്ങൾ മരണത്തിൽനിന്ന് (അവിദ്യാകാമകർമ്മരൂപമായ ബന്ധത്തിൽനിന്ന്), ബന്ധനാത് ഉർവ്വാരുകം ഇവ-ഞെടുപ്പിൽനിന്ന് വെള്ളരിയ്ക്കാ എന്നതുപോലെ മുക്ഷീയ (മുക്ഷീമഹി)-വേർപെടണം, അമൃതാത്-നാശമില്ലാത്ത ആത്മാവബോധ സുഖത്തിൽനിന്ന് (സുഖമായ മോക്ഷാവസ്ഥയിൽ നിന്ന്), (വയം) മാ മുക്ഷീയ (മുക്ഷീമഹി)-ഞങ്ങൾ വേർപെടാതിരിക്കേണമേ (മുക്ഷീയ എന്ന ക്രിയാപദം ഏകവചനമാണെങ്കിലും 'യജാമഹേ' എന്ന ക്രിയ ബഹുവചനമായതുകൊണ്ട് ഇതും ബഹുവചനമാക്കേണ്ടതാണ്.)

ഈ മന്ത്രത്തിന് സഗുണപരമേശ്വരപരമായും, നിർഗുണ പരമേശ്വരപരമായും അർത്ഥം പറയാം. ത്ര്യംബകൻ എന്ന പദത്തിന് സൂര്യൻ, ചന്ദ്രൻ, അഗ്നി എന്നു മൂന്നുതൃക്കണ്ണുകളോടു കൂടിയ പരമേശ്വരൻ എന്നാണ് സാമാന്യമായ അർത്ഥം. അംബകപദത്തിന് കണ്ണ്, പിതാവ്, ജ്ഞാനം എന്നിങ്ങനെ പല അർത്ഥങ്ങളുമുണ്ട്. ബ്രഹ്മാവ്, വിഷ്ണു, രുദ്രൻ, ഈ ത്രിമൂർത്തികളുടേയോ, മഹാലക്ഷ്മി, മഹാകാളി, മഹാസരസ്വതി ഈ മൂന്നു ലോകമാതാക്കളുടേയോ, ഭൂലോകം, ഭുവർലോകം, സ്വർഗ്ഗലോകം എന്നിങ്ങനെയുള്ള മൂന്നു ലോകങ്ങളുടേയോ, പിതാവ് എന്നും ത്ര്യംബക പദത്തിന് അർത്ഥം കിട്ടും. ഇത് സകലത്തിനും കാരണമായ സഗുണബ്രഹ്മത്തെയാണ് കുറിക്കുന്നതെന്നു മനസ്സിലാക്കണം. മൂന്നു ലോകങ്ങളിലും മൂന്നു കാലങ്ങളിലും, മൂന്ന് അവസ്ഥകളിലും അംബകം- സ്ഥിരമായദൃഷ്ടി - ആർക്കാണോ ഉള്ളത് അവനാണ് ത്ര്യംബകൻ, എന്നു വ്യാഖ്യാനിക്കുമ്പോൾ സർവ്വസാക്ഷിയും ജ്ഞാനസ്വരൂപവുമായ നിർഗുണബ്രഹ്മമാണ് ത്ര്യംബകപദത്തിന്റെ ലക്ഷ്യാർത്ഥമെന്നു ഗ്രഹിക്കാൻ കഴിയും. ഇഹലോകത്തിലും പരലോകത്തിലും സുഖം ആഗ്രഹിക്കുന്നവർ സഗുണപരമേശ്വരനെയാണ് ഉപാസിക്കുന്നത്. എന്നാൽ ഈ രണ്ടു ലോകത്തിലുമുള്ള സുഖം നശ്വരമാണെന്നു വിചാരിച്ചറിയുന്ന വിവേകികൾ ശാശ്വതസുഖം ബ്രഹ്മത്തിന്റെ സ്വരൂപമാണെന്നു ഗ്രഹിക്കുകയും ആ നിർഗുണ ബ്രഹ്മത്തെ ആത്മസ്വരൂപമായി

അഭേദബുദ്ധിയോടുകൂടി ഉപാസിച്ച് അജ്ഞാനത്തേയും അതിൽ നിന്നുണ്ടാകുന്ന മരണഭയത്തേയും തരണം ചെയ്ത് നിത്യ മുക്തരായി തീരുകയും ചെയ്യുന്നു.

അലൗകികവും, അനിർവചനീയവുമായ ദിവ്യവിഗ്രഹത്തോടുകൂടിയ പരമേശ്വരൻ, തന്നെ ഉപാസിക്കുന്ന ഭക്തന്മാർക്ക് ആയുരാരോഗ്യപുത്രധനാദിസമൃദ്ധിയും വിവേകവൈരാഗ്യസുഖാദി പരിപുഷ്ടിയും ഉണ്ടാക്കിക്കൊടുക്കും. അങ്ങനെയുള്ള പരമേശ്വരനെ ഞങ്ങൾ ഉപാസിക്കുന്നു. അദ്ദേഹത്തിന്റെ പ്രസാദം കൊണ്ട് ഭയങ്കരമായ മരണത്തിൽനിന്നു ഞങ്ങൾക്കു മോചനം ഉണ്ടാകട്ടെ. മൂത്തവെള്ളരിക്ക അതിന്റെ ഞെടുപ്പിൽനിന്ന് അനായാസമായി വേർപെടുന്നതുപോലെ അനവധി കാലമായി ഗ്രസിച്ചുകൊണ്ടിരിക്കുന്ന മരണവക്രത്തിൽ നിന്ന് ഒരു പ്രയാസവുമില്ലാതെ മോചനവും, സ്വാതന്ത്ര്യവും ഞങ്ങൾക്ക് ഉണ്ടാകണം. എന്നാൽ നിത്യസുഖസ്വരൂപമായ അമൃതാവസ്ഥയിൽ നിന്ന് ഞങ്ങൾക്ക് ഒരിക്കലും വേർപാടുണ്ടാകാതിരിക്കയും വേണം.

സദാചാര നിഷ്ഠ, ഈശ്വരഭക്തി തുടങ്ങിയ സദ്ഗുണങ്ങൾ സമ്പാദിച്ച് സാത്വികവൃത്തിയിൽ ജീവിച്ച് ദീർഘകാലം സാത്വികമായ ഇഹലോകസുഖങ്ങളും ശരീരനാശത്തിനുശേഷം സംസാര ദുഃഖം നശിച്ച് ഈശ്വരപ്രാപ്തിരൂപമായ നിത്യസുഖവും ഉണ്ടാകണമെന്നാണ് സഗുണപരമേശ്വരപരമായ ഈ വ്യാഖ്യാനത്തിന്റെ സാരം.

നിർഗുണപരമേശ്വരപരമായ വ്യാഖ്യാനത്തെ ഇങ്ങനെ സംഗ്രഹിക്കാം.

ഓരോ ജീവനും സ്വകർമ്മങ്ങളുടെ ഫലം അനുഭവിക്കുന്നതിനുവേണ്ടി ജനിക്കുകയും മരിക്കുകയും ചെയ്യുന്നു. പുണ്യം, പാപം, മിശ്രം എന്നു കർമ്മങ്ങൾ മൂന്നു വിധത്തിലുണ്ട്. വേദപുരാണേതിഹാസങ്ങളിൽ ശ്രേയോലാഭത്തിനുവേണ്ടി വിധിക്കപ്പെട്ടിട്ടുള്ളവ പുണ്യകർമ്മങ്ങളും, അനർത്ഥകരങ്ങളെന്ന നിലയിൽ നിഷേധിക്കപ്പെട്ടിട്ടുള്ളവ പാപകർമ്മങ്ങളും, രണ്ടും കൂടി ചേർന്നവ മിശ്രകർമ്മങ്ങളുമാകുന്നു. പുണ്യകർമ്മങ്ങളുടെ ഫലം സ്വർഗ്ഗം

തുടങ്ങിയ ഊർദ്ധ്വലോകങ്ങളിലെ സുഖാനുഭവവും, പാപകർമ്മങ്ങളുടെ ഫലം രൗരവാദി നരകലോകങ്ങളിലെ ദുഃഖാനുഭവവും മിശ്രകർമ്മങ്ങളുടെ ഫലം ഈ ഭൂലോകത്തിലെ സുഖദുഃഖാനുഭവവും ആണെന്ന് ശ്രുതികളിലും സ്മൃതികളിലും വർണ്ണിക്കപ്പെട്ടിരിക്കുന്നു.

മിശ്രകർമ്മങ്ങളുടെ ഫലമായുണ്ടാകുന്ന സുഖദുഃഖാദികൾ അനുഭവിക്കുന്നതിനുവേണ്ടി ജീവൻ ഈ ലോകത്തിൽ മനുഷ്യനായി ജനിക്കുന്നു. ജീവന് സ്ഥൂലം, സൂക്ഷ്മം, കാരണം ഇങ്ങനെ മൂന്നു ശരീരങ്ങളുണ്ട്. ഈ ശരീരങ്ങളാകുന്ന ഉപാധികളിൽക്കൂടിയാണ് ജീവൻ സുഖദുഃഖങ്ങൾ അനുഭവിക്കുന്നത്. ഫലോൻമുഖതയെ പ്രാപിച്ച പ്രാരാബ്ധകർമ്മം ക്ഷയിക്കുമ്പോൾ ജീവൻ സ്ഥൂലശരീരമുപേക്ഷിക്കുന്നു. അതാണ് മരണാവസ്ഥ. അതോടുകൂടി ജീവന് ആത്യന്തികനാശം സംഭവിക്കുന്നു എന്നാണ് സാധാരണ, മനുഷ്യരുടെ വിശ്വാസം. എന്നാൽ ശബ്ദപ്രമാണം ആ വിശ്വാസത്തെ നിഷേധിക്കുന്നുണ്ട്. എന്തെന്നാൽ ജീവൻ സ്ഥൂല ശരീരം ഉപേക്ഷിച്ചാൽ സൂക്ഷ്മശരീരം അദൃശ്യരൂപത്തിൽ മുമ്പു സഞ്ചരിച്ചിരുന്ന കർമ്മം അനുഭവിക്കുന്നതിനുവേണ്ടി ആ കർമ്മത്തിനനുരൂപമായ വേറൊരു സ്ഥൂലശരീരം എടുക്കും. പുണ്യപ്രാരാബ്ധ കർമ്മമാണെങ്കിൽ സ്വർഗ്ഗഭോഗത്തിനനുരൂപമായ ദേവശരീരവും, പാപ പ്രാരാബ്ധ കർമ്മമാണെങ്കിൽ നരകദുഃഖാനുഭവത്തിന്നനുരൂപമായ യാതനാശരീരവും മിശ്രപ്രാരാബ്ധ കർമ്മമാണെങ്കിൽ മനുഷ്യശരീരവും സ്വീകരിക്കും. സ്ഥൂല ശരീരമുപേക്ഷിക്കുന്നതുകൊണ്ടുമാത്രം ജീവന് അത്യന്തികനാശം സംഭവിക്കുന്നില്ലെന്ന് ഇത്രയും വിവരിച്ചതിൽ നിന്ന് മനസ്സിലാക്കാവുന്നതാണ്. മരണശേഷം സൂക്ഷ്മ ശരീരവും കാരണ ശരീരവും അവശേഷിക്കുന്നു. കാരണശരീരം അനാദിയായ അജ്ഞാനവും സൂക്ഷ്മശരീരം അപഞ്ചീകൃതപഞ്ചഭൂതങ്ങളുടെ സംഘാതവും ആകുന്നു. ആ രണ്ടുശരീരവും അദ്വൈതബ്രഹ്മമായ ഈശ്വരന്റെ സാക്ഷാത്ക്കാരംകൊണ്ടുമാത്രമേ നശിക്കുകയുള്ളൂ. ജീവൻ തത്ത്വ ദൃഷ്ടിയിൽ നിർഗുണവും, ബ്രഹ്മസ്വരൂപവുമായ ഈശ്വരൻ തന്നെയാണ്. പക്ഷേ, അനാദിയായ മായയിൽ മയങ്ങി

ദേഹാഭിമാനം കൈക്കൊണ്ട് ആ ദേഹധർമ്മങ്ങൾ തന്റെ ധർമ്മങ്ങളാണെന്ന് തെറ്റിദ്ധരിച്ച് കർമ്മങ്ങൾ ചെയ്യുകയും അവയ്ക്കനുരൂപമായ ഫലങ്ങൾ അനുഭവിക്കുന്നതിന് ഇഹലോകത്തിലും പരലോകങ്ങളിലും സഞ്ചരിക്കുകയും ചെയ്യുന്നു. ഇതാണ് ജീവന്റെ ബദ്ധാവസ്ഥ. ഈ ബദ്ധാവസ്ഥയിൽ ജീവന്റെ സ്ഥൂലശരീരനാശത്തിന് മരണമെന്നും നൂതനമായ സ്ഥൂലശരീരഗ്രഹണത്തിന് ജനനമെന്നും സാധാരണ വ്യവഹരിച്ചുവരുന്നു. കർമ്മംകൊണ്ടുണ്ടാകുന്ന പുണ്യഫല ഭോഗവും പാപഫലഭോഗവും മിശ്രഫലഭോഗവും നിത്യമല്ലെന്നുള്ളത് വേദാന്തത്തിലെ മുഖ്യമായ ഒരു സിദ്ധാന്തമാണ്. അതനുസരിച്ചു നോക്കുന്നതായാൽ പുണ്യം ക്ഷയിക്കുമ്പോൾ സ്വർഗ്ഗാദി ലോകങ്ങളിൽനിന്നും, പാപം ക്ഷയിക്കുമ്പോൾ നരകാദി ലോകങ്ങളിൽ നിന്നും, ജീവൻ ഈ കർമ്മഭൂമിയിലേക്കുതന്നെ മടങ്ങിവരുമെന്നു മനസ്സിലാക്കാവുന്നതാണ്.

ജീവന്റെ ബദ്ധാവസ്ഥയിൽ ജനനവും മരണവും സാപേക്ഷകമാണ്. ജാഗ്രത്തും സുഷുപ്തിയും പോലെ സ്വാഭാവികമായുണ്ടാകുന്ന രണ്ടവസ്ഥകളാണു ജനനവും മരണവും. എന്നാലും ജീവന് മരണാവസ്ഥ വളരെ ഭയങ്കരമായിട്ടാണു തോന്നുക. ജാഗ്രദവസ്ഥയിൽനിന്നു സ്വപ്നാവസ്ഥയിൽ പ്രവേശിച്ച് സ്വപ്നശരീരം സ്വീകരിക്കുന്നതുപോലെയാണ് ജീവൻ ഒരു ശരീരത്തെ ഉപേക്ഷിച്ച് മറ്റൊരു ശരീരം സ്വീകരിക്കുന്നത്. ജാഗ്രദവസ്ഥയിൽ ഒന്നു മയങ്ങിയതിനുശേഷമാണല്ലോ സ്വപ്നാവസ്ഥയിൽ ഉണരുന്നത്. സ്വപ്നം അനുഭവപ്പെടുമ്പോൾ അത് അപ്പോൾ ജാഗ്രദവസ്ഥയായിട്ടേ അനുഭവപ്പെടാറുള്ളൂ. അതുകൊണ്ടാണു സ്വപ്നാവസ്ഥയിൽ ഉണരുന്നതെന്നു രേഖപ്പെടുത്തുന്നത് അതുപോലെ ജീവൻ ഒരു സ്ഥൂലശരീരോപാധിയിൽ മയങ്ങി അതുപേക്ഷിക്കുന്നതു മരണവും പുതിയ സ്ഥൂലശരീരോപാധിയിൽ ഉണർന്നുവരുന്നതു ജനനവും ആണെന്നു പറയപ്പെടുന്നു. സ്വപ്നത്തിന്റെയും ജാഗ്രത്തിന്റേയും ഇടയിൽ ഒരു മയക്കം - വിസ്മൃതി - ഉണ്ടാകുന്നതുപോലെ ഒരു സ്ഥൂലശരീരത്തെ ഉപേക്ഷിക്കുന്നതിനും,

മറ്റൊരു ശരീരം സ്വീകരിക്കുന്നതിനും ഇടയിൽ ഒരു വിസ്മൃതിയുണ്ടാകും. ആ വിസ്മൃതിക്കാണ് ലൗകികഭാഷയിൽ മരണം എന്നു പറയുന്നത്. 'മൃത്യുരത്യന്ത വിസ്മൃതിഃ' എന്ന സ്മൃതിവാക്യം ഈ തത്ത്വമാണ് സ്പഷ്ടമാക്കുന്നത്.ഈ വിസ്മൃതിയിൽ സുഖദുഃഖാനുഭവങ്ങൾ ലേശംപോലും ഇല്ലെങ്കിലും ജീവൻ ആ അവസ്ഥയെ അത്യന്തം ഭയപ്പെടുന്നു. അതിനാൽ മരണത്തെ ജയിക്കുവാനുള്ള അഭിലാഷം എല്ലാവർക്കും ഒരുപോലെയുണ്ട്. അതുകൊണ്ടാണ് 'മരണമില്ലാതായി അമരത്വം നേടുന്നതിനുവേണ്ടി ഞങ്ങൾ ത്ര്യംബകനെ ഭജിക്കുന്നു' എന്നു പ്രസ്തുത മന്ത്രത്തിലൂടെ മഹർഷിമാർ പ്രഖ്യാപിക്കുന്നത്.

ഈ മന്ത്രത്തിലെ മൃത്യു, അമൃതം എന്ന രണ്ടു പദങ്ങളുടെ സാമാന്യമായ അർത്ഥം മരണമെന്നും, മരിക്കാതിരിക്കുന്ന അവസ്ഥയെന്നുമാണ്. ഈ അർത്ഥം അംഗീകരിച്ചാൽ ഋഷികളുടെ പ്രാർത്ഥന സഫലമാവുകയില്ല. കാരണം, മരണവും ജനനവും സാപേക്ഷകമാണ്. സ്ഥൂലശരീരത്തോടുകൂടിയിരിക്കുന്ന അവസ്ഥ ജനനവും, അതുപേക്ഷിച്ചു മയങ്ങിയിരിക്കുന്ന അവസ്ഥ മരണവും ആണല്ലോ. സ്ഥൂലശരീരം സ്ഥിരമല്ല. അനേകം വിഭിന്ന പദാർത്ഥങ്ങളുടെ കൂട്ടുകെട്ടാണ് അത്. അതിനാൽ എപ്പോഴും പരിവർത്തിച്ചും, നശിച്ചും ഇരിക്കുന്ന സ്വഭാവം ശരീരത്തിനുണ്ട്. പഞ്ചഭൂതാത്മകമായ സ്ഥൂലശരീരത്തെ അനശ്വരമാക്കി വച്ചിരിക്കുന്ന ഒരു ജീവിയും ലോകത്തിലുണ്ടെന്ന് ഇതുവരെയും ആരും കണ്ടുപിടിച്ചിട്ടില്ല. എന്നാൽ നിത്യജീവികളുണ്ടെന്ന് പുരാണേതിഹാസങ്ങളിൽ വർണ്ണിച്ചു കാണുന്നുണ്ടല്ലോ എന്നൊരു ചോദ്യം ഉണ്ടാകാം. ആ ജീവികളുടെ ശരീരം പഞ്ചഭൂതാത്മകമല്ലെന്നും യൗഗികമാണെന്നും കൂടി ആ ഗ്രന്ഥങ്ങളിൽ പ്രതിപാദിച്ചിട്ടുള്ളത് വിസ്മരിക്കാൻ പാടില്ലെന്നുള്ളതാണ് അതിനു സമാധാനം. ഇത്രയും പ്രതിപാദിച്ചതുകൊണ്ട് മരണത്തെ നശിപ്പിച്ച് അമരന്മാരായിത്തീരണമെന്നുള്ള പ്രാർത്ഥനയുടെ അർത്ഥം സ്ഥൂലശരീരം നശിക്കാതെ ആ ശരീരത്തോടുകൂടിത്തന്നെ നിത്യജീവിതം നയിക്കണമെന്നുള്ളതല്ലെന്ന് മനസ്സിലാക്കാൻ പ്രയാസമില്ലെന്നു തോന്നുന്നു.

ജീവനിൽ മൃതത്വം (മരണധർമ്മമുള്ളത്) അമൃതത്വം (മരണധർമ്മമില്ലാത്തത്) എന്നു രണ്ടു ഘടകങ്ങളുണ്ട്. അവയിൽ മരണധർമ്മമുള്ളത് സ്ഥൂലസൂക്ഷ്മകാരണശരീരങ്ങളും മരണധർമ്മമില്ലാത്തത് നിത്യമുക്തനായ ആത്മാവും ആകുന്നു. എന്നാൽ അജ്ഞാനം നിമിത്തം ആത്മാവിൽ ദേഹധർമ്മങ്ങളാരോപിച്ചു ജീവൻ ബദ്ധാവസ്ഥയിൽപ്പെട്ടുപോയി. ആ ബദ്ധാവസ്ഥയിൽ നിന്ന് മോചനം നേടി അമൃതരൂപമായ ആത്മഭാവത്തിൽ എത്തണം - ആത്മവിസ്മൃതി നീങ്ങി സ്വരൂപാവബോധം പ്രാപിക്കണം എന്നാണ് "മൃത്യോർ മുക്ഷീയ *മാ/മൃതാത്*" എന്ന വാക്കിന്റെ ശരിയായ അർത്ഥം. "മൃത്യുർവൈ തമോജ്യോതിരമൃതം" എന്ന് ബൃഹദാരണ്യകോപനിഷത്തിലും "മൃത്യുർ വാ അസത്, സദമൃതം" എന്ന് ശതപഥബ്രാഹ്മണത്തിലും പറയുന്നുണ്ട്. പരമാർത്ഥം എന്ന് തോന്നുന്നതും വാസ്തവദൃഷ്ടിയിൽ ഇല്ലാത്തതുമായ അവിദ്യയാണ് മൃത്യു. "മൂന്ന് കാലത്തിലും നശിക്കാതെ നിലനിൽക്കുന്നത് (ആത്മാവ്) അമൃതവും, തമസ്സ് മൃത്യുവും, ജ്യോതിസ്സ് അമൃതവും ആകുന്ന". എന്നാണല്ലോ മുകളിൽ ഉദ്ധരിച്ച വാക്യങ്ങളുടെ അർത്ഥം. "യോ വൈ ഭൂമാ തദമൃതം" 'അമൃതമയം ഏതത് ബ്രഹ്മ' എന്നു ഛാന്ദോഗ്യോപനിഷത്തിലും, "*ആത്മാ/ജരോ/മൃതോ/ഭയഃ*" എന്നു ബൃഹദാരണ്യകോപനിഷത്തിലും പ്രതിപാദിച്ചിരിക്കുന്നതിനാൽ 'അമൃതം' എന്നപദത്തിന് ഭൂമാവെന്നും, ആത്മാവെന്നും ബ്രഹ്മമെന്നും ആണ് അർത്ഥമെന്നു മനസ്സിലാക്കാം. ആ പദങ്ങൾ മൂന്നും നിർഗുണനും, നിരാകാരനും പൂർണ്ണനുമായ ഈശ്വരന്റെ പര്യായപദങ്ങളാണല്ലോ.

മൃത്യുപദത്തിന് 'അവിദ്യാകാമകർമ്മലക്ഷണം' എന്നാണ് കഠോപനിഷദ്ഭാഷ്യത്തിൽ ശ്രീ ശങ്കരഭഗവത്പാദർ അർത്ഥം കൊടുത്തിരിക്കുന്നത്. ഇതിൽനിന്നു മൃത്യു എന്ന പദത്തിന് അവിദ്യ യെന്നും, തജ്ജന്യമായ കാമകർമ്മങ്ങളെന്നും, അമൃതമെന്ന പദത്തിന് ബ്രഹ്മസ്വരൂപനായ ഈശ്വരനെന്നും അർത്ഥം സിദ്ധിക്കുന്നു.

അദ്വൈതവേദാന്തപ്രകാരം സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മമെന്ന ഒരു വസ്തു മാത്രമേ സത്യമായിട്ടുള്ളൂ. നാനാതരത്തിൽ തോന്നുന്ന ഈ പ്രപഞ്ചം ഒരു കാലത്തുണ്ടായി മറ്റൊരുകാലത്തു നശിച്ചുകാണുന്നതുകൊണ്ടു സത്യമല്ല. ഇരുളിൽ കയറ് പാമ്പായിതോന്നുന്നതുപോലെ അനാദിയായ അജ്ഞാനത്തിൽ ബ്രഹ്മം നാനാതരത്തിൽ പ്രപഞ്ചമായി തോന്നുകമാത്രമാണ്. അതുകൊണ്ട് ഈ പ്രപഞ്ചം അവിദ്യാരൂപമായ മായയുടെ അത്ഭുതജനകമായ ഒരു പരിണാമവിശേഷമാണെന്നു മനസ്സിലാക്കാം. ബ്രഹ്മത്തിന്റെ വിവർത്തവും, മായയുടെ പരിണാമവുമായ ഈ ജഗത്ത് അനവധി നാമരൂപങ്ങളുടെ പരമ്പര മാത്രമാണെന്ന് തത്വചിന്തകന്മാർക്ക് മനസ്സിലാക്കാൻ വിഷമമില്ല. ജഡമായ ഈ നാമരൂപങ്ങൾക്ക് സ്ഥിതിയും തിളക്കവും ഉണ്ടെന്നുതോന്നുന്നത് ഇതിന്റെ അധിഷ്ഠാനമായ ബ്രഹ്മചൈതന്യത്തിന്റെ സാന്നിദ്ധ്യം കൊണ്ടാകുന്നു. ജഡവും, നാമരൂപാത്മകവും ആയ പ്രപഞ്ചത്തിന്റെ വ്യാവഹാരികമായ സ്ഥിതിക്കും സ്ഫുരണത്തിനും കാരണം ബ്രഹ്മമായതിനാൽ ആ ബ്രഹ്മത്തെ 'പുഷ്ടിവർദ്ധനൻ' എന്നു പറയുന്നു.

അടുത്ത പദം സുഗന്ധിയെന്നതാണല്ലോ; സുവിദിതമായ (എല്ലായിടത്തും അറിയപ്പെടുന്ന) ഗന്ധത്തോടുകൂടിയവൻ എന്നാണ് ഇതിന്റെ അർത്ഥം. ഗന്ധം സൽകീർത്തി എന്ന അർത്ഥത്തിൽ വേദങ്ങളിൽ പ്രയോഗിക്കപ്പെട്ടുകാണുന്നു. 'യഥാ വൃക്ഷസ്യ പുഷ്പിതസ്യ ദൂരാദ്ഗന്ധോവാതി ഏവം പുണ്യസ്യ കർമ്മണോ ദൂരാദ് ഗന്ധോവാതി' എന്നുള്ള തൈത്തിരീയാരണ്യകവാക്യം ഇതിനു പ്രമാണമാകുന്നു. അതുകൊണ്ടാണ് 'എല്ലായിടത്തും നിറഞ്ഞ സദ്യശസ്സോടുകൂടിയവൻ' എന്നുസുഗന്ധി ശബ്ദത്തെ വ്യാഖ്യാനിച്ചത്. വേദവേദാന്തപുരാണേതിഹാസാദി സദ്ഗ്രന്ഥങ്ങളും ആസ്തികന്മാരായ എല്ലാ മനുഷ്യരും യാവനൊരുത്തന്റെ അചിന്ത്യമായ മാഹാത്മ്യത്തെയാണോ പരമപ്രേമാവേശത്തോടും അത്ഭുതാതിരേകത്തോടുംകൂടി നിരന്തരം പ്രകീർത്തിക്കുന്നത്. സച്ചിദാനന്ദ സ്വരൂപനും നിർഗുണനും പരിപൂർണ്ണനുമായ ആ ഈശ്വരൻ സുഗന്ധി തന്നെയാണ്. 'പ്രപ

ഞ്ചത്തിന്റെ സൃഷ്ടിസ്ഥിതിലയകാരണത്വം' എന്ന ഈശ്വരന്റെ തടസ്ഥലക്ഷണത്തെ പ്രകീർത്തിച്ച് സ്വരൂപലക്ഷണമായ 'സച്ചിദാനന്ദ' ഭാവത്തെ സുഗന്ധിപദം പ്രകാശിപ്പിക്കുന്നു.

ഇനിയും ത്ര്യംബകപദം പരിശോധിക്കാം. ഭൂലോകം, ഭുവർലോകം, സ്വർലോകം ഈ മൂന്നിലും ഭൂതം, ഭാവി, വർത്തമാനം ഈ മൂന്നു കാലങ്ങളിലും ജാഗ്രത്ത് സ്വപ്നം, സുഷുപ്തി ഈ മൂന്നവസ്ഥകളിലും സ്ഥിരമായ അംബകം- ജ്ഞാനം - ആർക്കാണോ ഉള്ളത് ആ ഈശ്വരനാണ് ത്ര്യംബകൻ. ഇതുകൊണ്ട് എപ്പോഴും എല്ലായിടത്തും സർവ്വസാക്ഷിയായി പ്രകാശിക്കുന്ന ജ്ഞാനസ്വരൂപനായ ഈശ്വരനാണ് ത്ര്യംബകപദത്തിന്റെ ലക്ഷ്യാർത്ഥമെന്നു തെളിയുന്നു.

മായാകല്പിതമായ പ്രപഞ്ചത്തിനു സത്താസ്ഫൂർത്തി നല്കിയും സകലേശ്വരനെന്നും സച്ചിദാനന്ദസ്വരൂപനെന്നും മറ്റും വേദപുരാണേതിഹാസങ്ങളിൽ പ്രകീർത്തിക്കപ്പെട്ടും എല്ലാവസ്തുക്കളിലും അന്തര്യാമിയായി സാക്ഷി രൂപത്തിൽ പ്രകാശിച്ചും ഇരിക്കുന്ന നിർഗുണനും പൂർണ്ണനുമായ ത്ര്യംബകനെ ഞങ്ങൾ അഭേദബുദ്ധിയോടുകൂടി ധ്യാനിക്കുന്നു. അദ്ദേഹത്തിന്റെ അനുഗ്രഹത്താൽ പ്രസന്നമായ അന്തഃകരണത്തിൽ പ്രകാശിക്കുന്ന ആത്മജ്ഞാനംകൊണ്ട് അവിദ്യാകാമകർമ്മരൂപമായ മൃത്യുവിൽ നിന്ന് ഞങ്ങൾക്കു മോചനം ഉണ്ടാകണം. എന്നാൽ ജീവേശ്വരൈക്യരൂപമായ അമൃതാവസ്ഥയിൽ നിന്ന് - സുഖപൂർണ്ണമായ മുക്താവസ്ഥയിൽ നിന്ന് - ഞങ്ങൾക്കൊരിക്കലും വേർപാടുണ്ടാകാതെയും ഇരിക്കണം. ആ മോചനം വെള്ളരിക്കാ മൂക്കുമ്പോൾ ഞെടുപ്പിൽ നിന്ന് താനേ വേർപെടുന്നതുപോലെ ഈശ്വരപ്രസാദം കൊണ്ട് സ്വാഭാവികമായുണ്ടാകണം എന്നാണു പ്രസ്തുത മന്ത്രത്തിന്റെ ആശയം.

## അവിദ്യ ബന്ധകാരണം

ആത്മാവിലുള്ള അനാത്മബുദ്ധിയാണ് അവിദ്യ. ഈ അവിദ്യ വിഷയാഭിലാഷരൂപമായ കാമത്തെയും, കാമം കർമ്മ

ങ്ങളെയും, കർമ്മങ്ങൾ ജന്മങ്ങളേയും, ജന്മങ്ങൾ പലവിധത്തിലുള്ള ദുഃഖാനുഭവങ്ങളേയുമുണ്ടാക്കും. അതുകൊണ്ടാണ് ജഗദ്ഗുരു ശ്രീ ശങ്കരഭഗവത്പാദർ മൃത്യു പദത്തെ അവിദ്യാകാമകർമ്മരൂപമായി വ്യാഖ്യാനിച്ചത്. മൃത്യു അകാരണമായി എല്ലാറ്റിനേയും വിഴുങ്ങുന്ന ഒരു ദേവതയാണല്ലോ. അതുപോലെ അവിദ്യ ബ്രഹ്മസ്വരൂപത്തെ ജീവേശ്വരജഗദ് രൂപത്തിൽ തന്റെ ഉള്ളിൽ അടക്കിവെച്ചിരിക്കുകയാണ്. ജാഗ്രത്പുരുഷനിൽ അന്തർലീനമായിരിക്കുന്ന സ്വപ്നശക്തി അയാളുടെ സ്വരൂപബോധത്തെ കെടുത്തി അയാളിൽ - അയാളുടെ ഉള്ളിൽ - വിവിധരുപത്തിലുള്ള ലോകത്തെ വിരചിച്ചുകാണിക്കുന്നതുപോലെ പൊരുത്തമില്ലാത്തിടത്തു പൊരുത്തമുണ്ടാക്കുവാൻ കരുത്തുള്ള - 'അഘടിതഘടനാപടീയസി'യായ മായാശക്തി നിർഗുണനും, നിരാകാരനുമായ ഈശ്വരനിൽ അഖിലാണ്ഡമണ്ഡലങ്ങളെ പ്രദർശിപ്പിച്ചും മറച്ചും അനാദികാലംമുതൽ ക്രീഡിച്ചുകൊണ്ടിരിക്കുകയാണ്. ഈ മായയ്ക്ക് അവിദ്യ, അജ്ഞാനം, തമസ്സ് തുടങ്ങി അനേകം പേരുകൾ കാണപ്പെടുന്നു. മായയ്ക്ക് ആവരണം വിക്ഷേപം എന്നു രണ്ടു ശക്തികൾകൂടിയുണ്ട്. ഒരു ഗൃഹത്തെ ആശ്രയിച്ചിരിക്കുന്ന തമസ്സു ആ ഗൃഹത്തെ മറയ്ക്കുന്നതുപോലെ നിർഗുണനായ ഈശ്വരന്റെ സത്താസാമാന്യഭാവത്തെ അവലംബിച്ചിരിക്കുന്നതുമായ ആ ഈശ്വരന്റെ നിത്യത്വം പ്രകാശകത്വം അനന്തത്വം ആനന്ദത്വം പൂർണ്ണത്വം തുടങ്ങിയ വിശേഷസ്വഭാവത്തെ ആവരണം ചെയ്യുന്നു. ഇങ്ങനെ ചെയ്യുന്ന മായാശക്തിക്ക് ആവരണമെന്നാണ് പറയുന്നത്. വിക്ഷേപശക്തി ഈശ്വരനിൽ നാനാത്വപ്രതീതിയെ ഉളവാക്കിക്കൊണ്ടിരിക്കും. ഈ മായാരൂപമായ അജ്ഞാനം നശിച്ചെങ്കിലേ അമൃതത്വമെന്ന പേരിൽ അറിയപ്പെടുന്ന മോക്ഷം സിദ്ധിക്കുകയുള്ളൂ. അതിനുള്ള മുഖ്യമായ ഉപായം ആത്മബോധമാണ്. 'ജ്ഞാനാദേവ തു കൈവല്യം' എന്നാണ് അതിനു പ്രമാണം. താൻ സച്ചിദാനന്ദസ്വരൂപനായ ഈശ്വരൻ - ആത്മാവ്, ആണെന്നുള്ള നിശ്ചിതമായ ജീവന്റെ മനോവൃത്തിയാണ് ആത്മജ്ഞാനം. അതുണ്ടാകുമ്പോൾ

താൻ കർത്താവ്, ഭോക്താവ്, തടിയൻ, മെലിഞ്ഞവൻ എന്നിങ്ങനെയുള്ള അനുഭവത്തിൽ കൂടി എല്ലാവർക്കും പ്രത്യക്ഷമായിട്ടുള്ള അജ്ഞാനം നശിക്കും. അതോടുകൂടി ആത്മവിസ്മൃതി മാറി സ്വരൂപസ്ഥിതിയിൽ ജീവൻ നിത്യമുക്തനായി പ്രകാശിക്കും. സജാതീയമോ വിജാതീയമോ സ്വാഗതമോ ആയ ഭേദം അല്പം പോലുമില്ലാത്ത നിത്യപൂർണ്ണാനന്ദാവസ്ഥയാണ് മോക്ഷം.

**പൂർവ്വപക്ഷം :** ആത്മാവബോധം കൊണ്ടു മാത്രമേ മുക്തി ഉണ്ടാവുകയുള്ളൂ എന്നു സിദ്ധാന്തിക്കുന്നതു ശരിയല്ല. പ്രസ്തുതമന്ത്രത്തിൽ 'ത്ര്യംബകനെ ഞങ്ങൾ യജിക്കുന്നു'. എന്നു പറഞ്ഞിട്ടുണ്ട്. യജിക്കുക എന്നത് ഒരു ക്രിയയാണ്. ആ ക്രിയകൊണ്ട് മോക്ഷം ലഭിക്കുമെന്ന് മന്ത്രാർത്ഥവിചാരംകൊണ്ടു തീരുമാനിക്കാം. ഇതിനാൽ കർമ്മവും മോക്ഷോപായമാണെന്നു പറയണം.

**സമാധാനം:** ബന്ധത്തിന്റെ നാശമാണല്ലോ മോക്ഷം. അതിനാൽ ബന്ധം എന്താണ് ? അത് എങ്ങനെയുണ്ടായി ? അത് സത്യമാണോ മിഥ്യയാണോ? എന്നു തുടങ്ങി പലവിഷയങ്ങൾ പരിശോധിച്ചുനോക്കിയിട്ടുവേണം, ജ്ഞാനം കൊണ്ടാണോ മുക്തി ലഭിക്കുന്നതെന്നു നിർണ്ണയിക്കുവാൻ. ബന്ധം സത്യമാണെങ്കിൽ അതു നശിക്കുകയോ നശിപ്പിക്കുവാൻ ആരെങ്കിലും ശ്രമിക്കുകയോ ഇല്ല. രജ്ജുസർപ്പം പോലെ ബന്ധം മിഥ്യയാണെങ്കിൽ അത് ഒരു കർമ്മം കൊണ്ടും നശിക്കുകയുമില്ല. രജ്ജുസർപ്പത്തെ അടിച്ചോ, മറ്റു വല്ല പ്രകാരത്തിലോ നശിപ്പിക്കാൻ ഒക്കുകയില്ലല്ലോ. അതിന്റെ നാശത്തിനുള്ള ശരിയായ ഉപായം രജ്ജുസ്വരൂപാവബോധം മാത്രമാകുന്നു. ഇതുപോലെ ബന്ധത്തെയും ശാസ്ത്രീയമായി പരിശോധിച്ചു നോക്കിവേണം തീരുമാനിക്കുവാൻ. ബന്ധം അവിദ്യാമയമാണെന്നു ശ്രുതികൾ സമർത്ഥിച്ചിട്ടുണ്ട്. രജ്ജുസർപ്പംപോലെ ആത്മാവിൽ, ഞാൻ തടിയൻ, ഞാൻ അന്ധൻ, ഞാൻ ബധിരൻ, ഞാൻ മന്ദൻ, ഞാൻ കർത്താവ്, ഞാൻ ഭോക്താവ് എന്നിങ്ങനെയുള്ള ആരോപമാണു ബന്ധം. സുഷുപ്തി സമാധി മുതലായ അവസ്ഥകളിൽ അനുഭ

വപ്പെടാത്തതിനാൽ അതു സത്യമല്ല. മിഥ്യയായതിനാൽ ബന്ധം ജ്ഞാനം കൊണ്ടല്ലാതെ, കർമ്മം കൊണ്ടു നശിക്കുകയില്ല.

അവിദ്യാസ്തമയോ മോക്ഷ ഇതി താവത് സമർത്ഥിതം
തേന മോക്ഷാദ്യുപായത്വം വിദ്യയാ ന തു കർമ്മണാ.

എന്ന ആപ്തവചനം ബന്ധം അവിദ്യയും അതിന്റെ നാശം മോക്ഷവും, ആ മോക്ഷത്തിനുള്ള ഉപായം വിദ്യയുമാണെന്നും കർമ്മമല്ലെന്നും എടുത്തു കാണിക്കുന്നു. 'നാസ്ത്യകൃതഃകൃതേന' (കർമ്മം കൊണ്ടു മോക്ഷം സിദ്ധിക്കുകയില്ല) എന്നു മുണ്ഡകോപനിഷത്തും, 'ന ഹ്യധ്രുവൈഃ പ്രാപ്യതേ ഹി ധ്രുവം തത്' (അനിത്യങ്ങളായ കർമ്മങ്ങൾ കൊണ്ട് നിത്യമായ മോക്ഷം ലഭിക്കുകയില്ല) എന്നു കഠോപനിഷത്തും കർമ്മം മോക്ഷസാധനമല്ലെന്ന് പറയുന്നു.

കർമ്മണാ ബദ്ധ്യതേ ജന്തുർവിദ്യയാ ച വിമുച്യതേ
തസ്മാത് കർമ്മ ന കുർവന്തിയതയഃ പാരദർശിനഃ

എന്നു മഹാഭാരതം ശാന്തി പർവ്വത്തിൽ കാണുന്നു. 'കർമ്മം ബന്ധത്തെയും ജ്ഞാനം മുക്തിയേയും ഉണ്ടാക്കുന്നതാണ്. അതിനാൽ ജ്ഞാനികൾ നിത്യനൈമിത്തികാദി കർമ്മങ്ങൾ ചെയ്യുന്നില്ല' എന്നാണ് ഈ ശ്ലോകത്തിന്റെ സാരം. ഇത്രയും വിവരിച്ചത് മോക്ഷോപായം സർവ്വകർമ്മ പരിത്യാഗയുക്തമായ ജ്ഞാനമാണെന്ന് കാണിക്കുവാനാകുന്നു. എന്നാൽ നിഷ്കാമ കർമ്മം മോക്ഷത്തിനു പരമ്പരയാ കാരണമായിത്തീരും. എങ്ങനെയെന്നാൽ നിഷ്കാമമായ കർമ്മാനുഷ്ഠാനങ്ങൾ മനസ്സിന് പരിശുദ്ധി ഉണ്ടാക്കും. മനഃശുദ്ധി വന്നാൽ വേദാന്ത ശ്രവണം കൊണ്ട് പെട്ടെന്നുതന്നെ ആത്മജ്ഞാനവും ഉണ്ടാകും. ഇതുകൊണ്ടാണ് കർമ്മം പരമ്പരയാ കാരണമാകുമെന്നു പറഞ്ഞത്.

തേഷാം സതതയുക്തനാം ഭജതാം പ്രീതി പൂർവ്വകം
ദദാമി ബുദ്ധിയോഗം തം യേന മാമുപായാന്തിതേ.

എന്ന് ഈ വിഷയത്തെക്കുറിച്ച് ഭഗവാൻ ഗീതയിൽ അരുളിചെയ്തിട്ടുണ്ട്. വിഷയാഭിലാഷം എല്ലാം ഉപേക്ഷിച്ച് ഏകാഗ്രതയോടും പരാഭക്തിയോടും കൂടി നിരന്തരം എന്നെ ഭജിക്കുന്നവർക്ക് ഞാൻ 'ബുദ്ധിയോഗം' നൽകുന്നു. അതുകൊണ്ട് അവർ എന്നെ പ്രാപിക്കുകയും ചെയ്യുന്നു എന്നാണ് ഈ ശ്ലോകത്തിന്റെ സാരം. ഇതിൽ പ്രയോഗിച്ചിരിക്കുന്ന ബുദ്ധിയോഗമെന്ന പദം പ്രത്യേകം ശ്രദ്ധേയമാകുന്നു. ആത്മാകാരമായിത്തീർന്ന സമ്യഗ്ജ്ഞാനസ്വരൂപമായ അന്തഃകരണവൃത്തിക്കാണ് ബുദ്ധിയോഗമെന്ന് പറയുക. ആ വൃത്തിയിൽ നാനാത്വ ബുദ്ധിനശിച്ച് ഈശ്വരനും ജീവനും ഒന്നാണെന്നുള്ള പരമാർത്ഥം നല്ലതുപോലെ തെളിയും. അപ്പോൾ  അവിദ്യാമയമായ ബന്ധമെല്ലാം നശിച്ച് ജീവൻ പൂർണ്ണരൂപത്തിൽ അജരനും അമരനും അഭയനും അനന്തനും നിത്യനുമായ ഈശ്വരനായി സ്വയം അനുഭപ്പെടും. ഇതു ജീവന്റെ മുക്താവസ്ഥയാകുന്നു.

## മുക്തി

മുക്തി എല്ലാ പ്രാണികൾക്കും സ്വാഭാവികമായിത്തന്നെ ഇഷ്ടതമവും ശ്രേയസ്കരവുമാകുന്നു. കാരണം അത് സകല ദുഃഖനിവൃത്തിയും പരമാനന്ദപ്രാപ്തിയും ആണ്. ആ നിലയിൽ മുക്തി ലാഭം ആഗ്രഹിക്കാത്തവർ ആരും കാണുകയില്ല.അതു ലഭിക്കുന്നതിനു ജനങ്ങൾ വിവിധ രൂപത്തിലുള്ള സാധനകൾ അനുഷ്ഠിക്കുന്നുമുണ്ട്. എന്നാൽ മുക്തിയെക്കുറിച്ച് ശാസ്ത്രീയമായി പരിചിന്തനം ചെയ്തിട്ടുള്ളവർ സാധാരണ ജനങ്ങളിൽ അധികമുണ്ടെന്ന് തോന്നുന്നില്ല. അതുകൊണ്ട് വേദപുരാണേതിഹാസങ്ങളിൽ പ്രതിപാദിച്ചിട്ടുള്ള മുക്തിസ്വരൂപത്തെക്കുറിച്ചും അതിന്റെ ഭേദത്തെക്കുറിച്ചും ഇവിടെ ചുരുക്കത്തിൽ പ്രതിപാദിക്കുന്നത് ഉപയുക്തമാണെന്ന് കരുതുന്നു.

മുക്തി ഗൗണമെന്നും മുഖ്യമെന്നും രണ്ടുവിധത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്. സഗുണപരമേശ്വരനെ ശിവൻ, വിഷ്ണു, ഇന്ദ്രൻ, അഗ്നി, മഹാസരസ്വതി, മഹാലക്ഷ്മി, മഹാകാളി,

തുടങ്ങിയ നാനാരൂപത്തിൽ ഉപാസിച്ച് മരണാനന്തരം അതതു ദേവതകളുടെ ലോകത്തിൽ എത്തി ദിവ്യദേഹം കൈക്കൊണ്ടു ദൈവികഭോഗങ്ങളനുഭവിക്കുന്നതാണ് 'ഗൗണമുക്തി'. ശാസ്ത്ര വിഹിതങ്ങളായ ധർമ്മാനുഷ്ഠാനങ്ങളും ഉപാസനകളും ഭക്തി പൂർവ്വം നിർവ്വഹിച്ചാൽ മരണാനന്തരം സാധകൻമാർക്ക് ഗൗണ മുക്തി ലഭിക്കുമെന്ന് വിശ്വസിക്കപ്പെടുന്നു. സാലോക്യം, സാർഷ്ടി, സമീപ്യം, സാരൂപ്യം, സായൂജ്യം എന്ന് ഗൗണമുക്തി അഞ്ചുവി ധത്തിൽ വിഭജിക്കപ്പെട്ടിട്ടുണ്ട്.

വൈകുണ്ഠം, കൈലാസം, തുടങ്ങിയ ഇഷ്ടദേവതകളുടെ ദിവ്യധാമങ്ങളിൽ ആ ദേവതകളോടുകൂടി നിവസിക്കുന്നതിന് സാലോക്യ മുക്തിയെന്നു പറയുന്നു. ഒരേ ലോകത്തിൽ നിവസി ക്കുക എന്നാണ് സാലോക്യ പദത്തിന്റെ അർത്ഥം.

സാധകന് ഈശ്വരതുല്ല്യമായ ഋഷി-ഐശ്വര്യം (ഐശ്വ ര്യസൂചകമായ വാൾ)-ഉണ്ടാവുകയാണ്.സാർഷ്ടി മുക്തിയുടെ സ്വരൂപം. ഈശ്വരന്റെ ദിവ്യധാമത്തിൽ ഈശ്വരനെപ്പോലെ ഐശ്വര്യാദി സിദ്ധികളോടുകൂടി സാധകൻ മരണാനന്തരം ദിവ്യ വിഗ്രഹംപൂണ്ട് നിവസിക്കുന്നതാണ് അത്.

ഈശ്വരന്റെ സമീപത്തിൽ നിവസിച്ച് അദ്ദേഹത്തിന്റെ കൈങ്കര്യംകൊണ്ടുണ്ടാകുന്ന സുഖം അനുഭവിക്കുന്നത് സാമീപ്യ മുക്തിയാകുന്നു.

ഉപാസ്യനായ ഈശ്വരന്റേതുപോലുള്ള വിഗ്രഹവും, ആയു ധങ്ങളും, വിഭൂതികളും സമാർജ്ജിച്ച് ആ ഈശ്വരനെത്തന്നെ സേവിക്കുന്നതാണ് സാരൂപ്യമുക്തി.

ഈശ്വരന്റെ ദിവ്യവിഗ്രഹത്തിൽ വിലയിച്ചു താനും ഈശ്വ രനും ഒന്നാണെന്നുള്ള ഭാവനയോടുകൂടി ദിവ്യഭോഗങ്ങളനുഭവി ക്കുന്നതിന് സായൂജ്യമുക്തി എന്നു പറയാം.

സാധനകളുടെ താരതമ്യം അനുസരിച്ചാണ് സാദ്ധ്യമായ പ്രസ്തുതമുക്തിക്കും സാലോക്യാദി ഭേദം കല്പിക്കപ്പെട്ടിട്ടുള്ള ത്. ഈ അഞ്ചു മുക്തിയും നിത്യസുഖപ്രദമാണെന്നു വിശ്വസി

ച്ചുകൊണ്ടുതന്നെ ഭക്തജനങ്ങൾ അതു ലഭിക്കുന്നതിനുവേണ്ടി കർമ്മങ്ങളും ഉപാസനകളും അനുഷ്ഠിക്കുന്നു. ഇവ രണ്ടും കർമ്മജന്യമാകയാൽ സാതിശയ സുഖപ്രദമാകാനേ തരമുള്ളൂ. ദ്വൈതസങ്കലിതമായതുകൊണ്ട് അതിനു നിത്യത്വമുണ്ടാകാൻ തരമില്ലെന്ന് ചൂണ്ടിക്കാണിച്ചു വേദാന്തികൾ അതിനെ സ്വീകരിക്കുന്നില്ല.

മുക്തി, നിത്യവും ഏകവും നിരതിശയസുഖസ്വരൂപവും ആണെന്നു വേദപുരാണേതിഹാസങ്ങൾ നിർവിശങ്കം വിളംബരം ചെയ്യുന്നുണ്ട്. അങ്ങനെയുള്ള മുക്തിയാണ് മുഖ്യമെന്ന പേരിൽ അറിയപ്പെടുന്നത്. മുഖ്യമുക്തി 'പര' എന്നും 'അപര' എന്നും രണ്ടായി പരിഗണിക്കപ്പെടുന്നു. അവയിൽ 'പരയ്ക്ക്' സദ്യോമുക്തിയെന്നും 'അപരയ്ക്ക്' ക്രമമുക്തിയെന്നും കൂടി പേരുണ്ട്.

'തത്ത്വമസ്യാദി' വേദാന്തമഹാവാക്യങ്ങൾ ഗുരു മുഖത്തു നിന്നു ശ്രവിക്കുമ്പോൾത്തന്നെ 'ഞാൻ ബ്രഹ്മമാകുന്നു' എന്നി പ്രകാരമുള്ള അന്തഃകരണവൃത്തിരൂപമായ ജ്ഞാനം ഉണ്ടാകുകയും, അപ്പോൾത്തന്നെ അജ്ഞാനവും അതിൽനിന്നുണ്ടായ ദേഹാഭിമാനാദികളും നശിച്ച് ഉത്തമാധികാരി ജീവബ്രഹ്മൈക്യ രൂപമായ മുക്തിപദത്തിലെത്തുകയും ചെയ്യും. ജ്ഞാനോദയത്തിൽത്തന്നെ അജ്ഞാനബന്ധത്തിൽ നിന്ന് മോചനം ലഭിക്കുന്നതുകൊണ്ടാണ് ഇതിന് 'സദ്യോമുക്തി' എന്ന പേരു സിദ്ധിച്ചത്. 'പ്രാപ്തപ്രാപ്തി' എന്നും 'അപ്രാപ്തപ്രാപ്തി' എന്നും ലാഭം രണ്ടു തരത്തിലുണ്ട്. കഴുത്തിൽ കിടക്കുന്ന മാല മറന്നു പോകയാൽ അതു നഷ്ടപ്പെട്ടു എന്നു കരുതി അന്വേഷിക്കുമ്പോൾ മറ്റൊരാളുടെ വാക്കുകേട്ട് അതു തന്റെ കഴുത്തിൽ തന്നെ ഉണ്ടായിരുന്നു എന്നു ബോധിക്കും. ആ അനുഭവത്തിൽ മാല പുതിയതായി ലഭിച്ചതുപോലെയുള്ള സന്തോഷവും ഉണ്ടാകാറുണ്ട്. അതിനാൽ മാല ലഭിച്ചത് 'പ്രാപ്ത പ്രാപ്തിയാണ്.' മറവിനീങ്ങിയപ്പോൾ മുമ്പേ തന്റെ കഴുത്തിലുണ്ടായിരുന്നതുതന്നെയാണ് ഇപ്പോഴും ഉള്ളത് എന്നറിയുന്നതാണ് പ്രാപ്ത പ്രാപ്തിക്ക് ഉദാഹരണം. അതുപോലെ ബ്രഹ്മപ്രാപ്തി രൂപമായ മുക്തിയും

പ്രാപ്ത പ്രാപ്തിയാണെന്ന് വേദാന്തശാസ്ത്രം സയുക്തികം സ്ഥാപിച്ചിട്ടുണ്ട്. 'യത്സാക്ഷാതപരോക്ഷാദബ്രഹ്മ '(ഈ ബ്രഹ്മം പ്രത്യക്ഷമായിത്തന്നെ ഞാൻ എന്ന അനുഭവത്തിൽ പ്രകാശിക്കുന്നു.) എന്ന ശ്രുതി വാക്യം ബ്രഹ്മത്തിന്റെ സാർവ്വജനനീയമായ പ്രത്യക്ഷാനുഭവമാണ് വെളിപ്പെടുത്തുന്നത്. എന്നാൽ അജ്ഞാനം നിമിത്തം ബ്രഹ്മത്തിന്റെ സച്ചിദാനന്ദത്വം വിസ്മരിച്ച് അനൃതജഡ ദുഃഖരൂപമായ ദേഹത്തോട് താദാത്മ്യം വന്നുചേർന്ന ജീവൻ സംസാര ദുഃഖാനുഭവത്തിൽ നിന്ന് മോചനം നേടാൻ സദ്ഗുരുവിനെ സമാശ്രയിക്കും. ശിഷ്യൻ  സുകൃതിയും, ഉത്തമാധികാരിയുമാണെങ്കിൽ 'തത്ത്വമസി' മഹാവാക്യം ഗുരുമുഖത്തുനിന്ന് ശ്രവിക്കുമ്പോൾത്തന്നെ അയാൾക്ക് 'അഹം ബ്രഹ്മാസ്മി' എന്ന അനുഭവമുണ്ടാകും. അപ്പോൾ താൻ എന്നും ബ്രഹ്മം തന്നെയായിരുന്നു എന്ന് അയാൾക്ക് അറിയുവാൻ കഴിയും. അതുകൊണ്ടാണ് ബ്രഹ്മപ്രാപ്തി രൂപമായ മുക്തി പ്രാപ്തപ്രാപ്തിയാണെന്ന് പ്രതിപാദിച്ചിട്ടുള്ളത്. പ്രാപിക്കാത്ത ഒന്നിനെ പുത്തനായിട്ടു പ്രാപിക്കുന്നതിന് അപ്രാപ്തപ്രാപ്തിയെന്നു പറയും. കോട്ടയത്തുകാരൻ ഒരാൾ മുമ്പ് പോയിട്ടില്ലാത്ത തിരുവനന്തപുരത്ത് എത്തുന്നത് അപ്രാപ്തപ്രാപ്തിക്ക് ഉദാഹരണമാണ്. അതുപോലെ കർമ്മങ്ങൾ കൊണ്ടും ഉപാസനകൾ കൊണ്ടും സിദ്ധിച്ച അപൂർവ്വരൂപമായ സംസ്കാരത്തിന്റെ വൈഭവംകൊണ്ട് ജീവൻ മരണാനന്തരം സ്വർഗ്ഗാദി ലോകങ്ങളിലും  വൈകുണ്ഠാദി ദിവ്യധാമങ്ങളിലും ചെന്നു ചേർന്ന് സാലോക്യാദി മുക്തിസുഖം അനുഭവിക്കുന്നത് അപ്രാപ്ത പ്രാപ്തിയാകുന്നു. കർമ്മംകൊണ്ട് സമ്പാദിക്കുന്ന താദൃശമുക്തി നിത്യമല്ലെന്നു പറയുവാനുള്ള കാരണം ദേശകാലാദിപരിച്ഛിന്നത്വം അതിനുള്ളതുകൊണ്ടാണ്. എന്നാൽ പ്രാപ്ത പ്രാപ്തി രൂപമായ സദ്യോമുക്തി ബ്രഹ്മസ്വരൂപമാകയാൽ അത് പരിച്ഛിന്നമോ കർമ്മജന്യമോ അല്ല. അതുകൊണ്ട് അതിന്റെ പൂർണ്ണത്വവും നിത്യത്വവും സ്വതഃസിദ്ധമാണെന്നു ഗ്രഹിക്കാവുന്നതാണ്.

മുക്തിയിൽ ബ്രഹ്മപ്രാപ്തിയും ബന്ധത്യാഗവും അടങ്ങിയിട്ടുണ്ട്. ത്യാഗവും, ത്യക്തത്യാഗമെന്നും അത്യക്തത്യാഗമെന്നും രണ്ടുവിധത്തിൽ വിവരിച്ചുകാണുന്നുണ്ട്. പരമാർത്ഥത്തിൽ ത്യജിക്കാനില്ലാത്ത ഒന്നിനെ ത്യജിക്കുന്നതിന് ത്യക്തത്യാഗമെന്നു പറയാം. കൈയ്യിൽ സ്വർണ്ണവളയണിഞ്ഞ് ഉറങ്ങുന്ന ഒരാൾക്ക് ഉണർന്നപ്പോൾ ആ വള അട്ടയാണെന്ന് ഒരുതോന്നലുണ്ടായി. അതിനെ ദൂരെക്കളയുന്നതിനുവേണ്ടി വെളിച്ചം കൊണ്ടുവന്നപ്പോൾ അതു പഴയ വളതന്നെയായിരുന്നു. അവിടെ ഉപേക്ഷിക്കാൻ ഒന്നും ഇല്ലായിരുന്നു. എങ്കിലും ഭ്രമം നിമിത്തം ഉപേക്ഷിക്കാൻ ഉണ്ടെന്നു കരുതപ്പെട്ട അട്ട ഭ്രമം നീങ്ങിയപ്പോൾ തനിയേ ഇല്ലാതായി. ആ മനുഷ്യൻ ഭ്രാന്തിജന്യമായ അട്ടയെ നീക്കിയത് - പ്രകാശത്തിൽ അട്ടയില്ലെന്നു മനസ്സിലാക്കിയത് ത്യക്തത്യാഗത്തിനു ദൃഷ്ടാന്തമാകുന്നു. ഇതുപോലെ സംസാരബന്ധത്തെ ഉപേക്ഷിക്കുക എന്നതും ത്യക്തത്യാഗത്തിൽപ്പെട്ട ഒന്നാണ്. അജ്ഞാനം നിമിത്തമാണല്ലോ സംസാരബന്ധം ഉണ്ടാകുന്നത്. അറിയുന്നവൻ, അറിയപ്പെടുന്ന വിഷയം, അറിവ്, കർത്താവ്, കർമ്മം, ക്രിയ, ഭോക്താവ്, ഭോഗ്യം, ഭോഗം ഇങ്ങനെ ഒമ്പതു ഘടകങ്ങൾ സംസാരബന്ധത്തിൽ ഉണ്ട്. ഇവ ഒമ്പതും അവിദ്യനിമിത്തം ആത്മാവിൽ അനാത്മബുദ്ധിയുണ്ടാക്കുന്നുണ്ട്. അതിനാൽ അവ ജീവന് ബന്ധകാരണമായും പരിണമിക്കുന്നു. ആത്മാവിനെത്തന്നെ അറിയുന്നവനായി (ജ്ഞാതാവായി) കരുതുമ്പോൾ അതിന് അറിയപ്പെടുന്ന വിഷയങ്ങളോടും, കർത്താവായികരുതുമ്പോൾ ഇഷ്ടതമമായ കർമ്മത്തോടും ഭോക്താവായിക്കരുതുമ്പോൾ ഭോഗ്യത്തോടും ബന്ധം ഉണ്ടാകും. ലൗകിക വിഷയങ്ങളെ അറിയുമ്പോൾ ജ്ഞാതാവായും ആ വിഷയങ്ങൾ തനിക്കു വേണമെന്നാഗ്രഹിച്ച് അതിനുവേണ്ടി പ്രവർത്തിക്കുമ്പോൾ കർത്താവായും, ആ പ്രവൃത്തിയിൽ നിന്നുണ്ടാകുന്ന അനുകൂലപ്രതികൂലരൂപമായ സുഖദുഃഖങ്ങൾ അനുഭവിക്കുമ്പോൾ ഭോക്താവായും ആത്മാവ് തെറ്റിദ്ധരിക്കപ്പെടുന്നു. എന്നാൽ ജ്ഞാതൃത്വം - അറിയുന്നവനായിരിക്കുക എന്ന ധർമ്മം, കർതൃത്വം - കർത്താവായിരിക്കുക എന്ന ധർമ്മം, ഭോക്തൃത്വം

- ഭോക്താവായിരിക്കുക എന്ന ധർമ്മം ഇവ എപ്പോഴും മാറിക്കൊണ്ടിരിക്കുന്നതാണ്. ഈ ധർമ്മങ്ങളെ സാക്ഷിഭാവത്തിൽ എന്നും അറിഞ്ഞുകൊണ്ട് ആത്മാവ് പ്രകാശിക്കുന്നുണ്ട്. കർതൃത്വഭോക്തൃത്വാദി ധർമ്മങ്ങളുള്ള ജാഗ്രത് കാലത്തും, സ്വപ്നകാലത്തും അവ പ്രതീതമാകാത്ത സുഷുപ്തി മൂർച്ഛാദികളിലും ആത്മാവ് സാക്ഷിരൂപത്തിൽ നിർവികാരനായും, നിർലേപനായും വർത്തിക്കുന്നു. ഇതുകൊണ്ട് കർതൃത്വം ഭോക്തൃത്വം മുതലായ ധർമ്മങ്ങൾ ആത്മാവിന്റേതല്ലെന്നും അവ അന്തഃകരണത്തിന്റെ ധർമ്മങ്ങളാണെന്നും തീരുമാനിക്കാൻ പ്രയാസമില്ല. ആ ധർമ്മങ്ങൾ ആത്മാവിനുണ്ടെന്നുതോന്നുന്നത് അജ്ഞാനം കൊണ്ടാണ്. ആത്മജ്ഞാനം ഉണ്ടാകുമ്പോൾ, താൻ ഏതൊന്നിൽ നിന്നു മോചനം നേടാനാണോ ആഗ്രഹിച്ചത് ആ സംസാര ബന്ധം മൂന്നു കാലത്തും ആത്മാവിനില്ലായിരുന്നു എന്നു വിവേകികൾക്കു മനസ്സിലാകും. എന്തെന്നാൽ ഇരുളും, അതിൽ തോന്നിയ ഭൂതപ്രേതപിശാചാദികളും വെളിച്ചത്തിൽ നശിക്കുന്നതുപോലെ ആത്മജ്ഞാനത്തിൽ അജ്ഞാനവും തത്കാര്യങ്ങളും നിശേഷം ഇല്ലാതാകുന്നു. അജ്ഞാനവും തത്കാര്യവും രജ്ജുസർപ്പം പോലെ മിഥ്യ ആയതിനാൽ അവയുടെ കല്പനയ്ക്കധിഷ്ഠാനമായ ആത്മസ്വരൂപം ബോധിക്കുമ്പോൾ അവ മൂന്നു കാലത്തും ഇല്ലായിരുന്നു എന്ന് സ്പഷ്ടമാകും. ഇതുകൊണ്ട് ബന്ധനിവൃത്തിയും ത്യക്തത്യാഗരൂപമാണെന്നു മനസ്സിലാക്കാമല്ലോ. ഒരു പാമ്പ് കാലിൽ ചുറ്റിയാൽ അതിനെ കാലിൽ നിന്നു കുടഞ്ഞുകളയുന്നത് അത്യക്ത ത്യാഗമാണ്. മുമ്പുള്ള ഒന്നിനെ ഉപേക്ഷിക്കുകയെന്നതാണ് അത്യക്തത്യാഗത്തിന്റെ സ്വരൂപം. അതുപോലെ സുഖം, ദുഃഖം, ഇച്ഛ, ദ്വേഷം മുതലായ ഗുണങ്ങൾ ആത്മധർമ്മങ്ങളായി നൈയ്യായികന്മാർ അംഗീകരിച്ചിട്ടുണ്ട്. ആ ഗുണങ്ങളെല്ലാം സാധനകൾ കൊണ്ട് ഇല്ലാതാകുന്നതാണ് അവരുടെ മുക്തി. അത് അത്യക്ത ത്യാഗമാണല്ലോ. ഇത്രയും പ്രതിപാദിച്ചുകൊണ്ട് പ്രാപ്തപ്രാപ്തിരൂപമായ ബ്രഹ്മത്വലാഭവും ത്യക്തത്യാഗ രൂപമായ സംസാരനിവൃത്തിയും ജ്ഞാനോദയത്തിൽത്തന്നെ ഉണ്ടാകുന്നതുകൊണ്ട് അതിന് സദ്യോമുക്തി എന്നുള്ള നാമം എല്ലാ

വിധത്തിലും അന്വർത്ഥമാണെന്ന് കണക്കാക്കാം.

പ്രാപ്തം പ്രാപ്തവ്യമഖിലം ഭവതാ പൂർണ്ണതേജസാ.
സ്വരൂപേ തപസി ബ്രഹ്മൻ മുക്തസ്ത്വം
ഭ്രാന്തിമുത്സൃജ. 1

(മഹോപനിഷത്)

കരമുഷ്ടി നിവിഷ്ടമുത്തമം
കനകം പ്രസ്മരണാദലബ്ധവത്
പ്രതിഭാതി തദാപ്തവാക്യതഃ
പ്രതിപത്ത്യാ ലഭതേ യഥാ ജനഃ.
പരമാത്മപദം പരാകൃത -
ദ്വിതയം പ്രാപ്തമപി സ്വഭാവതഃ
അനവാപ്തവദേവ ലിപ്സതേ
ലഭതേ ചൈവമയം പ്രമാണതഃ. 2

(സംക്ഷേപശാരീരകം)

1 വിക്ഷേപവും ആവരണവും നീങ്ങി പൂർണ്ണമനസ്കനായിത്തീർന്ന അങ്ങ് പ്രാപിക്കേണ്ടതെല്ലാം പ്രാപിച്ചുകഴിഞ്ഞു. അങ്ങ് ബ്രഹ്മസ്വരൂപത്തിൽത്താന്നെയാണ് തപസ്സുചെയ്യുന്നത്. അതിനാൽ 'അങ്ങേയ്ക്ക് മുക്തികിട്ടിക്കഴിഞ്ഞു. മുക്തി കിട്ടിയില്ലെന്നുള്ള തെറ്റിദ്ധാരണ നീക്കിയാൽ മതി'; എന്നു ജനകൻ മോക്ഷാർത്ഥിയായി വന്ന ശുകനോടു പറഞ്ഞു.

2 കൈയ്ക്കുള്ളിൽ വെച്ചിരിക്കുന്ന ഒരു നല്ല സ്വർണ്ണക്കട്ട കാര്യാന്തരവശാൽ മറന്നുപോയ മനുഷ്യൻ അതു തന്റെ കൈവശമില്ലെന്ന് തോന്നി അങ്ങുമിങ്ങും അന്വേഷിക്കുന്നു. എന്നാൽ വിശ്വസ്തനായ ഒരാൾ 'ആ അന്വേഷിക്കുന്ന വസ്തു നിങ്ങളുടെ പക്കൽതന്നെ ഉണ്ട്' എന്നു പറയുമ്പോൾ അതു കേട്ടു മറവി നീങ്ങി ആ സ്വർണ്ണക്കട്ടെ തന്റെ കൈയ്യിൽത്തന്നെയുണ്ടെന്ന് അയാൾ അറിയുന്നു. അതുപോലെ ഭേദരഹിതമായ പരമാത്മാവ് തന്റെ സ്വരൂപത്തിൽത്തന്നെ സഹജമായി പ്രകാശിക്കുന്നുണ്ടെങ്കിലും ആ വസ്തുത അറിയാതെ മുമുക്ഷു, കിട്ടാത്ത വസ്തുവിനെപ്പോലെ ആ പരമാത്മാവിനെ ലഭിക്കുവാൻ ആഗ്രഹിക്കുന്നു; പരീക്ഷ, വേദാന്തവാക്യജന്യമായ ആത്മജ്ഞാനമാകുന്ന പ്രമാണം കൊണ്ട് അന്വേഷിക്കപ്പെട്ട ആ പരമാത്മാവ് താൻ തന്നെയായിരുന്നു എന്ന് അറിയുന്നു.

ഈ പ്രമാണങ്ങൾ ബ്രഹ്മപ്രാപ്തിരൂപമായ മുക്തി, പ്രാപ്ത

പ്രാപ്തിരൂപമാണെന്ന് ചൂണ്ടിക്കാണിക്കുന്നു. അതു പോലെ ബന്ധം ത്യക്തത്യാഗമാണെന്നുള്ളതിനും ശ്രുതിസ്മൃതികൾ പ്രമാണങ്ങളുണ്ട്.

തരതി ശോകമാത്മവിത്. 1
ഭിദ്യതേ ഹൃദയഗ്രന്ഥിഃ
ഛിദ്യന്തേ സർവ്വസംശയാഃ
ക്ഷീയന്തേ ചാസ്യ കർമ്മാണി
തസ്മിൻ ദൃഷ്ടേ പരാവരേ. 2

(മുണ്ഡകോപനിഷത്)

ഇങ്ങനെ ശ്രുതികളും ആപ്തന്മാരും വേദാന്തജ്ഞാനം കൊണ്ട് ബ്രഹ്മപ്രാപ്തിയും സംസാരബന്ധനാശവും 'വിസ്മൃതകണ്ഠചാമീകരന്യായേന' ഒരുമിച്ചുണ്ടാകുന്നു എന്നു തെളിവു തരുന്നുണ്ട്. ബ്രഹ്മജ്ഞാനത്തിനും മുക്തിക്കും ഇടയ്ക്ക് അനുഷ്ഠിക്കുവാൻ മറ്റൊന്നുമില്ലെന്ന് ഈ പ്രമാണങ്ങൾ വിളംബരം ചെയ്യുന്നു. അതുകൊണ്ടുകൂടിയാണ് പ്രസ്തുത മുക്തിക്കു സദ്യോമുക്തി എന്ന നാമം സിദ്ധിച്ചത്.

## ജീവൻമുക്തിയും വിദേഹമുക്തിയും

സ്വസ്വരൂപാവസ്ഥാനമായ - ആത്മവടിവിൽ പ്രകാശിക്കുന്ന - സദ്യോമുക്തിക്ക് ജീവൻമുക്തിയെന്നും, വിദേഹമുക്തിയെന്നും രണ്ടു പിരിവുണ്ട്.

---

1 പരമാത്മാവിനെ തന്റെ സ്വരൂപത്തിൽ അറിഞ്ഞവൻ ജനനമരണാദി സംസാരദുഃഖത്തെ കടക്കുന്നു.

2 കാര്യകാരണരൂപത്തിൽ പ്രകാശിക്കുന്ന പരബ്രഹ്മം താൻ തന്നെയാണെന്ന് അനുഭവപ്പെടുമ്പോൾ ജീവന്റെ ഹൃദയഗ്രന്ഥി. ആത്മാവിലുള്ള അനാത്മബുദ്ധി - ഇല്ലാതാകുന്നു. ആത്മവിഷയമായ എല്ലാ സംശയങ്ങളും നീങ്ങുന്നു. മുമ്പു സമ്പാദിച്ചു വെച്ചിട്ടുള്ളതും ഭാവിജന്മത്തിന് ഹേതുഭൂതവുമായ പുണ്യപാപരൂപത്തിലുള്ള കർമ്മങ്ങളെല്ലാം ക്ഷയിക്കുന്നു.

നൃണാം ജ്ഞാനൈകനിഷ്ഠാനാ-
മാത്മജ്ഞാനവിചാരിണാം

പ്രാക്ജീവന്മുക്തതോദേതി

പശ്ചാദ്വിദേഹമുക്തതാ.

എന്നു ഭഗവാൻ വസിഷ്ഠൻ ശ്രീരാമചന്ദ്രന് ജീവന്മുക്തിയേയും വിദേഹമുക്തിയേയും വിവരിച്ചുകൊടുക്കുന്നതായി വാസിഷ്ഠത്തിൽ വർണ്ണിച്ചുകാണുന്നു. 'ആത്മതത്ത്വത്തെ നിരന്തരം ചിന്തിച്ച് അതിൽത്തന്നെ നിഷ്ഠയോടുകൂടിയിരിക്കുന്ന മനുഷ്യർക്ക് ആദ്യം ദേഹമുള്ളപ്പോൾ ജീവന്മുക്തിയും ദേഹനാശത്തിനുശേഷം വിദേഹമുക്തിയും ഉണ്ടാകുന്നു'. എന്നാണല്ലോ പ്രസ്തുത ശ്ലോകത്തിന്റെ ആശയം. ജീവിച്ചിരിക്കുന്ന മനുഷ്യന്റെ സംസാരബന്ധത്തിൽ നിന്നുള്ള മോചനത്തിന് ജീവന്മുക്തിയെന്നുപറയുന്നു. കർതൃത്വം, ഭോക്തൃത്വം, സുഖിത്വം, ദുഃഖിത്വം തുടങ്ങിയ അന്തഃകരണധർമ്മങ്ങൾ ആത്മധർമ്മങ്ങളാണെന്നുള്ള തെറ്റിദ്ധാരണയാണല്ലോ ബന്ധം. ആത്മജ്ഞാനംകൊണ്ട് അജ്ഞാനം നശിക്കുമ്പോൾ കർതൃത്വാദിധർമ്മങ്ങളെ അറിയുന്ന ആത്മാവിന് ആ ധർമ്മങ്ങൾ ഇല്ലെന്നും, അവ അന്തഃകരണധർമ്മങ്ങളാണെന്നും സ്വാനുഭവംകൊണ്ട് ജ്ഞാനിക്ക് ഉറപ്പുവരുത്താൻ കഴിയും. അതോടെ ആത്മാവിലുണ്ടായിരുന്ന അനാത്മാദ്ധ്യാസം-അന്തഃകരണധർമ്മങ്ങൾ-ആത്മധർമ്മങ്ങളാണെന്നുള്ള തെറ്റിദ്ധാരണ-നിരാകരിക്കപ്പെടും.

തദാത്മാദ്ധ്യാസ ഏവാത്ര

പൂർവോക്താവിദ്യയാ കൃതഃ

അവിദ്യയാം നിവൃത്തായാം

തത്കാര്യം വിനിവർത്തതേ.

എന്ന് ശ്രീ വിദ്യാരണ്യസ്വാമികൾ പഞ്ചദശിയിലെ, ചിത്രദീപപ്രകരണത്തിൽ പ്രസ്തുത വിഷയം എടുത്തു പറയുന്നുണ്ട്. എന്നാൽ ജീവൻമുക്തി എന്നൊരവസ്ഥ ഉണ്ടാവുകയില്ലെന്നാണ് ദ്വൈതികളും വിശിഷ്ടാദ്വൈതികളും വാദിക്കുന്നത്. ഈ വാദം ശ്രുതിക്കും, യുക്തിക്കും, അനുഭവത്തിനും നിരക്കാത്തതാണെന്ന്

ശ്രീശങ്കരഭഗവത്പാദർ തുടങ്ങിയ ആചാര്യശ്രേഷ്ഠൻമാർ ഉറച്ചസ്വരം ഉദ്ഘോഷിച്ചിട്ടുണ്ട്. വേദങ്ങളിലും, ഉപനിഷത്തുകളിലും, പുരാണേതിഹാസങ്ങളിലും ജീവന്മുക്തിയുടെ മാഹാത്മ്യം പല വിധത്തിൽ വർണ്ണിച്ചുകാണുന്നു.

യദാ സർവേ പ്രമുച്യന്തേ കാമാ യേഽസ്യ ഹൃദി ശ്രിതാഃ

അഥ മർത്യോഽമൃതോ ഭവത്യത്ര ബ്രഹ്മ സമശ്നുതേ.

ഇത് ബൃഹദാരണ്യകോപനിഷത്തിലെ ഒരു മന്ത്രമാണല്ലോ. 'മുമുക്ഷുവിന്റെ ഹൃദയത്തിൽ സംസ്കാരരൂപത്തിൽ ഇരിക്കുന്ന വിഷയാഭിലാഷങ്ങൾ ജ്ഞാനോദയത്തിൽ നശിക്കുകയും അയാൾ ശരീരമുള്ളപ്പോൾത്തന്നെ ഈ ലോകത്തിൽവെച്ച് മുക്തനായിത്തീരുകയും ചെയ്യുന്നു എന്നാണ് ഈ മന്ത്രത്തിന്റെ ചുരുക്കം. ഇത് ജീവൻമുക്തിയുടെ സദ്ഭാവത്തേയും, സ്വരൂപലക്ഷണത്തേയും വിവരിച്ചു കാണിക്കുന്നു. സദ്ഗുരുക്കന്മാരുടെ മുഖത്തുനിന്ന് ഉപനിഷത്തുകളുടെ പരമസിദ്ധാന്തം ജീവബ്രഹ്മൈക്യം ആണെന്ന് ശ്രവിച്ച് യുക്തിപൂർവ്വം ചിന്തിച്ച് താൻ ആത്മാവാണെന്നുള്ള നിശ്ചയദാർഢ്യം വന്നിട്ടുള്ള മനുഷ്യന്റെ അന്തഃകരണം ഇളക്കവും മയക്കവും നീങ്ങി നിശ്ചലവും, നിർവികാരവും ആയിത്തീരും. അപ്പോൾ ബ്രഹ്മത്തിന്റെ സച്ചിദാനന്ദസ്വരൂപം അയാളുടെ അഖണ്ഡാകാരരൂപമായ അന്തഃകരണത്തിൽ പ്രതിബന്ധരഹിതമായി പ്രകാശിക്കും. അതോടുകൂടി സകലഭേദബുദ്ധിയും നീങ്ങി ആ സുകൃതി ദേഹവാനായിരിക്കുമ്പോൾത്തന്നെ മുക്തനായിത്തീരും. കാനൽ ജലം വെറുംവെയിലാണെന്നറിഞ്ഞാലും പഴയതുപോലെ വെള്ളമാണെന്നു തോന്നാറുണ്ടല്ലോ. അതുപോലെ ആത്മജ്ഞാനത്തിൽ ജീവേശ്വരജഗദ്ഭേദങ്ങൾ മിഥ്യയാണെന്നറിഞ്ഞാലും പ്രാരബ്ധം ക്ഷയിക്കുന്നതുവരെ ആ ഭേദപ്രതീതി നശിക്കുകയില്ല. മരുമരീചിക ജലമാണെന്ന് തോന്നിയാലും വാസ്തവം അറിയുന്ന ആൾ അതു കുടിക്കുവാനും കുളിക്കുവാനും മറ്റും ഉപയോഗിക്കാൻ ആഗ്രഹിക്കാത്തതുപോലെ ഭേദബുദ്ധി നീങ്ങിയ ജ്ഞാനിയും പ്രതീതമാകുന്ന ദേഹാദിമിഥ്യാവസ്തുക്കളെ പഴയതുപോലെ അഹന്തയ്ക്കും മമതയ്ക്കും

വിഷയമാക്കാറില്ല. 'അദ്ദേഹം കണ്ണുള്ളവനാണെങ്കിലും കണ്ണില്ലാത്തവൻ എന്നപോലെയും, ചെവി ഉള്ളവനാണെങ്കിലും ചെവി ഇല്ലാത്തവൻ എന്ന പോലെയും, മനസ്സുള്ളവനാണെങ്കിലും മനസ്സില്ലാത്തവൻ എന്ന പോലെയും, പ്രാണനുള്ളവനാണെങ്കിലും പ്രാണനില്ലാത്തവനെന്നപോലെയും വർത്തിക്കുന്നു'. എന്ന് ബൃഹദാരണ്യകോപനിഷത്തിൽ ജീവന്മുക്തനെ ചിത്രീകരിച്ചുകാണിക്കുന്നു. കാണുക, കേൾക്കുക, വിചാരിക്കുക തുടങ്ങിയ അനാത്മധർമ്മങ്ങൾ ആത്മാവിലേയ്ക്ക് ഏറ്റെടുക്കാത്തതുകൊണ്ടാണ് 'കണ്ണുണ്ടെങ്കിലും കണ്ണില്ലാത്തവനെപ്പോലെ' എന്നും മറ്റും പ്രതിപാദിച്ചിരിക്കുന്നത്. ഞാൻ കാണുന്നു ഞാൻ കേൾക്കുന്നു, ഞാൻ സങ്കല്പിക്കുന്നു, ഞാൻ ശ്വസിക്കുന്നു എന്ന് എല്ലാ മനുഷ്യരും പറയാറുണ്ട്. കാണുകയെന്നതു കണ്ണിന്റേയും കേൾക്കുകയെന്നതു ചെവിയുടേയും, സങ്കല്പിക്കുക എന്നതു മനസ്സിന്റേയും, ശ്വസിക്കുക എന്നതു പ്രാണന്റേയും വ്യാപാരങ്ങളാണ്. എന്റെ കണ്ണ്, എന്റെ ചെവി, എന്റെ മനസ്സ്, എന്റെ പ്രാണൻ, എന്നല്ലാതെ, ഞാൻ കണ്ണ്, ഞാൻ ചെവി, ഞാൻ മനസ്സ്, ഞാൻ പ്രാണൻ എന്നിങ്ങനെയുള്ള അനുഭവം ആർക്കും ഉണ്ടാകാറില്ല. എന്റെ പുസ്തകം എന്നു പറയുമ്പോൾ ഞാനും പുസ്തകവും രണ്ടാണെന്ന് - എന്നിൽനിന്ന് പുസ്തകം ഭിന്നമായ ഒരു വസ്തുവാണെന്ന്- അറിയുന്നതുപോലെ എന്റെ കണ്ണ് , എന്റെ ചെവി എന്നു വ്യവഹരിക്കുമ്പോൾ കണ്ണ്, ചെവി മുതലായവ എന്നിൽനിന്നു ഭിന്നവും എന്റെ അറിവിൽപ്പെട്ടതുമാണെന്ന് നിർണ്ണയിക്കാൻ കഴിയും. ആ നിർണ്ണയം ഉള്ളതുകൊണ്ടാണ് ജ്ഞാനി കണ്ണുള്ളവനാണെങ്കിലും കണ്ണിന്റെ ധർമ്മങ്ങൾ ആത്മാവിൽ ഏറ്റെടുക്കാത്തതുകൊണ്ട് കണ്ണില്ലാത്തവനെപ്പോലെ ഇരിക്കുന്നത്. അന്യരുടെ ദൃഷ്ടിയിൽ ജീവൻമുക്തന് കണ്ണ് മുതലായവ ഉണ്ടെങ്കിലും സ്വാനുഭവത്തിൽ അയാൾക്ക് അവ ഇല്ലെന്നുള്ള വാസ്തവമാണ് ഈ വർണ്ണനകളിൽനിന്നു മനസ്സിലാക്കേണ്ടത്. ശ്രീകൃഷ്ണപരമാത്മാവ് ഭഗവദ്ഗീത അഞ്ചാം അദ്ധ്യായം ഏഴ്, എട്ട്, ഒമ്പത് എന്നീ ശ്ലോകങ്ങളിൽക്കൂടി യോഗയുക്തന്റെ പേരിൽ

ജീവമുക്തന്റെ വ്യവഹാരം അർജ്ജുനനെ വർണ്ണിച്ചു കേൾപ്പിക്കുന്നുണ്ട്. അതിന്റെ ചുരുക്കം ഇങ്ങനെയാണ്: ഇന്ദ്രിയനിഗ്രഹം, ശരീരനിയന്ത്രണം, അന്തഃകരണശുദ്ധി മുതലായവയോടുകൂടി ഈശ്വരാർപ്പണബുദ്ധ്യാ നിത്യനൈമിത്തികാദി സ്വധർമ്മങ്ങൾ അനുഷ്ഠിച്ച്, ബ്രഹ്മാദിസ്തംബപര്യന്തമുള്ള സർവ്വഭൂതങ്ങളുടെയും ഉള്ളിൽ സാക്ഷിസ്വരൂപത്തിൽ പ്രകാശിക്കുന്ന പരമാത്മാവിനെ സാക്ഷാത്കരിച്ച യോഗി ലോകാനുഗ്രഹത്തിനുവേണ്ടി കർമ്മങ്ങൾ ചെയ്താലും അവകൊണ്ട് അയാൾക്ക് ബന്ധമുണ്ടാകുന്നില്ല. കണ്ണു രൂപങ്ങൾ കാണുകയും, ചെവി ശബ്ദങ്ങൾ കേൾക്കുകയും, തൊലി വിഷയങ്ങൾ സ്പർശിക്കുകയും, മൂക്കു മണം ഗ്രഹിക്കുകയും, വായ് ആഹാരം കഴിക്കുകയും, കാൽ നടക്കുകയും, പ്രാണൻ ശ്വസിക്കുകയും, വാഗിന്ദ്രിയം സംസാരിക്കുകയും, ഉപസ്ഥം വീര്യവും, വായു, മലവും വിസർജ്ജിക്കുകയും, കൈയ് ഓരോ വസ്തുക്കൾ എടുക്കുകയും, കണ്ണടയ്ക്കുകയും തുറക്കുകയും ചെയ്താലും ആ ഇന്ദ്രിയങ്ങൾ അതതു വിഷയങ്ങളിൽ പ്രവർത്തിക്കുന്നു എന്ന് ഉറപ്പു വന്നിട്ടുള്ള ബ്രഹ്മജ്ഞാനി താൻ ഒന്നും ചെയ്യുന്നില്ലെന്നു തന്നെ വിചാരിച്ചറിയുന്നു.

ദേഹാദിദൃശ്യവസ്തുക്കളുടെ വ്യാപാരങ്ങൾ തന്റെ വ്യാപാരങ്ങളാണെന്നു വിശ്വസിച്ച് അവയുടെ ശുഭാശുഭഫലങ്ങളിൽ അജ്ഞാനി മോദിക്കുകയും ഖേദിക്കുകയും ചെയ്യുമ്പോൾ ജീവന്മുക്തൻ ആ വ്യാപാരങ്ങളുടെ സാക്ഷിയായും നിർവ്വികാരനായും നിലകൊള്ളുന്നു. ഇതാണ് ജ്ഞാനിയും അജ്ഞാനിയും തമ്മിലുള്ള വ്യത്യാസം.

നോദേതി നാസ്തമായാതി സുഖേ ദുഃഖേ മുഖപ്രഭാ.
യഥാപ്രാപ്തേ സ്ഥിതിര്യസ്യ സ ജീവന്മുക്ത ഉച്യതേ.
യഃ സമസ്താർത്ഥജാലേഷു വ്യവഹാര്യപി ശീതളഃ
പരാർത്ഥേഷ്വിവ പൂർണ്ണാത്മാ സ ജീവന്മുക്ത ഉച്യതേ.

എന്നാണ് വാസിഷ്ഠത്തിൽ ജീവന്മുക്തന്റെ സ്വഭാവത്തെക്കുറിച്ചു വർണ്ണിക്കുന്നത്. 'പ്രാരാബ്ധവശാൽ വന്നു കൂടുന്ന

ലൗകികവ്യവഹാരങ്ങളിൽ അനുകൂലങ്ങളായ അനുഭവങ്ങൾ ഉണ്ടാകുമ്പോൾ സന്തോഷവും പ്രതികൂലങ്ങളായ അനുഭവങ്ങൾ ഉണ്ടാകുമ്പോൾ സന്താപവും ആരുടെ മുഖത്താണോ സ്ഫുരിക്കാത്തത്, കിട്ടുന്ന ഖാദ്യം പേയം തുടങ്ങിയ ആഹാരങ്ങൾ കൊണ്ട് ആരുടെ ശരീരരക്ഷയാണോ നിർവ്വഹിക്കപ്പെടുന്നത്, അദ്ദേഹം ജീവന്മുക്തനെന്നു പറയപ്പെടുന്നു. സുഖദുഃഖാദികൾ വന്നും പോയും ഇരിക്കുന്നവയും അനിത്യവുമാണെന്ന് അറിയുന്ന ജ്ഞാനി സുഖാനുഭവത്തിൽ ഞെളിയുകയോ ദുഃഖാനുഭവത്തിൽ തളരുകയോ ഇല്ല. അതുപോലെ ശരീരസംരക്ഷണത്തിനുവേണ്ടി എന്തെങ്കിലും കഴിക്കണം എന്നല്ലാതെ ഇന്നവിധമുള്ള ആഹാരമേ കഴിക്കൂ എന്നു നിർബന്ധം പിടിച്ച് വല്ലായ്മപ്പെടുകയില്ല, എന്നാണ് ഒന്നാമത്തെ ശ്ലോകത്തിന്റെ സാരം.

അന്യരുടെ വീടുകളിൽപോയി അവിടെ നടക്കുന്ന വിവാഹോത്സവാദികളിലും മറ്റും വീട്ടുകാരെപ്പോലെ ആത്മാർത്ഥതയോടുകൂടി ഓരോരോ പ്രവർത്തികൾ ചെയ്യുന്ന ചില പ്രമാണികൾ ഉണ്ട്. എന്നാൽ ആ വീട്ടിലെ ലാഭനഷ്ടങ്ങളെക്കുറിച്ച് ചിന്തിച്ച് അവർ സുഖിക്കുകയോ ദുഃഖിക്കുകയോ ചെയ്യാറില്ല. അതുപോലെ എല്ലാപ്രവൃത്തികളിലും വ്യവഹരിച്ചുകൊണ്ടിരുന്നാലും അവയുടെ ഫലത്തെക്കുറിച്ച് ചിന്തിച്ചു ക്ലേശിക്കാതെ ആത്മവിചാരജന്യമായ അന്തഃശീതളത - ഉൾക്കുളിർമ്മ- തുടർന്ന് അനുഭവിച്ചുകൊണ്ടിരിക്കുന്നത് ആരാണോ അദ്ദേഹമാണ് ജീവന്മുക്തൻ എന്നാണ് രണ്ടാമത്തെ ശ്ലോകത്തിന്റെ അർത്ഥം.

ശ്രീമദ് ഭഗവദ്ഗീതയുടെ രണ്ടാം അദ്ധ്യായത്തിൽ സ്ഥിതപ്രജ്ഞന്റേയും, പന്ത്രണ്ടാം അദ്ധ്യായത്തിൽ അനന്യഭക്തന്റേയും പതിന്നാലാം അദ്ധ്യായത്തിൽ ഗുണാതീതന്റേയും സ്വഭാവം വർണ്ണിച്ചിട്ടുണ്ടല്ലോ. ആ ലക്ഷണം തന്നെയാണ് ജീവന്മുക്തനും ഉള്ളത്. മഹാഭാരതത്തിലെ ശാന്തിപർവ്വത്തിൽ ബ്രാഹ്മണന്റെ പേരിലും, സൂതസംഹിതയിലെ മുക്തിഖണ്ഡത്തിൽ അതിവർണ്ണാശ്രമിയുടെ പേരിലും, ശ്രീമദ് ഭാഗവതത്തിൽ ആത്മാരാമൻ, സിദ്ധൻ എന്നും മറ്റുമുള്ള പേരുകളിലും ജീവന്മുക്തനെത്തന്നെ ചിത്രീക

രിച്ചുകാണിക്കുന്നു. ആത്മജ്ഞാനത്തോടൊപ്പം വാസനാക്ഷയവും മനോനാശവും കൂടി ജീവന്മുക്തിക്കു പ്രധാനപ്പെട്ട ഉപായങ്ങളാകുന്നു.

മനുഷ്യജന്മത്തിൽ ലഭിക്കേണ്ടതായ ഏറ്റവും ഉന്നതമായ സ്ഥാനം ജീവന്മുക്തിയാകുന്നു. മനുഷ്യരിൽ ബഹുഭൂരിപക്ഷത്തിന്റെയും ജീവിതം ക്ലേശപൂർണ്ണമായിട്ടാണു കാണപ്പെടുന്നത്. ഒരു വ്യക്തി ലൗകികസാമഗ്രികൾ എത്ര വർദ്ധിപ്പിച്ചാലും അവയിൽനിന്ന് പ്രതിബന്ധരഹിതവും സ്ഥിരവുമായ സുഖാനുഭവങ്ങൾ അയാൾക്ക് ഉണ്ടാവുകയില്ല. എന്നാലും സ്ഥിരസുഖത്തിനുവേണ്ടി എല്ലാവരും പരിശ്രമിക്കുന്നുമുണ്ട്. പരിശ്രമത്തിന്റെ താരതമ്യം അനുസരിച്ചും പരിശ്രമിക്കുന്നവരുടെ ഹൃദയശുദ്ധിയുടെ ഉത്ക്കർഷാപകർഷങ്ങൾ അനുസരിച്ചും ഇഹലോകത്തിലും പരലോകത്തിലുമുണ്ടാകുന്ന സുഖാനുഭവത്തിനും താരതമ്യമുണ്ട്. തൈത്തിരീയോപനിഷത്തിലെ എട്ടാമനുവാക്യത്തിൽ ആനന്ദത്തിന്റെ താരതമ്യവിവേചനത്തെക്കുറിച്ച് നിരൂപണം ചെയ്തു കാണുന്നു. അതിന്റെ ചുരുക്കം ഇങ്ങനെയാണ്: "സദാചാരനിഷ്ഠനും, വേദാദ്ധ്യയനം ചെയ്തിട്ടുള്ളവനും, കർമ്മങ്ങളിൽ ചാതുര്യമുള്ളവനും, ഉറപ്പുള്ളവനും, ബലമുള്ളവനുമായ ഒരു നല്ല യുവാവിന് ഈ ഭൂമി മുഴുവൻ എല്ലാവിധ ഉപഭോഗസാധനങ്ങളോടുംകൂടി കിട്ടിയാൽ ഉണ്ടാകുന്ന ആനന്ദം ഒരു മനുഷ്യാനന്ദമാകുന്നു. ആ ആനന്ദത്തിന്റെ നൂറിരട്ടി ആനന്ദം ഒരു മനുഷ്യഗന്ധർവ്വന് അനുഭവിക്കാൻ കഴിയും. മനുഷ്യനായിരുന്നതിനുശേഷം കർമ്മം കൊണ്ടും വിദ്യകൊണ്ടും, ഗന്ധർവ്വനായിത്തീർന്നവനാണു മനുഷ്യഗന്ധർവ്വൻ. അവൻ പലവിധസിദ്ധികളുള്ളവനും സൂക്ഷ്മകാര്യങ്ങൾ പോലും നടത്താൻ കഴിവുള്ളവനും പ്രതിബന്ധങ്ങളെ ജയിക്കുന്നവനുമാണ്. അങ്ങനെയുള്ള ഗന്ധർവ്വനു മനുഷ്യനെക്കാൾ ചിത്തപ്രസാദം വളരെക്കൂടും. ആ മനുഷ്യഗന്ധർവ്വന്റെ സുഖത്തെക്കാൾ നൂറിരട്ടി സുഖം ദേവഗന്ധർവ്വനുണ്ടാകും ആ ദേവ ഗന്ധർവ്വന്റെ സുഖത്തെക്കാൾ നൂറിരട്ടി സുഖം പിതൃക്കൾക്കും, അവരുടെ സുഖത്തെക്കാൾ നൂറിരട്ടിസുഖം ദേവ

ലോകത്തിൽ ജനിച്ച ദേവൻമാർക്കും, അവരുടേതിനെക്കാൾ നൂറിരട്ടി സുഖം കർമ്മദേവന്മാർക്കും, അവരുടേതിനെക്കാൾ നൂറിരട്ടി സുഖം ദേവന്മാർക്കും, അവരുടെ സുഖത്തെക്കാൾ നൂറിരട്ടി സുഖം ഇന്ദ്രനും അനുഭവപ്പെടുന്നു. ദേവരാജാവായ ഇന്ദ്രന്റെ സുഖത്തെക്കാൾ നൂറിരട്ടിസുഖം ദേവഗുരുവായ വ്യാഴത്തിനുണ്ട്. ആ വ്യാഴത്തിന്റെ സുഖത്തെക്കാൾ നൂറിരട്ടി സുഖം പ്രജാപതി അനുഭവിക്കുന്നു. പ്രജാപതിയുടെ സുഖത്തെക്കാൾ നൂറിരട്ടി സുഖം ബ്രഹ്മാവിനു-ഹിരണ്യഗർഭനു-ഉണ്ട്. എന്നാൽ മനുഷ്യഗന്ധർവ്വൻ മുതൽ ബ്രഹ്മാവുവരെയുള്ളവർക്ക് ഉണ്ടാകുന്ന ആനന്ദം പാപവും വിഷയാഭിലാഷവും ഇല്ലാത്ത ശ്രോത്രിയന് വേദം അദ്ധ്യയനം ചെയ്തിട്ടുള്ള ജ്ഞാനിക്കു എല്ലായിടത്തും അനുഭവപ്പെടുന്നു.'' ഇതുകൊണ്ട് സിദ്ധിക്കുന്നത്, ഭൗതികസാമഗ്രികൾ എത്ര വർദ്ധിപ്പിച്ച് അനുഭവിച്ചാലും ഒരു മനുഷ്യന് മനുഷ്യാനന്ദത്തിൽ നിന്ന് മുന്നോട്ടുള്ള ആനന്ദം ലഭിക്കയില്ലെന്നാണല്ലോ. എന്നാൽ പാപകർമ്മങ്ങൾ ചെയ്യാതെയും, കാമക്രോധാദിവികാരങ്ങളെ അടക്കിയും വേദം അദ്ധ്യയനം ചെയ്ത് ആത്മജ്ഞാനം നേടി ചിത്തപ്രസാദത്തോടുകൂടി ജീവിക്കുന്ന മനുഷ്യന് മനുഷ്യഗന്ധർവ്വൻ മുതൽ ബ്രഹ്മാവുവരെ അനുഭവിക്കുന്ന ആനന്ദം ലഭിക്കും. പാപമില്ലാതിരിക്കുക, കാമത്തിന് അടിമപ്പെടാതിരിക്കുക, വേദവേദാന്താദിശാസ്ത്രങ്ങൾ വഴിയാംവണ്ണം പരിശീലിക്കുക ഇവ മൂന്നുമാണ് പരമാനന്ദപ്രാപ്തിക്കുള്ള പ്രധാന സാധനകൾ എന്ന് തൈത്തിരീയോപനിഷത്ത് നമുക്ക് വെളിപ്പെടുത്തിത്തരുന്നു. പക്ഷേ, മനുഷ്യൻ മുതൽ ബ്രഹ്മാവുവരെ അനുഭവിക്കുന്ന ആനന്ദം പരമാനന്ദസ്വരൂപമായ ബ്രഹ്മാനന്ദത്തിന്റെ അംശങ്ങൾ മാത്രമാണെന്നുകൂടി ശ്രുതികൾ എടുത്തുപറയുന്നുണ്ട്. 'ഏതസ്യൈവാനന്ദസ്യാന്യാനിഭൂതാനി മാത്രാമുപജീവന്തി' എന്ന ശ്രുതിവാക്യം ഈ വസ്തുതയാണല്ലോ വെളിപ്പെടുത്തുന്നത്. 'ആനന്ദം ബ്രഹ്മേതി വ്യജാനാത്' 'വിജ്ഞാനമാനന്ദം ബ്രഹ്മ' തുടങ്ങിയ വേദാന്തവാക്യങ്ങൾ ആനന്ദം ബ്രഹ്മമാണെന്നു ഉപദേശിക്കുന്നു. ഇത്രയുംകൊണ്ട് നിരതിശയവും പൂർണ്ണവുമായ ആനന്ദം ബ്രഹ്മ

മാണെന്നു നിർണ്ണയിക്കാൻ കഴിയും. ആ ബ്രഹ്മം തന്നെയാണു താനെന്ന്, സംശയത്തിന്റെയോ വിപര്യയത്തിന്റെയോ സ്പർശലേശം പോലുമില്ലാതെ സുദൃഢമായ ഉറപ്പ് ആരുടെ ബുദ്ധിക്കാണോ ഉളളത് അദ്ദേഹമാണ് ആപ്തകാമനായ ജീവന്മുക്തൻ.

'ആനന്ദം ബ്രഹ്മണോ വിദ്വാൻ ന ബിഭേതി കുതശ്ചന'

എന്ന തൈത്തിരീയോപനിഷന്മന്ത്രം ആനന്ദം ബ്രഹ്മസ്വരൂപമാണെന്നറിയുന്നവൻ ഒന്നിൽ നിന്നും ഭയപ്പെടുന്നില്ലെന്ന് ഉദ്ബോധിപ്പിക്കുന്നു. ഇതുകൊണ്ടാണ് ജീവന്മുക്തിലാഭം ഏറ്റവും ഉന്നതമാണെന്ന് നേരത്തെ സൂചിപ്പിച്ചത്. എന്നാൽ ഇതു ലഭിക്കുക അത്ര എളുപ്പമുളള കാര്യമല്ല.

മുക്തിർന്നോ ശതകോടിജന്മസുകൃതൈഃ

പുണ്യൈർവിനാ ലഭ്യതേ.

എന്ന് ശ്രീശങ്കരഭഗവദ്പാദാചാര്യർ വിവേകചൂഡാമണിയിൽ പ്രസ്താവിക്കുന്നത് ഒരു വാസ്തവകഥനം മാത്രമാണ്. എന്തെന്നാൽ അനേകകോടി ജന്മങ്ങളിൽ കഠിനതപസ്സുചെയ്തു പുണ്യം സമ്പാദിച്ചാൽ പോലും ജീവബ്രഹ്മൈക്യരൂപമായ മോക്ഷം നേടണമെന്നാഗ്രഹിക്കുന്നവർ വളരെക്കുറയും. എല്ലാ ജീവജാലങ്ങളുടേയും ലക്ഷ്യം സ്ഥിരസുഖമാണ്. ആ സുഖം തങ്ങളിൽ ഇല്ലെന്നും മറ്റെവിടെയോനിന്ന് ലഭിക്കേണ്ടതാണെന്നും ചിന്താശീലരായ മനുഷ്യർപോലും വിശ്വസിച്ചുപോരുന്നു. ആ വിശ്വാസം വിഷയസങ്കല്പത്തേയും തജ്ജന്യങ്ങളായ കാമക്രോധാദികളേയും വളർത്തി മനുഷ്യരെ അധഃപതിപ്പിക്കുന്നു. എന്നാൽ ബ്രഹ്മജ്ഞാനി സുഖം തന്റെ സ്വരൂപമാണെന്നു അറിയുന്നു. ആ ബോധം അയാളെ ആപ്തകാമനാക്കിത്തീർക്കും "താൻ അറിയേണ്ടതെല്ലാം അറിഞ്ഞു, ചെയ്യേണ്ടതെല്ലാം ചെയ്തുതീർത്തു, തളേളണ്ടതെല്ലാം തളളിക്കളഞ്ഞു, എത്തേണ്ടിടത്ത് എത്തുകയും ചെയ്തു". എന്ന ബോധം ഉണ്ടായെങ്കിലേ ഒരാൾക്ക് കൃതകൃത്യതയും, ആപ്തകാമത്വവും ഉണ്ടാവുകയുളളു. ബ്രഹ്മജ്ഞാനിക്ക്

അജ്ഞാനനാശത്തോടുകൂടി അതു രണ്ടും സിദ്ധിക്കും. സമഷ്ടിരൂപനും സാംസാരമണ്ഡലവ്യാപിയുമായ ബ്രഹ്മാവിനു പോലും അനുഭവപ്പെടാത്ത നിരതിശയാനന്ദമാണ് ജീവന്മുക്ത നിൽ സഹജമായി പ്രകാശിക്കുന്നതെന്ന് ശ്രുതികൾ ചൂണ്ടിക്കാ ണിക്കുന്നു.ജീവന്മുക്തിയുടെ മാഹാത്മ്യം വിദ്വാന്മാർക്കുപോലും ഗ്രഹിക്കാൻ സാദ്ധ്യമല്ലെന്ന് ഇതുകൊണ്ടു മനസ്സിലാക്കാം. ജീവ ന്മുക്തിപദത്തിൽ വിജയിച്ചരുളിയ ശ്രീ വിദ്യാരണ്യസ്വാമികൾ 'തൃപ്തി ദീപപ്രകരണ' ത്തിൽ ജീവന്മുക്തന്റെ സംതൃപ്തിയെക്കു റിച്ച് വർണ്ണിച്ചിരിക്കുന്ന ശ്ലോകങ്ങളിൽ ചിലത് അടിയിൽ ചേർക്കുന്നു:

ധന്യോഹം ധന്യോഹം നിത്യം
സ്വാത്മാനമഞ്ജസാ വേദ്മി
ധന്യോഹം ധന്യോഹം ബ്രഹ്മാ-
നന്ദോ വിഭാതി മേ സ്പഷ്ടം. 1*

ധന്യോഹം ധന്യോഹം ദുഃഖം
സാംസാരികം ന വീക്ഷേദ്യ
ധന്യോഹം ധന്യോഹം സ്വസ്യ-
ജ്ഞാനം പലായിതം ക്വാപി 2**

ധന്യോഹം ധന്യോഹം കർത്തവ്യം
മേ ന വിദ്യതേ കിഞ്ചിത്
ധന്യോഹം ധന്യോഹം പ്രാപ്തവ്യം
സർവമദ്യ സംപന്നം. 3***

ധന്യോഹം ധന്യോഹം തൃപ്തേർ-
മേ കോപമാ ഭവേത് ലോകേ
ധന്യോഹം ധന്യോഹം ധന്യോ-
ധന്യഃ പുനഃ പുനർധന്യഃ. 4****

* 1. ഞാൻ കൃതാർത്ഥനായി. എന്തുകൊണ്ടെന്നാൽ ദേശകാലാതീത മായ എന്റെ സ്വരൂപത്തെ സാക്ഷാത്കരിക്കാൻ കഴിഞ്ഞു. അതിന്റെ ഫലമായി ബ്രഹ്മാനന്ദം എനിക്കു സ്പഷ്ടമായി പ്രകാശിക്കുന്നുണ്ട്. അതുകൊണ്ട് ഞാൻ ഇതാ അതിധന്യനായിത്തീർന്നിരിക്കുന്നു.

** 2. ധന്യനായ ഞാൻ ഇപ്പോൾ സംസാരദുഃഖം കാണുന്നതേ ഇല്ല. കാരണം, ആ ദുഃഖത്തിനു കാരണമായ അജ്ഞാനം എവിടെയോ പോയി മറഞ്ഞു. ആഹാ! ഞാൻ എത്ര ധന്യൻ.

*** 3. ഇന്നതു സാധിക്കണമെന്നുള്ള സങ്കല്പത്തോടുകൂടിയാണല്ലോ എല്ലാവരും ഓരോ കർമ്മങ്ങൾ ചെയ്യുന്നത്; എന്നാൽ ബ്രഹ്മജ്ഞാനം കൊണ്ട് സാദ്ധ്യമായ പരമാനന്ദം സിദ്ധിച്ചപ്പോൾ എന്റെ കർത്തവ്യങ്ങളെല്ലാം ഇല്ലാതായി, ഞാനിതാ കൃതകൃത്യനായിത്തീർന്നിരിക്കുന്നു, പ്രാപിക്കേണ്ടതെല്ലാം പ്രാപിച്ചു കഴിഞ്ഞ ഞാൻ അതിധന്യനാണ്.

**** 4. ഇപ്പോൾ ഞാനനുഭവിക്കുന്ന പൂർണ്ണ സംതൃപ്തിയോടു കിടനിൽക്കുവാൻ ലോകത്തിൽ മറ്റൊന്നുമില്ല, ഇനിമേലിൻ ഒന്നും കൂടുതൽ സമ്പാദിക്കുവാനില്ലാത്തതിനാൽ ആപ്തകാമനായ ഞാൻ അതിധന്യൻ തന്നെ.

---

ഇത് ജീവന്മുക്തന്റെ പൂർണ്ണമായ സംതൃപ്തിയെയാണല്ലോ പ്രദർശിപ്പിക്കുന്നത്. പ്രാരബ്ധഭേദമനുസരിച്ച് ആത്മരതി, ആത്മക്രീഡൻ,ആത്മമിഥുനൻ,ആത്മാനന്ദൻ എന്ന് ജീവന്മുക്തന്മാർ നാലുതരത്തിൽ വ്യവഹരിക്കപ്പെടുന്നു.

ആത്മജ്ഞാനത്തിനുമുമ്പു സഞ്ചയിച്ച പുണ്യപാപങ്ങൾ ഫലത്തെക്കൊടുക്കുവാൻ തുടങ്ങിയില്ലെങ്കിൽ അവ രണ്ടും ആത്മജ്ഞാനത്തോടുകൂടി നശിക്കും. അത് പോലെ ജ്ഞാനോദയത്തിനുശേഷം ചെയ്യുന്ന കർമ്മങ്ങളുടെ ഫലവും ജ്ഞാനി അനുഭവിക്കുകയില്ല. കാരണം, ഞാൻ കർത്താവാണെന്നുള്ള അഭിമാനമാണ് ഭോഗത്തെ ജനിപ്പിക്കുന്നത്. അത് ജ്ഞാനിക്കില്ല. അജ്ഞാനം നശിച്ചപ്പോൾ ശരീരാദി ദൃശ്യപ്രപഞ്ചവും ബ്രഹ്മത്തിൽനിന്നു ഭിന്നമല്ലെന്നു മാത്രമല്ല, ബ്രഹ്മസ്വരൂപം തന്നെയാണെന്നു ബോധിക്കാൻ കഴിഞ്ഞ ജ്ഞാനിയുടെ ദ്വൈതാനുഭവം മരുമരീചികപോലെ വെറും തോന്നലാണ്. അതിനാൽ ശരീരാഭിമാനമില്ലാത്ത ജ്ഞാനിയെ സഞ്ചിതകർമ്മവും ആഗാമികകർമ്മവും സ്പർശിക്കയില്ല. പക്ഷേ ഫലത്തെ കൊടുക്കുവാൻ തുടങ്ങിയതും സ്ഥൂല ശരീരത്തിനു കാരണമായിട്ടുള്ളതുമായ പ്രാരബ്ധകർമ്മങ്ങൾ ആത്മജ്ഞാനം കൊണ്ട് നശിക്കുകയില്ല. ശരീരപാതംവരെ ജ്ഞാനിയും അവ അനുഭവിക്കണം. വിട്ട അസ്ത്രം പോലെ ഫലിച്ചുപോയ കർമ്മത്തെ പ്രതിസംഹരിക്കാൻ

സാധിക്കയില്ലെന്നാണ് വൈദികാഭിപ്രായം. പ്രസ്തുത വിഷയം ബ്രഹ്മസൂത്രം നാലാം അദ്ധ്യായം ഒന്നാം പാദത്തിൽ പതിമൂന്ന് പതിന്നാല് പതിനഞ്ച് എന്നീ സൂത്രങ്ങളിലും അവയുടെ ശങ്കര ഭാഷ്യത്തിലും നല്ലതുപോലെ നിരൂപണംചെയ്ത് ജ്ഞാനിയുടെ പ്രാരബ്ധകർമ്മം ഈ ലോകത്തിൽവച്ചു തന്നെ അനുഭവിച്ചു തീര മെന്നു സ്ഥാപിച്ചിട്ടുണ്ട്.

പ്രാരബ്ധം ത്വിഹ ഭുജ്യതാമഥ

പരബ്രഹ്മാത്മനാ സ്ഥീയതാം.

എന്ന് ശങ്കരഭഗവത്പാദരും പറയുന്നു. 'തസ്യതാവ ദേവ ചിരം യാവന്ന വിമോക്ഷ്യ f ഥ സത് സമ്പത്സ്യ.' (ഏതുവരെ പ്രാരബ്ധകർമ്മം നിമിത്തം ശരീരം വിടുന്നില്ലയോ അതുവരെ മാത്രമേ താമസമുള്ളൂ അപ്പോൾ ജ്ഞാനി വിദേഹമുക്തനായി ത്തീരും.) എന്ന ഛാന്ദോഗ്യോപനിഷദ്വാക്യം ജ്ഞാനി പ്രാരബ്ധം അനുഭവിക്കണമെന്നു സമ്മതിക്കുന്നു. കുട്ടികൾ വട്ടത്തിൽക്ക റങ്ങി കളിക്കാറുണ്ട്. കറക്കം നിന്നാലും കുറച്ചുസമയം കൂടി ചുറ്റുപാടും കറങ്ങുന്നതുപോലെ തോന്നും. അതുപോലെ സംസാ രത്തിനു കാരണമായ അജ്ഞാനം നശിച്ചാലും ജ്ഞാനിയുടെ 'പ്രാരബ്ധകർമ്മവേഗം' കുറച്ചുകാലം കൂടി നിലനിൽക്കും. എന്നാൽ പ്രാരാബ്ധാനുഭവം കൊണ്ട് ജ്ഞാനി അജ്ഞാനി പ്പോലെ ദുഃഖിക്കുകയില്ല.

'ഭോഗേന ചരിതാർത്ഥത്വാത് പ്രാരാബ്ധം കർമ്മഹീയതേ.' എന്ന പ്രമാണം,ജ്ഞാനി പ്രാരബ്ധ ഫലം അനുഭവിക്കുമ്പോൾ അത്രയും ക്ലേശം തീർന്നുവല്ലോ എന്നു വിചാരിച്ച് കൃതാർത്ഥ നാകുന്നുവെന്നു സൂചിപ്പിക്കുന്നു.

അജ്ഞാനരൂപമായ കാരണശരീരം ബ്രഹ്മജ്ഞാനോദയ ത്തിൽത്തന്നെ നശിക്കും. എന്നാൽ സൂക്ഷ്മ ശരീരം വറുത്ത വിത്തുപോലെ ജ്ഞാനാഗ്നിയിൽ ദഹിച്ച് പുനർജ്ജന്മത്തിനു ഹേതുവല്ലാത്തവിധം പ്രാരബ്ധാനുഭവത്തിനുവേണ്ടി മാത്രം നില നില്ക്കും.

പ്രാരബ്ധം ക്ഷയിക്കുമ്പോൾ സ്ഥൂലശരീരം ഈ ഭൂമിയിൽത്തന്നെ പതിക്കും. അപ്പോൾ സൂക്ഷ്മശരീരം പഴുത്ത ഇരുമ്പിൽ വെള്ളമെന്നപോലെ ബ്രഹ്മത്തിൽ ലയിക്കും. ഒരു കുടം പൊട്ടുമ്പോൾ ആ കുടത്തിലുണ്ടായിരുന്ന ഘടാകാശം മഹാകാശമായിത്തീരുന്നതുപോലെ ശരീരോപാധികൾ നശിക്കുമ്പോൾ ജീവൻ നിർഗ്ഗുണ ബ്രഹ്മമായി പ്രകാശിക്കും. ഇതാണ് ജീവന്റെ വിദേഹമുക്തിയെന്നു പറയപ്പെടുന്നത്.

ജീവന്മുക്തിപദം ത്യക്ത്വാ സ്വദേഹേ കാലസാത്കൃതേ
വിശത്യദേഹമുക്തത്വം പവനോഽസ്പന്ദതാമിവ.

എന്നു വാസിഷ്ഠത്തിൽ വിദേഹമുക്തിയുടെ സ്വരൂപം വർണ്ണിക്കുന്നു. 'തന്റെ ദേഹം നശിക്കുമ്പോൾ ജ്ഞാനി ജീവന്മുക്തിപദം ഉപേക്ഷിച്ച് വിദേഹമുക്തനായിത്തീരുന്നു. അത് ഉപാധികളിൽകൂടി ചലിക്കുന്ന വായു ആ ഉപാധി ഉപേക്ഷിക്കുമ്പോൾ നിശ്ചലനായിത്തീരുന്നതുപോലെയാണ്.' ജീവൻമുക്തൻ സ്ഥൂലശരീരം ഉപേക്ഷിക്കുമ്പോൾത്തന്നെ ബ്രഹ്മപ്രാപ്തി രൂപമായ വിദേഹമുക്തി അടയുന്നു എന്നാണ് സിദ്ധാന്തപക്ഷം. എന്നാൽ ചില ആചാര്യന്മാർ, സ്ഥൂലശരീരം ഉപേക്ഷിച്ച ജീവൻ ബ്രഹ്മലോകത്തുചെന്നേ മുക്തനാകുകയുള്ളുവെന്നു വാദിക്കുന്നു. ആ വാദം ശാസ്ത്രസമ്മതമായ ഒന്നല്ല, 'ന തസ്യ പ്രാണാ ഉത്ക്രാമന്ത്യത്രൈവ. സമവാലീയന്തേ.' ഈ ബൃഹദാരണ്യകോപനിഷദ്വാക്യം ജീവന്മുക്തന്റെ ശരീരപാതാനന്തരം പ്രാണനെങ്ങും പോകുന്നില്ല, ഇവിടെ വച്ചു തന്നെ ബ്രഹ്മത്തിൽ ലയിക്കുന്നു എന്നാണ് ബോധിപ്പിക്കുന്നത്. ഈ വാക്യത്തെ ശ്രീസുരേശ്വരാചാര്യ സ്വാമികൾ വാർത്തികത്തിൽ വിവരിക്കുന്നതിങ്ങനെയാണ്.

തസ്യോത്ക്രാമന്തി ന പ്രാണാഃ
ആസതേ നാപി തത്ര തേ
സ്ഥിത്യുത്ക്രാന്ത്യോർഹി യോ ഹേതു-
രാത്മാവിദ്യാദിലക്ഷണഃ.
ധ്വസ്തത്വാത് തസ്യ സർവ്വസ്യ

പ്രത്യഗ് യാഥാത്മ്യദർശനാത്
യത ഏവ മതഃ പ്രാണാഃ
സമ്യഗ്ജ്ഞാനസ്യ ജന്മനി
നോത്ക്രാമതി ന തിഷ്ഠന്തി
നച നശ്യന്ത്യഹേതുതഃ
രജ്ജു സർപ്പോ യഥാ ലോകേ
ജ്ഞാതരജ്ജുസതത്വകഃ
നോത്ക്രാമതി ന ചാപ്യാസ്തേ
ന ച നശ്യതി രജ്ജുതഃ
സ്ഥിത്യുത്ക്രാന്തിവിനാശാനാം
രജ്ജുസ്തത്വം യതസ്തതഃ
രജ്ജുജ്ഞാനസമുത്പത്തൗ
രജ്ജ്വാ നാന്യോ഻വശിഷ്യതേ.'

ഇതിന്റെ ആശയം ഇങ്ങനെ സംഗ്രഹിക്കാം: ജീവന്മുക്തന്റെ പ്രാണങ്ങൾ ഊർദ്ധ്വഗമനം ചെയ്യുകയോ അവിടെ നിൽക്കുകയോ ചെയ്യുന്നില്ല. സ്ഥിതിക്കും പോക്കിനുമുള്ള കാരണം ആത്മവിഷയകമായ അജ്ഞാനമാകുന്നു. അതുമുഴുവൻ ജീവബ്രഹ്മൈക്യജ്ഞാനം കൊണ്ടുതന്നെ നശിച്ചു പോയി. അതിനാൽ ആത്മജ്ഞാനം ഉണ്ടായിക്കഴിഞ്ഞാൽ പിന്നീട് ജ്ഞാനിയുടെ പ്രാണങ്ങൾ ഉദ്ഗമിക്കുകയോ നിലനിൽക്കുകയോ നശിക്കുകയോ ഇല്ല. എന്തെന്നാൽ അങ്ങനെ സംഭവിക്കാൻ യാതൊരു കാരണവും ഇല്ലാത്തതു തന്നെ. ആത്മാവിൻ പ്രാണാദികൾ കല്പിതങ്ങളാണല്ലോ. ആത്മജ്ഞാനമുണ്ടാകുമ്പോൾ അവ ആത്മസ്വരൂപം മാത്രമായിത്തീരും. അധിഷ്ഠാനത്തിൽ നിന്നു മാറി സ്വതന്ത്രമായ ഒരു സത്ത ആരോപിതവസ്തുക്കളുണ്ടെന്നുപറയുവാൻ, യുക്തിയും അനുഭവവും അനുവദിക്കുകയില്ല. രജ്ജുവിൽ (കയറിൽ) തോന്നിയ സർപ്പം രജ്ജു ജ്ഞാനമുണ്ടാകുമ്പോൾ ആ രജ്ജു മാത്രമായിരുന്നെന്ന് മനസ്സിലാകും. പിന്നീട് ആ രജ്ജുസർപ്പം ആ രജ്ജുവിൽ നിന്നു പോകുകയോ, അതിലിരിക്കുകയോ, നശിക്കുകയോ ഇല്ല. രജ്ജു സർപ്പത്തിന്റെ സ്ഥിതിയും, പോക്കും, നാശവും

വാസ്തവത്തിൽ ആ രജ്ജു തന്നെയാണ്. രജ്ജുജ്ഞാനമുണ്ടാകുമ്പോൾ രജ്ജുവിൽ നിന്നു ഭിന്നമായി ഒന്നും തന്നെയില്ലായിരുന്നുവെന്ന് വെളിപ്പെടും. അതുപോലെ ബ്രഹ്മത്തിൽ കല്പിക്കപ്പെട്ട പ്രാണങ്ങൾ ബ്രഹ്മജ്ഞാനത്തിൽ ബ്രഹ്മം മാത്രമാണെന്ന് ബോധിക്കുന്നതിനാൽ അതിനുത്ക്രമണമുണ്ടെന്നു പറയുന്നത് യുക്തിയുക്തമല്ലെന്ന് ആർക്കും മനസ്സിലാക്കാവുന്നതേയുള്ളു.

ജീവന്മുക്തിയിൽ ഇന്ദ്രജാലം പോലെ ബാധിക്കപ്പെട്ട ദേഹാദിദൃശ്യങ്ങളുടെ പ്രതീതിയുണ്ട്. വിദേഹമുക്തിയിൽ അതില്ല. ഇതാണ് അവയ്ക്കു തമ്മിലുള്ള വ്യത്യാസം. ദേഹത്തോടുകൂടാതെ മുക്തിയെന്ന് വിദേഹമുക്തിക്ക് അർത്ഥം പറയാം.

വേദാന്തശ്രവണം കൊണ്ട് ജീവന്മുക്തി ലഭിക്കാതെ ആത്മചിന്തയിൽ മുഴുകിയിരിക്കുന്ന ചില സാധകന്മാർക്ക് അതുവരെ ചെയ്ത അഭ്യാസത്തിന്റെ ബലം നിമിത്തം മരിക്കുവാൻ തുടങ്ങുമ്പോൾ നിർഗുണവും, നിരാകരവുമായ ബ്രഹ്മത്തിന്റെ അനുഭവം ഉണ്ടാകാം. അപ്പോൾ അജ്ഞാനം നശിച്ച് ആ സുകൃതികളും വിദേഹമുക്തരായിത്തീരും.

ഏഷാ ബ്രാഹ്മീ സ്ഥിതിഃ പാർത്ഥ
നൈനാം പ്രാപ്യ വിമുഹ്യതി
സ്ഥിത്വാസ്യാമന്തകാലേ ƒപി
ബ്രഹ്മനിർവ്വാണമൃച്ഛതി.

എന്നാണല്ലോ ശ്രീമദ് ഭഗവദ്ഗീതയിൽ ഈ വിഷയത്തെക്കുറിച്ചു പ്രസ്താവിക്കുന്നത്.

എന്നാൽ ജീവന്മുക്തൻ ബ്രഹ്മധ്യാനത്തോടുകൂടി സ്ഥൂലശരീരം ഉപേക്ഷിക്കണമെന്ന് വിധിയില്ല. അജ്ഞാനവും അതിൽ നിന്നുണ്ടായ വാസനകളും മറ്റും നേരത്തെ നശിച്ചു പോയ ജീവന്മുക്തൻ ബ്രഹ്മസ്വരൂപം തന്നെയാണ്. പക്ഷേ, അദ്ദേഹം പ്രാരബ്ധബലം കൊണ്ട് ചേഷ്ടിക്കുന്നു എന്നേയുള്ളു.

നീരോഗ ഉപവിഷ്ടോ വാ
രുഗ്ണോ വാ വിലുഠൻ ഭുവി
മൂർച്ഛിതോ വാ ത്യജത്യേഷ
പ്രാണാൻ ഭ്രാന്തിർന സർവ്വഥാ.

എന്ന് പഞ്ചദശി 'മഹാഭൂതവിവേക' പ്രകരണത്തിൽ ബ്രഹ്മ ജ്ഞാനിയുടെ ദേഹപാതാവസ്ഥയിലുണ്ടാകാവുന്ന ചേഷ്ടാവി ശേഷങ്ങളെക്കുറിച്ച് പ്രതിപാദിച്ചിട്ടുണ്ട്. രോഗമില്ലാതെയോ രോഗാർത്തനായി ഭൂമിയിൽക്കിടന്നുരുണ്ടോ, ഇരുന്നോ, മൂർച്ഛിതാ വസ്ഥയിൽപ്പെട്ടോ ബ്രഹ്മജ്ഞാനി ജീവിതം അവസാനിപ്പിച്ചാലും അദ്ദേഹത്തിന്റെ ബ്രഹ്മനിഷ്ഠയ്ക്ക് ഒരു ഭംഗവും ഉണ്ടാവുകയില്ല എന്നാണ് പ്രസ്തുത ശ്ലോകത്തിന്റെ സാരം. എന്നാൽ സാധാ രണ ജനങ്ങൾക്ക് ഈ വാസ്തവം അറിയുവാൻ പാടില്ല. മരണാ വസ്ഥയിൽ ആസനം ബന്ധിച്ചു പ്രാണനെ ഊർദ്ധ്വഭാഗത്തുകൂടി കൊണ്ടു പോയി മൂർദ്ധാവു പൊട്ടിച്ചു ജീവൻ ജ്യോതിർമയമായി വെളിയിൽപോയി ബ്രഹ്മലോകത്ത് എത്തിയെങ്കിലേ മോക്ഷം കിട്ടുകയുള്ളുവെന്നാണ് ചിലർ വാദിക്കുന്നത്. ഇങ്ങനെയുള്ള മരണം സഗുണോപാസകന്മാരായ യോഗികൾക്കു വിധിച്ചിട്ടുള്ള താണ്. ബ്രഹ്മജ്ഞാനികളെ സംബന്ധിച്ചിടത്തോളം വിധിനിഷേ ധങ്ങൾ ഒന്നുമില്ല. ജ്ഞാനിയുടെ ബ്രഹ്മജ്ഞാനം വേദാന്തപ്ര മാണം കൊണ്ടുണ്ടായതാണ്. അതു നശിപ്പിക്കാൻ പ്രത്യക്ഷാദി കളായ മറ്റുപ്രമാണങ്ങൾക്കു കഴിവില്ല. കാരണം വേദാന്തത്തേ ക്കാൾ പ്രബലമായ പ്രമാണം വേറേ കാണപ്പെടുന്നില്ലെന്നുള്ളതാ ണ്. എന്നാൽ ബോധമറ്റ് മരിച്ചാൽ ബ്രഹ്മജ്ഞാനം നശിക്കുകയും അതു പുനർജന്മത്തിനു കാരണമായിത്തീരുകയുമില്ലേ, എന്ന് ഒരു ചോദ്യം വരാം. അങ്ങനെ സംഭവിക്കുകയില്ലെന്നാണ് സമാധാ നം. ബോധക്ഷയം അന്തഃകരണത്തിന്റെ ഒരു വികാരമാണ്. അതിന് ജ്ഞാനനിഷ്ഠയെ കെടുത്തുവാൻ ഒരിക്കലും കഴിവില്ല. വേദം പഠിച്ചുകൊണ്ടിരിക്കുന്ന ഒരാൾ ഉറക്കത്തിലും കിനാവിലും പഠിച്ചഭാഗം മറന്നുപോയി എന്നു വെച്ച് പിറ്റേന്നാൾ അയാൾ പഠി

ക്കണമോ? പുത്തനായി പഠിക്കാതെതന്നെ അയാൾക്ക് അത് ഓർക്കാൻ കഴിയും. അതുപോലെ ആത്മജ്ഞാനംകൊണ്ട് അജ്ഞാനം നീങ്ങിയ ബ്രഹ്മനിഷ്ഠന്റെ സ്വരൂപജ്ഞാനം ഒരു വിധത്തിലും നശിക്കുകയില്ല. പ്രാരാബ്ധവേഗം അനുസരിച്ച് എങ്ങനെ മരിച്ചാലും അദ്ദേഹം വിദേഹമുക്തി പദത്തിൽത്തന്നെ എത്തുമെന്നു ശാസ്ത്രങ്ങളും മഹാത്മാക്കളായ ആചാര്യവര്യന്മാരും ധൈര്യസമേതം പ്രസ്താവിച്ചിട്ടുണ്ട്. അതുകൊണ്ട് ബന്ധനേയും മുക്തനേയും തിരിച്ചറിയുവാൻ കഴിവില്ലാത്ത മൂഢജനങ്ങളുടെ അഭിപ്രായം ഇവിടെ ഒരു വിധത്തിലും അംഗീകാര്യമല്ലെന്നു മനസ്സിലാക്കേണ്ടതാണ്.

## ക്രമമുക്തി

സദ്യോമുക്തിയെന്നും ക്രമമുക്തിയെന്നും പരാമുക്തി (മുഖ്യമുക്തി) രണ്ടു വിധത്തിലുണ്ടെന്ന് പ്രതിപാദിച്ചിട്ടുണ്ടല്ലോ. അവയിൽ നിർഗുണബ്രഹ്മവിദ്യയുടെ ഫലമായ സദ്യോമുക്തിയെക്കുറിച്ച് സാമാന്യമായി വിവരിച്ചു കഴിഞ്ഞു. ഇനിയും സഗുണബ്രഹ്മവിദ്യയുടെ ഫലമായ ക്രമമുക്തിയെക്കുറിച്ചാണ് പ്രതിപാദിക്കുവാനുള്ളത്. ജീവൻ മരണത്തിനുശേഷം (സ്ഥൂലശരീരനാശത്തിനുശേഷം) ലിംഗശരീരത്തോടുകൂടി 'അർച്ചിരാദി' മാർഗ്ഗത്തിലൂടെ ക്രമം ക്രമമായി പ്രയാണം ചെയ്ത് ബ്രഹ്മലോകത്ത് എത്തുന്നു. ആ ബ്രഹ്മലോകം ഇഹലോകത്തിൽ നിന്ന് മൂന്നാമതായ സത്യലോകത്തിലുള്ളതാണ്. അവിടെ 'അരം' എന്നും 'ണ്യം' എന്നും പറയപ്പെടുന്ന അമൃതസരസ്സുകളും അമൃതം വർഷിക്കുന്ന ആൽവൃക്ഷവും 'അപരാജിത' എന്ന പട്ടണവും മറ്റു വിഭൂതികളും ഉണ്ട്. ആ പുണ്യഭൂമി പ്രപഞ്ച സംരക്ഷകനും സഗുണപരമേശ്വരനുമായ ബ്രഹ്മാവിന്റെ നിവാസസങ്കേതമാണെന്ന് ഉപനിഷത്തുകളിൽ പറയുന്നു. ആ പുണ്യധാമത്തിലെത്തി പ്രളയം വരെ ബ്രഹ്മലോകസുഖങ്ങൾ അനുഭവിച്ചതിനുശേഷം ജീവബ്രഹ്മൈക്യജ്ഞാനം സിദ്ധിച്ച് കല്പാന്തത്തിൽ ജീവൻ ബ്രഹ്മാവിനോടുകൂടി നിർഗുണ ബ്രഹ്മപ്രാപ്തി രൂപമായ പരാമുക്തി അട

യുന്നു. ഇങ്ങനെയാണ് ക്രമമുക്തിയെപ്പറ്റി ഉപനിഷത്തുകളിലും പുരാണേതിഹാസങ്ങളിലും വർണ്ണിച്ചിരിക്കുന്നത്.

## ഉപാസനം

ക്രമമുക്തിക്കുള്ള സാധനം ബ്രഹ്മോപാസനമാകുന്നു. ഉപാസനം എന്ന ശബ്ദത്തിന് ധ്യാനം എന്നാണ് അർത്ഥം. ശാസ്ത്രവിധിയനുസരിച്ച് ഇഷ്ടവസ്തുവിലുള്ള ഗുണങ്ങളേക്കുറിച്ച് ശ്രദ്ധയോടുകൂടി നിരന്തരം ചിന്തിക്കുന്നത് ഉപാസനം ആകുന്നു. അതിനാൽ ബ്രഹ്മത്തെ ഉപാസിക്കുക എന്നത് സത്യസങ്കല്പത്വം, ആപ്തകാമത്വം, സർവ്വജ്ഞത്വം, പ്രപഞ്ചകാരണത്വം മുതലായ ആരോപിതഗുണങ്ങളോടുകൂടി ബ്രഹ്മത്തെ ധ്യാനിക്കുകയാണെന്ന് സിദ്ധിക്കുന്നു. 'ഉപാസനം നാമ വസ്തു സ്വരൂപാനപേക്ഷ പുരുഷേച്ഛാ മാത്രതന്ത്രഃ സജാതീയമാനസപ്രത്യയ പ്രവാഹരൂപ ഇത്യുച്യതേ' എന്ന് അഭിജ്ഞന്മാർ ഉപാസനത്തെ നിർവചിച്ചിട്ടുണ്ട്. ഒരു വസ്തുവിന്റെ സ്വരൂപത്തെ ആശ്രയിക്കാതെ ആ വസ്തുവിനെ തങ്ങൾക്കിഷ്ടമുള്ള ഭാവത്തിൽ ഇടതടവില്ലാതെ സാധകന്മാർ ചിന്തിക്കുന്നത് ഉപാസനം എന്നാണ് ഈ നിർവചനത്തിന്റെ അർത്ഥം.

വേദത്തിൽ വിധിച്ചിട്ടുള്ള ബ്രഹ്മോപാസനം സഗുണബ്രഹ്മവിഷയമാകുന്നു. കാരണം, നിർഗുണബ്രഹ്മം ഉപാസനയ്ക്കു വിഷയമല്ലെന്നു ശ്രുതികൾ അനുശാസിക്കുന്നുണ്ട്. 'തദേവ ബ്രഹ്മത്വം വിദ്ധി നേദം യദിദ മുപാസതേ' എന്ന് കേനോപനിഷത്ത് ഉപദേശിക്കുന്നു.

ജ്ഞാനനിഷ്ഠയ്ക്ക് അർഹതയില്ലാത്ത മദ്ധ്യമാധികാരികളെ ക്രമേണ മുക്തിഭാവത്തിൽ എത്തിക്കുവാനാണ് വേദത്തിൽ ഉപാസനാമാർഗം വിധിച്ചിട്ടുള്ളത്. സാധാരണജനങ്ങൾ ഉപാസനയും ജ്ഞാനവും ഒന്നാണെന്നു തെറ്റിദ്ധരിച്ചിട്ടുണ്ട്. ശാസ്ത്രബോധം കൊണ്ടേ ആ ധാരണ നീങ്ങുകയുള്ളൂ. ഉപാസനം ആത്മനിഷ്ഠമായ* സങ്കല്പമാണ്, ജ്ഞാനം വസ്തുനിഷ്ഠമായ

* ബോധോപാസ്ത്യോർവ്വിശേഷഃ ക ഇതി ചേദുച്യതേ ശൃണു, വസ്തുതന്ത്രോ ഭവേദ് ബോധോ കർതൃതന്ത്രമുപാസനം (പഞ്ചദശി)

അനുഭവവും. ധ്യാനവിഷയത്തെ ധ്യാതാവിന് ഇഷ്ടം പോലെ മാറ്റാൻ കഴിയും. വിഷ്ണുവിനെ ദ്വിബാഹുവായിട്ടോ, ചതുർബാഹുവായിട്ടോ, സഹസ്രബാഹുവായിട്ടോ ധ്യാനിക്കാവുന്നതാണ്. എന്നാൽ പ്രമാണസിദ്ധമായ ജ്ഞാനത്തെ- വസ്തുവിഷയകമായ ബോധത്തെ- മാറ്റിമറിക്കാനോ ഇല്ലാതാക്കാനോ ആർക്കും സാദ്ധ്യമല്ല. കണ്ണുകൊണ്ട് അറിയുന്ന ഒരു കുടത്തെ കുടമല്ലാതെ വസ്ത്രമായി കാണുവാൻ കഴിയുമോ? ഒരിക്കലുമില്ല. അതുപോലെ ആത്മവിഷയകമായ ജ്ഞാനത്തെ അന്യഥാകരിക്കുവാൻ ആർക്കും ശക്യമല്ല. എന്തെന്നാൽ, വേദാന്തപ്രമാണംകൊണ്ട് സിദ്ധിച്ച അനുഭവമാണത്. ഉണർവിലും, ഉറക്കത്തിലും, കിനാവിലും, ജനനത്തിലും, മരണത്തിലും മാത്രമല്ല, എല്ലാത്തിലും തന്നെ ഒരിക്കലും ഒരു മാറ്റവുമില്ലാതെ നിർവ്വികാരനായി പ്രകാശിക്കുന്ന സാക്ഷിസ്വരൂപനായ താൻ വേദാന്തവേദ്യമായ ബ്രഹ്മമാണെന്നുള്ള ജീവന്റെ അപരോക്ഷാനുഭൂതിയാണ് ജ്ഞാനം. ഇവിടെ ബ്രഹ്മവും ജീവനും ഒരേ ഒരു വസ്തുവാണെന്നുള്ള അനുഭവമാണ് പ്രകാശിക്കുന്നത്. എന്നാൽ ഞാൻ ബ്രഹ്മമാണെന്നുള്ള ധ്യാനം പ്രത്യക്ഷജ്ഞാനമല്ല. അത് അന്തഃകരണത്തിലുള്ള ഒരു സങ്കല്പമാണ്. ഇതുകൊണ്ട്, അദ്വൈതബ്രഹ്മസാക്ഷാത്കാരത്തിന് അധികാരികളല്ലാത്ത മന്ദപ്രജ്ഞന്മാരെ ഉദ്ദേശിച്ചാണ് ഉപാസനം ശ്രുതികളിൽ വിധിക്കപ്പെട്ടിട്ടുള്ളത് എന്നു തീരുമാനിക്കാം.

വേദങ്ങളിൽ ഉപാസനകൾ നാനാതരത്തിൽ വിധിക്കപ്പെട്ടുകാണുന്നു. പ്രധാനമായി അവയെ സമ്പത്ത്, അദ്ധ്യാസം, സംവർഗ്ഗം, ആരോപം എന്ന് നാലായി തിരിക്കാം.

ഉപാസാവിധയസ്തത്ര ചത്വാരഃ പരികീർത്തിതാഃ

സംപദാരോപസംവർഗ്ഗാദ്ധ്യാസാ ഇതി മനീഷിഭിഃ

എന്ന് ശിവഗീതയിൽ പറയുന്നു. ചെറിയൊരു വസ്തുവിൽ ഗുണങ്ങളുടെ ചേർച്ചയുള്ള മഹത്തായ മറ്റൊരു വസ്തുവിനെ ആരോപിച്ചു ധ്യാനിക്കുന്നത് സമ്പാദുപാസനമാകുന്നു. 'അനന്തം വൈ മനോ/ നന്താ വിശ്വ ദേവാഃ' എന്നു ബൃഹദാ

ണ്യകോപനിഷത്തിൽ മനസ്സിനെ വിശ്വദേവന്മാരായി ധ്യാനിക്കുവാൻ വിധിച്ചിരിക്കുന്നു. ഇതു സമ്പദുപാസനത്തിന് ഉദാഹരണമാണ്. മനസ്സ്, വൃത്തികൾ (വിചാരങ്ങൾ) കൊണ്ട് അന്തമില്ലാത്ത ഒരു വസ്തുവാകുന്നു. വിശ്വദേവന്മാർക്കും അന്തമില്ല. അതിനാൽ അനന്തത്വം എന്ന ഗുണത്തിന്റെ ചേർച്ച കൊണ്ട് മനസ്സിനെ വിശ്വദേവന്മാരായി ഉപാസിക്കുവാൻ വിധിക്കുന്നു. ഈ വിധി അല്പമായ മനസ്സിന്റെ സ്ഥാനത്ത് ഉത്കൃഷ്ടന്മാരായ വിശ്വദേവന്മാരെ ബുദ്ധിപൂർവ്വം ആരോപിച്ചിരിക്കുകയാണ്. ഇതുപോലെ ചെറിയ ചേതനനായ ജീവാത്മാവിൽ ബ്രഹ്മത്തെ ആരോപിച്ച് 'ഞാൻ ബ്രഹ്മമാകുന്നു' എന്നു ധ്യാനിക്കുന്നതും സമ്പദുപാസനയാകുന്നു.

അധിഷ്ഠാനത്തിന് പ്രാധാന്യം കല്പിച്ചുകൊണ്ട് ആരോപിക്കപ്പെട്ട വസ്തുവിനെ ഭാവനചെയ്യുന്നത് അദ്ധ്യാസോപാസനമാണ്. 'മനോ ബ്രഹ്മേത്യുപാസീത'. 'ആകാശോ ബ്രഹ്മേത്യുപാസീത'. എന്ന് ഛാന്ദോഗ്യോപനിഷത്തിൽ അദ്ധ്യാസോപാസന വിധിച്ചിരിക്കുന്നു. 'മനസ്സ് ബ്രഹ്മമെന്നുവച്ച് ഉപാസിക്കണം'. 'ആകാശം ബ്രഹ്മമെന്നുവച്ച് ഉപാസിക്കണം' എന്നാണ് പ്രസ്തുതമന്ത്രങ്ങളുടെ അർത്ഥം. ഇവിടെ മനസ്സിലും ആകാശത്തിലും ബ്രഹ്മദൃഷ്ടി വേണമെന്നു വിധിച്ചിരിക്കുന്നു. മനനം ചെയ്യുന്ന അന്തഃകരണമാണ് മനസ്സ്. അത് സൂക്ഷ്മവും ബ്രഹ്മത്തെ അറിയുവാനുള്ള കരണവും ആയതുകൊണ്ടാണ് ബ്രഹ്മദൃഷ്ടിയോടുകൂടി അതിനെ ചിന്തിക്കുവാൻ വിധിച്ചത്. അതിസൂക്ഷ്മവും സർവ്വഗതവും ഉപാധിരഹിതവുമാണ് ആകാശം. അതിനാൽ അതും ബ്രഹ്മദൃഷ്ടിയോഗ്യമാകുന്നു. ഈ വിധം എല്ലാ വിഷയങ്ങളേയും ബ്രഹ്മദൃഷ്ടിയോടുകൂടി - എല്ലാം ബ്രഹ്മമാണെന്നുള്ള സങ്കൽപത്തോടുകൂടി - ധ്യാനിക്കുന്നതും അദ്ധ്യാസോപാസനയാണ്. സമ്പദുപാസനയിൽ ആരോപിക്കപ്പെട്ട വിഷയത്തിനും അദ്ധ്യാസോപാസനയിൽ അധിഷ്ഠാനത്തിനുമാണ് പ്രാധാന്യം കൊടുത്തിരിക്കുന്നത്. ഇവയ്ക്കു രണ്ടിനും പ്രതീകോപാസനം എന്നുകൂടി ഒരു പേരുണ്ട്. സാധാരണജനങ്ങൾ നടത്തിവരുന്ന

താന്ത്രികപൂജയിൽ കൂപജലത്തേയും തടാകജലത്തേയും ഗംഗാ തീർത്ഥമായി ഭാവനചെയ്യുന്നത് സമ്പത്തും, സാളഗ്രാമത്തെ വിഷ്ണുവായി ധ്യാനിക്കുന്നത് അദ്ധ്യാസവുമാണ്.

ഒരു വസ്തുവിനെ ക്രിയകൊണ്ട് അതിനോടു സാദൃശ്യമുള്ള മറ്റൊരു വസ്തുവായി ചിന്തിക്കുന്നത് സംവർഗ്ഗോപാസനമാണ്. സമവർഗ്ഗം എന്ന പദത്തിന് സംവരണം ചെയ്യുന്നതെന്നോ, സംവർജ്ജനം ചെയ്യുന്നതെന്നോ അർത്ഥം പറയാം. മറ്റുള്ളവയെ തനിക്കു അധീനമാക്കി - താനാക്കി - തീർക്കുന്നത് സംവർഗ്ഗമാകുന്നു. ബ്രഹ്മം എല്ലാ പ്രപഞ്ചവസ്തുക്കളേയും തന്നിലാക്കുന്നതിനാൽ സംവർഗ്ഗമാണ്. അതുപോലെ വായുവും പ്രാണനും മറ്റുള്ളവയെ തങ്ങളുടെ ഉള്ളിൽ അടക്കിവയ്ക്കുന്നതുകൊണ്ട് സംവർഗ്ഗമെന്നുപറയപ്പെടുന്നു. സംവർഗ്ഗം കൊണ്ട് സാമ്യമുള്ളതിനാൽ വായുവിനേയും പ്രാണനേയും ബ്രഹ്മമായി ഉപാസിക്കുവാൻ വേദം വിധിക്കുന്നു. അതിനാണ് സംവർഗ്ഗോപാസനയെന്നുപറയുന്നത്. 'വായുർവാവ സംവർഗ്ഗഃപ്രാണോവാവസംവർഗ്ഗഃ' ഈ മന്ത്രം ഛാന്ദോഗ്യോപനിഷത്തിലുള്ളതാണല്ലോ. ഇത് വായുവിനേയും പ്രാണനേയും സംവർഗ്ഗമായി ഉപാസിക്കുവാൻ വിധിക്കുന്നു. ആധിദൈവികദൃഷ്ടിയിൽ - വായു ഒരു ദേവനാണ്. ആദ്ധ്യാത്മിക ദൃഷ്ടിയിൽ ആഭ്യന്തരമായി നോക്കുമ്പോൾ - ആ വായു തന്നെയാണ് പ്രാണനും. 'രൈക്വൻ' എന്ന മഹാത്മാവ് ജ്ഞാനശ്രുതി എന്ന രാജാവിന് ബ്രഹ്മത്തിന്റെ പ്രതീകമായി വായുവിനേയും പ്രാണനേയും ഉപാസനയ്ക്കുവേണ്ടി വിവരിച്ചുകൊടുക്കുന്നതായി ഉപനിഷത്തുകളിൽ വർണ്ണനയുണ്ട്. അത് ഇങ്ങനെ സംഗ്രഹിക്കാം:- 'വായുവാണ് എല്ലാറ്റിനേയും തന്നിൽ ഒതുക്കുന്ന ദേവത, തീകെട്ടാൽ വായുവിൽ ലയിക്കുന്നു' സൂര്യനസ്തമിച്ചാൽ വായുവിൽ ലയിക്കുന്നു. ചന്ദ്രൻ മറഞ്ഞാൽ വായുവിൽ ലയിക്കുന്നു. വെള്ളം വറ്റുമ്പോൾ വായുവിൽ ലയിക്കുന്നു. ഇങ്ങനെ തീ മുതലായവയെ ദേവതകളെന്ന സങ്കല്പത്തോടു കൂടി പറയുമ്പോൾ ആ ദേവതകളെയെല്ലാം തന്നിൽ അടക്കിക്കൊണ്ടിരിക്കുന്നതു വായുവാണെന്നുകാണാം. അതിനാൽ എല്ലാ

ദേവതകളേയും ഉൾക്കൊള്ളുന്ന വായുവിനെ ബ്രഹ്മമായി ഉപാസിക്കണം. അതുപോലെ അദ്ധ്യാത്മദൃഷ്ടി വച്ചു നോക്കിയാൽ ശരീരത്തിനുള്ളിലുള്ള എല്ലാറ്റിനേയും അടക്കിവെച്ചിരിക്കുന്നത് പ്രാണനാണെന്നു കാണാം. മനുഷ്യൻ ഉറങ്ങുമ്പോൾ എല്ലാ ഇന്ദ്രിയങ്ങളും അന്തഃകരണവും പ്രാണനിൽ അടങ്ങുന്നു., അവയെയെല്ലാം രക്ഷിക്കുന്നതും പ്രാണനാണ്. അതിനാൽ ശ്രേഷ്ഠമായ പ്രാണനെ ബ്രഹ്മമായി ഉപാസിക്കണം.' ഈ ചർച്ച കൊണ്ട് സ്പഷ്ടമാകുന്നത് തന്നിൽ ഒതുക്കുക എന്ന ക്രിയയുടെ ചേർച്ച കൊണ്ട് ബ്രഹ്മത്തെ വായുവായും പ്രാണനായും ഉപാസിക്കുവാൻ ഉപദേശിക്കുന്നു എന്നാണ്.

ഒരു കാര്യത്തിനുവേണ്ടി മുമ്പു വിധിച്ചിട്ടുള്ള ഒന്നിൽ മറ്റൊന്നിനെ ആരോപിച്ചു ഉപാസിക്കുന്നത് ആരോപോപാസനം ആകുന്നു. ബ്രഹ്മത്തിന്റെ നാമമായും പ്രതീകമായും ഓംകാരത്തെ ഉപാസിക്കുവാൻ വേദവിധിയുണ്ട്. അങ്ങനെയുള്ള ഓംകാരത്തെ ഉദ്ഗീഥമെന്ന നിലയിൽ ഉപാസിക്കുന്നതാണ് ആരോപം. സാമഗാനത്തിലെ ഉറക്കെപ്പാടുന്ന ചില ഭാഗങ്ങൾ, ഉദ്ഗീഥമെന്നുപറയപ്പെടുന്നു. ഓംകാരം ഉദ്ഗീഥത്തിൽ പെടും. അതിനാൽ ഓംകാരം ഉദ്ഗീഥത്തിന്റെ അംഗമാണ്. ഓ ''മിത്യ ക്ഷരമുദ്ഗീഥമുപാസീത'' എന്ന വേദമന്ത്രം അംഗമായ ഓംകാരത്തെ അംഗിയായ ഉദ്ഗീഥമായി ഉപാസിക്കുവാൻ വിധിക്കുന്നു. ആരോപമാണ് ഈ ഉപാസന. ഓംകാരോപാസന പലവിധത്തിലുണ്ട്. എന്നാൽ ഇവിടെ ഓംകാരത്തെ - ഓം എന്ന ശബ്ദത്തെ ഉദ്ഗീഥമായി- ദീർഘമായി - ഉച്ചരിച്ചുകൊണ്ട് ധ്യാനിക്കുവാനാണ് ഉപദേശിക്കുന്നത്. ഉദ്ഗീഥത്തിന് എല്ലാറ്റിന്റേയും സാരമെന്നുകൂടി ഉപനിഷത്തുകളിൽ അർത്ഥനിർണ്ണയം ചെയ്തിട്ടുണ്ട്. അതിനാൽ പ്രണവം എല്ലാറ്റിനേയും സാരസർവ്വസ്വമായ ബ്രഹ്മമാണെന്നുള്ള ഭാവനയോടുകൂടി ദീർഘമായി ഉച്ചരിക്കണമെന്നാണ് മനസ്സിലാക്കേണ്ടത്. കൂടാതെ ഉദ്ഗീഥത്തെ സ്വരം- ധ്വനി- ആയി ധ്യാനിക്കണമെന്നുള്ള വിധിയും കാണുന്നുണ്ട്. സ്വരോപാസനയുടെ മാഹാത്മ്യത്തെക്കുറിച്ച് ഉപനിഷത്തിൽ ഒരു കഥയുണ്ട്:- ''ഒരിക്കൽ ദേവന്മാർ

മൃത്യുവിനെ ഭയന്ന് പല സ്ഥലങ്ങളിലും പോയി ഒളിച്ചിരുന്നു. പക്ഷെ, അവിടെയെല്ലാം മൃത്യുവും ചെന്ന് കണ്ടുപിടിച്ചു. ഒടുവിൽ ദേവന്മാർ മൂന്നു വേദങ്ങളുടെ ഉള്ളിൽച്ചെന്ന് ഛന്ദസ്സുകൾ കൊണ്ട് തങ്ങളെ മറച്ചിരുന്നു. വേദമന്ത്രങ്ങളുടെ വൃത്തങ്ങളാണ് ഛന്ദസ്സുകൾ. അവയ്ക്ക് ഛാദനം ചെയ്യുവാൻ- മറയ്ക്കുവാൻ- ഉപയോഗിച്ചവ എന്ന അർത്ഥത്തിലാണ് പിന്നീടു ഛന്ദസ്സുകൾ എന്നു നാമം സിദ്ധിച്ചത്. എന്നാൽ വേദങ്ങളിൽ ഒളിച്ച് ദേവന്മാരെ മൃത്യു അവിടെയും ചെന്നു കണ്ടുപിടിച്ചു. ഉടനെ ദേവന്മാർ വേദങ്ങളുടെ ഉള്ളിൽനിന്നു പുറത്തുചാടി സ്വരത്തിനുള്ളിൽ - ഓംകാരധ്വനിക്കുള്ളിൽ - ചെന്നുചേർന്നു. പക്ഷേ അവിടെ ദേവന്മാരെ കാണുവാൻ മൃത്യുവിനുശക്തിയില്ലാതെ പോയി. അങ്ങനെ ഉദ്ഗീഥരൂപമായ ഓംകാരധ്വനിയിൽ ചെന്നുചേർന്നതിനാൽ ദേവന്മാർ ഭയമില്ലാത്തവരായും മരണമില്ലാത്തവരായും തീർന്നു." വേദങ്ങളുടെ സാരം ഉദ്ഗീഥരൂപമായ ഓംകാരവും അതിന്റെ സാരം പരാരൂപമായ നാദവുമാണെന്ന് പ്രസ്തുത കഥകൊണ്ട് വ്യക്തമാകുന്നു. ഓംകാരത്തെ ഉപാസിച്ചാൽ മുക്തി ലഭിക്കുമെന്നുകൂടി ഈ കഥയിൽ നിന്നു മനസ്സിലാക്കാം.

എല്ലാം പ്രകാശിപ്പിക്കുന്നത്, എല്ലാറ്റിലും വ്യാപിച്ചിരിക്കുന്നത്, ഉപാസകന്മാരെ മരണത്തിൽ നിന്നു രക്ഷിക്കുന്നത് എന്നിങ്ങനെ പല അർത്ഥങ്ങളും ഓംകാരത്തിനുണ്ട്. അതിനാൽ ഓംകാരം ബ്രഹ്മത്തിന്റെ വാചകവും ബ്രഹ്മം ഓംകാരത്തിന്റെ വാച്യവും ആകുന്നു എന്നു നിർണ്ണയിക്കാം. ഓംകാരത്തെ ബ്രഹ്മസ്വരൂപമായി ധ്യാനിച്ച് അന്തഃകരണത്തെ ധ്വനിയിൽ ലയിപ്പിക്കുമ്പോൾ സമാധിയും തദ്വാരാ ക്രമമുക്തിയും ലഭിക്കും ഓംകാരത്തിന് അകാരം, ഉകാരം, മകാരം, അർദ്ധമാത്ര ഇങ്ങനെ നാലു പാദങ്ങളുണ്ട്. അതുപോലെ ബ്രഹ്മത്തിനും വിരാട്ട്, ഹിരണ്യഗർഭൻ, അന്തര്യാമി, (അവ്യാകൃതൻ), ശുദ്ധചൈതന്യം എന്നു നാലു പാദങ്ങളുണ്ട്. ജീവനും വിശ്വൻ, തൈജസൻ, പ്രാജ്ഞൻ, തുര്യൻ, എന്നു നാലുതലങ്ങളുണ്ട്. 'അ' കാരത്തെ വിശ്വനായും വിരാടായും, 'ഉ' കാരത്തെ തൈജസനായും ഹിരണ്യഗർഭ

നായും 'മ' കാരത്തെ പ്രാജ്ഞനായും അന്തര്യാമിയായും 'അർദ്ധ മാത്രയെ' തുര്യൻ (സാക്ഷി) ആയും ശുദ്ധബ്രഹ്മമായും ആദ്യം ഭാവന ചെയ്യണം. പിന്നീട് സ്ഥൂലമായ 'അ' കാരവും വിശ്വനും വിരാട്ടും സൂക്ഷ്മമായ 'ഉ' കാരത്തിലും തൈജസനിലും ഹിര ണ്യഗർഭനിലും യഥാക്രമം ലയിക്കുന്നു എന്നു സങ്കല്പിക്കണം. ആ സങ്കല്പം ഉറയ്ക്കുമ്പോൾ ഉകാരവും തൈജസനും ഹിര ണ്യഗർഭനും അതിസൂക്ഷ്മമായ 'മ' കാരത്തിലും പ്രാജ്ഞനിലും അന്തര്യാമിയിലും ലയിക്കുന്നു എന്നു സങ്കല്പിക്കണം ആ സങ്കല്പവും ഉറയ്ക്കുമ്പോൾ 'മ'കാരവും പ്രാജ്ഞനും അന്ത ര്യാമിയും അർദ്ധമാത്രാത്മകമായ ധ്വനിയിലും തുര്യനിലും ശുദ്ധ ചൈതന്യത്തിലും വിലയിക്കുന്നതായി ചിന്തിച്ചുറപ്പിക്കണം. പിന്നീട് അർദ്ധമാത്രാരൂപമായ ധ്വനിയും അവസ്ഥാത്രയസാക്ഷി യായ തുര്യനും ശുദ്ധചൈതന്യമായ ബ്രഹ്മവും ഒന്നാണെന്ന് ദൃഢ മായി ഉറപ്പിച്ചുകൊണ്ട് ധ്യാനിക്കണം. പ്രണവത്തെ ധ്വനിമയമായി ചിന്തിച്ച് ആ ധ്വനി പൂർണ്ണബ്രഹ്മസ്വരൂപമായ താനാണെന്നു സാധ കൻ നിരന്തരം ധ്യാനിച്ച് സമാധിക്ക് ഉറപ്പുവരുത്തണം. അദ്വൈത ബ്രഹ്മസാക്ഷാത്ക്കാരം സിദ്ധിക്കാത്തിടത്തോളം കാലം, മരണം വരെ ഇങ്ങനെ ധ്യാനിക്കേണ്ടതാണെന്ന് ശാസ്ത്രം ഉപദേശിക്കുന്നു.

ഓമിത്യേകാക്ഷരം ബ്രഹ്മ
വ്യാഹരൻ മാമനുസ്മരൻ
യഃ പ്രയാതി ത്യജൻ ദേഹം
സ യാതി പരമാം ഗതിം.

എന്ന് ശ്രീമദ് ഭഗവദ്ഗീതയും ഉപദേശിക്കുന്നു.

സമ്പത്ത്, അദ്ധ്യാസം, സംവർഗ്ഗം, ആരോപം ഇങ്ങനെയു ള്ള നാലുപാസനാമാർഗ്ഗങ്ങളും അദ്ധ്യാസരൂപത്തിലാണ് വിധി ക്കപ്പെട്ടിട്ടുള്ളതെന്ന് സൂക്ഷ്മനിരീക്ഷണത്തിൽ ബോധിക്കുവാൻ കഴിയും. ഒരു വസ്തുവിൽ മറ്റൊരു വസ്തുവിനെ ആരോപിക്കു ന്നതാണല്ലോ അധ്യാസം. അതിന്റെ സ്വരൂപം ഭ്രമമാണ്. അതി നാൽ ഭ്രമരൂപമായ ഉപാസനകൊണ്ട് സത്യസ്വരൂപമായ

ബ്രഹ്മത്തെ പ്രാപിക്കുവാൻ കഴിയുമോ എന്നൊരു ശങ്ക ന്യായമായി ഉണ്ടാകാം. ഈ ആശങ്കയ്ക്കുള്ള സമാധാനം ഭ്രമജ്ഞാനത്തിൽ നിന്നും യഥാർത്ഥവസ്തുവിനെ ഗ്രഹിക്കുവാൻ കഴിയും എന്നാണ്.

എങ്ങനെയെന്നാൽ, ഭ്രമജ്ഞാനത്തിൽ നിന്നും കാകതാലീയന്യായേന ചിലപ്പോൾ ചിലർക്ക് അഭീഷ്ടവസ്തുലാഭം ഉണ്ടായതായി ധാരാളം ലോകാനുഭവങ്ങളുണ്ട്. ഭ്രമം സംവാദിയെന്നും വിസംവാദിയെന്നും രണ്ടുവിധത്തിലുണ്ട്. ഇഷ്ടവസ്തുലാഭം ഉണ്ടാക്കിത്തീർക്കുന്ന ഭ്രമത്തിന് സംവാദിയെന്നും അങ്ങനെയുണ്ടാക്കി തീർക്കാത്ത ഭ്രമത്തിന് വിസംവാദിയെന്നും പറയുന്നു. ശ്രീസുരേശ്വരാചാര്യസ്വാമികൾ വാർത്തികം എന്നു പ്രസിദ്ധമായ തന്റെ ഗ്രന്ഥത്തിൽ രണ്ടു തരത്തിലുള്ള ഭ്രമങ്ങളെക്കുറിച്ചും നിരൂപണം ചെയ്തിട്ടുണ്ട്. അതിന്റെ സംഗ്രഹം ചുവടെ ചേർക്കുന്നു.

"ഇരുളുള്ള ഒരു രാത്രിയിൽ തെരുവിൽ കൂടി രണ്ടുപേർ സഞ്ചരിച്ചിരുന്നു. ആ രണ്ടാൾക്കും വഴിയിൽ രണ്ടു സ്ഥലങ്ങളിൽ വച്ച് ഓരോ പ്രകാശം കാണുവാനിടയായി. ആ മിന്നുന്നത് രത്നമാണെന്നു വിചാരിച്ച് രണ്ടുപേരും ആ ചെറിയ പ്രഭാപുഞ്ജത്തിന്റെ അടുക്കലേയ്ക്കോടിച്ചെന്നു. അപ്പോൾ അവർക്കു മനസ്സിലായി, വീടിന്റെ ഉള്ളിൽ നിന്നും കിളിവാതിലിൽക്കൂടി വെളിയിലേയ്ക്കു പ്രസരിക്കുന്ന പ്രകാശമാണ് വഴിയിൽ വൃത്താകൃതിയിൽ കാണപ്പെടുന്നതെന്ന്. ഉടനെ രണ്ടുപേരും ആ പ്രകാശം വരുന്ന ഗൃഹത്തിന്റെ ഉള്ളിലേയ്ക്കു നോക്കി. ഒരു വീട്ടിൽ നിന്നു വിളക്കിന്റേയും മറ്റേ വീട്ടിൽ നിന്ന് ഒരു രത്നത്തിന്റേയും പ്രകാശമായിരുന്നു പുറത്തുമിന്നിയിരുന്നതെന്ന് അവർക്കു ബോധിക്കാൻ കഴിഞ്ഞു. ഇവിടെ രത്നപ്രഭയിലുണ്ടായ രത്നമാണെന്നുള്ള ഭ്രമം- തെറ്റിദ്ധാരണ- രത്നത്തെ കാണുവാൻ സഹായിച്ചതിനാൽ സംവാദിയും, ദീപപ്രഭയിലുണ്ടായത് വിസംവാദിയുമാണ്. ഇതുപോലെ മഞ്ഞു കണ്ടിട്ട് പുകയാണെന്ന് കരുതി ആ സ്ഥലത്ത് തീയുണ്ടെന്ന് വിചാരിച്ചു ചെല്ലുമ്പോൾ യാദൃച്ഛികമായി തീ കിട്ടുന്നത് അനുമാനജന്യമായ സംവാദി ഭ്രമവും, പരിശുദ്ധി

ക്കുവേണ്ടി ഗോദാവരിയിലെ ജലം ഗംഗാജലമാണെന്നുകരുതി പ്രോക്ഷണം ചെയ്ത ആൾക്ക് പരിശുദ്ധി ലഭിച്ചത് ആഗമികമായ സംവാദിഭ്രമവും ആണെന്നു പറയാം. ഇങ്ങനെ നോക്കുമ്പോൾ അയഥാർത്ഥജ്ഞാനം കൊണ്ട് യഥാർത്ഥ വസ്തുസിദ്ധി ഉണ്ടാകുന്ന അനേകം ഉദാഹരണങ്ങൾ കണ്ടു പിടിക്കുവാൻ കഴിയും. അപ്രകാരം വേദാന്തശാസ്ത്രത്തിൽനിന്ന് അഖണ്ഡവും ഏകരസസ്വരൂപവുമായ ബ്രഹ്മത്തെ പരോക്ഷമമായി ബോധിച്ച് അതു താനാണെന്ന് സങ്കല്പിച്ച് ഉപാസിക്കുന്നതുകൊണ്ടും സാധകന് ബ്രഹ്മപ്രാപ്തിയുണ്ടാകുമെന്ന് വേദാന്താദി ശാസ്ത്രങ്ങൾ ഉദ്ബോധിപ്പിക്കുന്നു.

സംവാദിഭ്രമവദ് ബ്രഹ്മതത്ത്വോപാസ്ത്യാപി മുച്യതേ*
ഉത്തരേ താപനീയേƒതഃ ശ്രുതോപാസ്തിരനേകധാ.

എന്നാണ് പ്രസ്തുത വിഷയത്തെക്കുറിച്ചു ശ്രീവിദ്യാരണ്യ സ്വാമികൾ 'ധ്യാനദീപപ്രകരണ'ത്തിൽ പ്രതിപാദിച്ചിരിക്കുന്നത്.

സമ്പത്തു തുടങ്ങിയ നാലു വിധത്തിലുള്ള ഉപാസനകളെ അഹംഗ്രഹോപാസനയെന്നും, ഇദംഗ്രഹോപാസനയെന്നും രണ്ടായി തിരിക്കാം. ശ്രുതികളിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള ബ്രഹ്മതത്ത്വത്തെ താനായി ഉപാസിക്കുന്നത് അഹംഗ്രഹോപാസനയാകുന്നു. താനും ബ്രഹ്മവും ഒന്നാണെന്നുള്ള അഭേദചിന്തയോടുകൂടി നിരന്തരം ധ്യാനിക്കുന്നതാണ് അഹംഗ്രഹോപാസന. ഞാൻ നിത്യവും, ശുദ്ധവും, ബുദ്ധവും, മുക്തവും, അനന്തവും, ആനന്ദസ്വരൂപവുമായ ബ്രഹ്മമാകുന്നു എന്ന ഭാവനാദാർഢ്യം ഉപാസകന് ജീവിതാവസാനം വരെ ഉണ്ടായിരിക്കണമെന്നാണു നിയമം.

---

*സംവാദിഭ്രമം നിമിത്തം പദാർത്ഥം അന്വേഷിച്ചു ചെല്ലുന്ന ആളുകൾക്ക് അതു ലഭിക്കുന്നതുപോലെ ബ്രഹ്മത്തെ, ഉപാസിക്കുന്നതുകൊണ്ടും മോക്ഷം ലഭിക്കും. എന്തെന്നാൽ ഉത്തരതാപനീയോപനിഷത്തിൽ മോക്ഷപ്രാപ്തിക്ക് ബ്രഹ്മോപാസന പലതരത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്.

യഥാ സംവാദിവിഭ്രാന്തിഃ ഫലകാലേ പ്രമായതേ.*

വിദ്യായതേ തഥോപാസ്തിർമുക്തികാലേപി പാകതഃ/

പഞ്ചദശി ധ്യാനദീപപ്രകരണത്തിലെ ഈ ശ്ലോകത്തിൽ, ഉപാസനകൊണ്ട് ധ്യാനത്തിന് ദാർഢ്യം ഉണ്ടായി ക്രമേണ അത് ബ്രഹ്മജ്ഞാനമായിത്തീരുമെന്ന് ശ്രീ വിദ്യാരണ്യസ്വാമികൾ അഭിപ്രായപ്പെടുന്നു.

ഭേദബുദ്ധിയോടുകൂടി ഇതെന്ന നിലയിൽ ഉപാസ്യ ബ്രഹ്മത്തെ ധ്യാനിക്കുന്നത് ഇദംഗ്രഹോപാസനയാകുന്നു. ഇതിനു പ്രതീകോപാസനമെന്നുകൂടി നാമാന്തരമുണ്ട്.

ഒരു ദേവതയെ ബ്രഹ്മബുദ്ധിയോടുകൂടി ഹൃദയകമലത്തിലോ പ്രതിമാദികളിലോ ദൃശ്യഭാവത്തിൽ- കാണപ്പെടുന്ന വിഷയം എന്ന നിലയിൽ- ഉപാസിക്കുന്നതാണ് ഇദംഗ്രഹോപാസനയുടെ സാമാന്യലക്ഷണം. ഇവ രണ്ടിൽ അഹംഗ്രഹോപാസനയ്ക്കാണ് പ്രാധാന്യവും, പ്രാമാണ്യവും കല്പിക്കപ്പെട്ടിരിക്കുന്നത്.

ജ്ഞാനാന്തരാനന്തരിത സജാതിജ്ഞാനസന്തതഃ

സമ്പന്നദേവതാത്മത്വമുപാസനമുദീരിതം.**

എന്ന് ശിവഗീതയിൽ ഉപാസനയ്ക്കു നിർവചനം കൊടുത്തിരിക്കുന്നു. ഉപാസനത്തിൽ ഉപാസിക്കപ്പെടുന്ന വസ്തുവിന്റെ പരോക്ഷജ്ഞാനം ഉണ്ടായിരിക്കണം. ബ്രഹ്മോപാസനത്തിൽ ഉപാസ്യവിഷയം ബ്രഹ്മമാണല്ലോ.

---

*/സംവാദിഭ്രമം പദാർത്ഥലാഭത്തിൽ യഥാർത്ഥജ്ഞാനമായിത്തീരുന്നതുപോലെ ഉപാസനയും പരിപാകം വരുമ്പോൾ മുക്തിയിൽ ബ്രഹ്മജ്ഞാനമായിത്തീരുന്നതാണ്.

** മറ്റൊരു വിഷയബോധത്താലും പ്രതിബന്ധിക്കപ്പെടാതെ ഒരേവിധത്തിൽത്തന്നെയുള്ള മനോവൃത്തി ഉപാസ്യദേവതയുടെ ആകാരമായി പരിണമിക്കുന്നതിന് ഉപാസനയെന്നു പറയുന്നു.

ആ ബ്രഹ്മം ഈ പ്രപഞ്ചത്തിന്റെ ഉല്പത്തിക്കും നിലനില്പിനും നാശത്തിനും കാരണമാണെന്നുള്ള ബോധം ആദ്യം തന്നെ ഉണ്ടായിരിക്കണം. പിന്നീടു നാനാതരത്തിൽ കാണുന്ന നാമരൂപാത്മകമായ ഈ പ്രപഞ്ചത്തിൽ ഉണ്മയായും, ചൈതന്യമായും, ആനന്ദമായും പ്രകാശിക്കുന്നത് ബ്രഹ്മം തന്നെയാണെന്നും ചിന്തിച്ചറിയണം.

അതുപോലെ ഞാനെന്ന അനുഭവത്തിൽക്കൂടി പ്രകാശിക്കുന്ന ആത്മാവും ബ്രഹ്മംതന്നെയാണെന്ന് ഗ്രഹിക്കണം. സൃഷ്ടിയ്ക്കുമുൻപ് ബ്രഹ്മം മാത്രമേ ഉണ്ടായിരുന്നുള്ളൂ. ആ ബ്രഹ്മം മായാരൂപമായ തന്റെ ഇച്ഛാശക്തികൊണ്ട് നാനാതരത്തിൽ കാണുന്ന ഈ പ്രപഞ്ചത്തെ തന്റെ സദ്ഭാവത്തിൽത്തന്നെ പ്രദർശിപ്പിച്ചിരിക്കുകയാണ്.

അതിനാൽ സകല പ്രപഞ്ചത്തിനും കാരണം ബ്രഹ്മമാകുന്നു. ആ ബ്രഹ്മത്തിൽ നിന്ന് പ്രപഞ്ചം ഉണ്ടായ ക്രമം ശാസ്ത്രങ്ങളിൽ നിന്നു മനസ്സിലാക്കി, അതിനു വിപരീതമായ ലയക്രമചിന്തയിലൂടെ സർവ്വവും ബ്രഹ്മത്തിൽ ലയിപ്പിച്ച് ബ്രഹ്മം മാത്രമായി ശോഭിക്കുന്നു എന്ന് ധ്യാനിക്കണം. അതുപോലെ വ്യഷ്ടിസമഷ്ടിരൂപമായ സ്ഥൂലശരീരവും അതിൽ ഞാനെന്നഭിമാനിക്കുന്ന വിശ്വനും വിരാട്ടും, വ്യഷ്ടിസമഷ്ടിരൂപമായ സൂക്ഷ്മശരീരത്തിലും തദഭിമാനികളായ തൈജസനിലും ഹിരണ്യഗർഭനിലും, ആ സൂക്ഷ്മശരീരവും തദഭിമാനികളായ തൈജസനും ഹിരണ്യഗർഭനും, കാരണശരീരമായ അവിദ്യയിലും തദഭിമാനികളായ പ്രാജ്ഞനിലും അന്തര്യാമിയിലും, ആ അവിദ്യയും പ്രാജ്ഞനും അന്തര്യാമിയും തുര്യബ്രഹ്മരൂപമായ ആത്മചൈതന്യത്തിലും ലയിക്കുന്നതായി ചിന്തിച്ചുറപ്പിക്കണം. ഇങ്ങനെ വ്യഷ്ടിസമഷ്ടിരൂപമായ മൂന്നു ശരീരങ്ങളും, അവയെ അഭിമാനിച്ചിരുന്ന ജീവേശ്വരന്മാരും ലയിച്ച് അവയുടെ പറ്റുമാനമൊന്നുമില്ലാതെ ശോഭിക്കുന്ന തുര്യരൂപമായ താൻ സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മമാണെന്നുള്ള പരോക്ഷജ്ഞാനം ശാസ്ത്രജ്ഞാനംകൊണ്ട് ഉണ്ടായിട്ടുവേണം സാധകൻ ബ്രഹ്മസ്വരൂപത്തെ ധ്യാനി

ക്കുവാൻ. അതുപോലെ ഉപാസനയുടെ ഫലമായ ബ്രഹ്മലോകത്തെക്കുറിച്ചും അവിടെ എത്താനുള്ള അർച്ചിരാദിമാർഗ്ഗങ്ങളെക്കുറിച്ചും ഉപാസകൻ ബോധവാനായിരിക്കണം.

ഉപാസന ഭാവപ്രധാനമാകുന്നു. അതിനാൽ താനും ബ്രഹ്മവും ഒന്നാണെന്നുള്ള ഭാവന ഉപാസകന് എപ്പോഴും ഉണ്ടായിരിക്കണം.

ഉപാസകസ്തു സതതം ധ്യായന്നേവവസേദ്യതഃ
ധ്യാനേനൈവകൃതം തസ്യബ്രഹ്മത്വം വിഷ്ണുതാദിവത്.*

എന്നു പഞ്ചദശി ഉപദേശിക്കുന്നു.

## ജീവന്റെ ഉത്ക്രമണവും അർച്ചിരാദിമാർഗ്ഗവും

ഇങ്ങനെയുള്ള ഉപാസനയിൽ മുഴുകിയിരിക്കുന്ന മനുഷ്യൻ മരിക്കുവാൻ തുടങ്ങുമ്പോൾ അയാളുടെ സ്ഥൂലശരീരത്തിൽ നിന്ന് ലിംഗശരീരം വേർപെടുന്നു. ജ്ഞാനേന്ദ്രിയങ്ങൾ അഞ്ചും കർമ്മേന്ദ്രിയങ്ങൾ അഞ്ചും പ്രാണാദിവായുക്കൾ അഞ്ചും അന്തഃകരണവും ചേർന്നതാണു ലിംഗശരീരം. അത് ജീവന്റെ ഉപാധിയാകുന്നു. സൂക്ഷ്മമായ ആ ഉപാധി മുക്തി അടയുന്നിടം വരെ നിലനില്ക്കും.

ജീവൻ ഏതു ഭാവനയോടുകൂടി ഇരിക്കുമ്പോഴാണോ സ്ഥൂലശരീരം നിപതിക്കുന്നത് ആ ഭാവനയ്ക്ക് അനുരൂപമായ വിധത്തിലായിരിക്കും മരണാനന്തരം ആ ജീവന്റെ സ്ഥിതിയെന്ന് ഉപനിഷത്തുകളും പുരാണങ്ങളും എടുത്തു പറയുന്നുണ്ട്. അതിനാൽ ബ്രഹ്മത്തെ ഉപാസിക്കുന്ന സാധകൻ മരണാവസരത്തിലും ആ ബ്രഹ്മത്തെത്തന്നെ ഭാവന ചെയ്തുകൊണ്ടിരിക്കുമെന്ന് ശബ്ദപ്രമാണം വഴി നമുക്കു നിർണ്ണയിക്കുവാൻ കഴിയും.

---

* ഉപാസകൻ ജ്ഞാനിയെപ്പോലെ ഇരുന്നാൽപ്പോരാ, എപ്പോഴും ബ്രഹ്മത്തെ ധ്യാനിച്ചുകൊണ്ടിരിക്കണം. എന്തെന്നാൽ വിഷ്ണുത്വം മുതലായ ദേവതാഭാവം ധ്യാനംകൊണ്ട് ലഭിക്കുന്നതുപോലെ സഗുണബ്രഹ്മത്വവും ധ്യാനംകൊണ്ട് സിദ്ധിക്കേണ്ടതാകുന്നു.

*'സർവം ഖല്വിദം ബ്രഹ്മ, തജ്ജലാനീതിശാന്ത ഉപാസീത, അഥഖലു ക്രതുമയഃപുരുഷോ യഥാ ക്രതുരസ്മിൻലോകേ പുരുഷോ ഭവതി, തഥേതഃ പ്രേത്യഭവതി സ ക്രതും കുർവീത'. എന്ന് ഛാന്ദോഗ്യോപനിഷത്തിൽ പ്രസ്താവിച്ചുകാണുന്നു. ഈ ആശയം തന്നെ മിക്ക ഉപനിഷത്തുകളിലും സ്മൃതികളിലും പ്രകാശിപ്പിച്ചിട്ടുണ്ട്.

അന്തകാലേ ച മാമേവ സ്മരൻ മുക്ത്വാ കളേബരം
യഃ പ്രയാതി സ മദ്ഭാവം യാതി നാസ്ത്യത്ര സംശയഃ.
യം യം വാപി സ്മരൻ ഭാവം ത്യജത്യന്തേ കളേബരം
തം തമേവൈതി കൗന്തേയ സദാ തദ്ഭാവഭാവിതഃ.

എന്ന് ശ്രീമദ് ഭഗവദ്ഗീതയിലും പ്രസ്തുത വിഷയത്തെക്കുറിച്ച് നിരൂപണം ചെയ്തിരിക്കുന്നു. ഒരു മനുഷ്യൻ ജീവിച്ചിരിക്കുമ്പോൾ അയാളിൽ സഞ്ചയിച്ചിട്ടുള്ള സംസ്ക്കാരവും, ജ്ഞാനവിജ്ഞാനങ്ങളുമായിരിക്കും അന്ത്യകാലത്തിൽ അയാളുടെ സങ്കല്പത്തിന് ഹേതുഭൂതമായിത്തീരുന്നത്. ജീവിതത്തിൽ ദുർവൃത്തനായും സംസ്ക്കാരവിഹീനനായും കഴിഞ്ഞുകൂടുന്ന ഒരു മനുഷ്യന് അവസാനകാലത്ത് ഈശ്വരസ്വരൂപം സ്മരിച്ചോ ഈശ്വരനാമം ഉച്ചരിച്ചോ മരിക്കുവാൻ സാദ്ധ്യമല്ല. അതുകൊണ്ടാണ്

എല്ലാ മനുഷ്യരും നിരന്തരം ഈശ്വരസ്വരൂപം ചിന്തിക്കണമെന്ന് മഹാത്മാർ ഉപദേശിക്കുന്നത്. ഇത്രയും കൊണ്ട് ഉപാസകൻ മരിച്ചാൽ ബ്രഹ്മലോകത്തുചെല്ലുമെന്ന് ശാസ്ത്രങ്ങൾ നിർണ്ണയം ചെയ്തിട്ടുണ്ടെന്നുള്ള പരമാർത്ഥം സ്പഷ്ടമായിക്കാണുമല്ലോ.

---

*ബ്രഹ്മത്തിൽ നിന്നുണ്ടാകുന്നതും അതിൽത്തന്നെ ചേഷ്ടിക്കുന്നതുമായ ഈ ജഗത്തെല്ലാം ബ്രഹ്മമാണെന്നു വിശ്വസിച്ച് രാഗദ്വേഷാദി ദോഷങ്ങൾ ഇല്ലാതെ ഉപാസിക്കണം; ഉപാസകൻ എല്ലാം ബ്രഹ്മമാണെന്നു നിശ്ചയിക്കേണ്ടതാണ്. എന്തെന്നാൽ ജീവൻ ക്രതുമയൻ - നിശ്ചയസ്വരൂപൻ- ആകുന്നു. അങ്ങനെയുള്ള ജീവൻ ഈ ലോകത്തിൽ ഏതു വിധത്തിലുള്ള നിശ്ചയത്തോടുകൂടിയാണോ ഇരുന്നത് അങ്ങനെതന്നെ സ്ഥൂലശരീരം ഉപേക്ഷിച്ചാലും ഇരിക്കും.

സ്ഥൂലശരീരത്തിൽ നിന്ന് ബ്രഹ്മോപാസകന്റെ ജീവൻ എങ്ങനെ വെളിയിൽപ്പോയി ബ്രഹ്മലോകത്തെത്തുമെന്ന കാര്യമാണിനിയും വിവരിക്കുവാനുള്ളത്.

ഹൃദയം സ്ഥൂലശരീരത്തിന്റെ ഏറ്റവും പ്രധാനപ്പെട്ട ഒരു ഭാഗമാണല്ലോ. താമരപ്പൂവിനോടാണ് ഉപനിഷത്തുകൾ ഹൃദയത്തെ സാദൃശ്യപ്പെടുത്തിയിരിക്കുന്നത്. ഹൃദയപുണ്ഡരീകമെന്നും, ഹൃദയപത്മമെന്നും മറ്റുമുള്ള പേര് വ്യവഹാരത്തിലും സാഹിത്യത്തിലും പ്രസിദ്ധിയാർജ്ജിച്ചിട്ടുണ്ട്. ഇങ്ങനെയുള്ള ഹൃദയമാണ് ജീവന്റെ നിവാസസങ്കേതം. ശരീരത്തിന്റെ കേന്ദ്രമാണ് ഹൃദയമെന്നു പറയാം. ശരീരത്തിലെ ഏതവയവങ്ങളോടും നാഡികൾ വഴി ഹൃദയം ബന്ധം പുലർത്തുന്നുണ്ട്. എഴുപത്തീരായിരം നാഡികൾ മനുഷ്യശരീരത്തിലുണ്ടെന്ന് പ്രാചീനഭാരതീയർ കണ്ടുപിടിച്ചിരുന്നതായി വേദവാക്യങ്ങളിൽനിന്നു മനസ്സിലാക്കാം. അവയിൽ നൂറ്റൊന്നു നാഡികൾക്ക് കൂടുതൽ പ്രാധാന്യം കല്പിക്കപ്പെട്ടുകാണുന്നു. അവ ഹൃദയത്തോടും തദ്വാരാ ജീവനോടും ഏറ്റവും ബന്ധപ്പെട്ടാണിരിക്കുന്നത്. ആ നാഡികൾ വഴി ജീവൻ പുണ്യഫലമായ സുഖവും പാപഫലമായ ദുഃഖവും അനുഭവിക്കുന്നു. എന്നാൽ എല്ലാ നാഡികളിലും വച്ച് കൂടുതൽ പ്രാധാന്യമുള്ളത് സുഷുമ്ന എന്ന പേരിൽ അറിയപ്പെടുന്ന ബ്രഹ്മനാഡിക്കാണ്. *അത് ഹൃദയത്തിൽ നിന്നു നേരെ മേല്പോട്ടുപോയി മൂർദ്ധാവു ഭേദിച്ച് അവിടെ ഒരു ദ്വാരമായിത്തീർന്നിരിക്കുകയാണ്. ആ നാഡി വഴി ബ്രഹ്മോപാസകന്റെ ജീവൻ മൂർദ്ധാവു ഭേദിച്ച് മേൽപ്പോട്ടു പോയി ബ്രഹ്മലോകത്തെത്തുന്നു. എന്നാണ് ഉപനിഷത്തുകളുടെ അഭിപ്രായം.

---

*സുഷ്മനാ നാഡി മൂലാധാരത്തിൽ നിന്നു നട്ടെല്ലിനുള്ളിൽക്കൂടി ശിരസിലേയ്ക്കു പോകുന്നുവെന്നാണ് താന്ത്രികപക്ഷം.

ശതം ചൈകാ ഹൃദയസ്യ നാഡ്യ-
സ്താസാം മൂർദ്ധാനമഭിനിഃസൃതൈകാ
തയോർദ്ധ്വമായന്നമൃതത്വമേതി
വിഷ്വങ്ങന്യാ ഉത്ക്രമണേ ഭവന്തി.

കഠോപനിഷത്തിലെ ഈ മന്ത്രവും സുഷുമ്നവഴി മേല്പോട്ടു പോകുന്ന ജീവൻ അമൃതത്വം പ്രാപിക്കുന്നു എന്ന വിഷയം തന്നെയാണല്ലോ പ്രതിപാദിക്കുന്നത്. ഇതേ അഭിപ്രായം ഛാന്ദോഗ്യം, പ്രശ്നം, ബൃഹദാരണ്യകം മുതലായ ഉപനിഷത്തുകളിലും, ഭാഗവതം, പദ്മം, ഗാരുഡം മുതലായ പുരാണങ്ങളിലും പ്രകാശിപ്പിച്ചുകാണുന്നു. സുഷുമ്നയിൽക്കൂടിയല്ലാതെ മറ്റു മാർഗ്ഗങ്ങളിൽക്കൂടി പുറത്തേക്കു പോകുന്ന ജീവന് മുക്തി ലഭിക്കയില്ലെന്നുകൂടി പ്രസ്തുത ഗ്രന്ഥങ്ങളിൽ കാണുന്നുണ്ട്. ശരീരത്തിൽ രണ്ടു കണ്ണ്, രണ്ടു ചെവി, രണ്ടു നാസികാദ്വാരങ്ങൾ, വായ്, ഗുദം, ലിംഗം ഇങ്ങനെ ഒമ്പതുദ്വാരങ്ങൾ വ്യക്തമായും നാഭി, മൂർദ്ധാവ്, എന്നു രണ്ടു ദ്വാരങ്ങൾ അവ്യക്തമായും അറിയപ്പെടുന്നു. ഇങ്ങനെ ആകെ പതിനൊന്നു ദ്വാരങ്ങളാണ് ശരീരത്തിന്റെ പുറത്തേയ്ക്കുള്ളത്. ഇവ പതിനൊന്നു നാഡികളുടെ മുഖങ്ങൾ തന്നെയാണ്. ഹൃദയത്തിൽ കുടികൊള്ളുന്ന ജീവൻ മരണാവസരത്തിൽ ഈ പതിനൊന്നു നാഡീമുഖങ്ങളിൽ ഏതെങ്കിലും ഒന്നിൽ കൂടി പുറത്തേയ്ക്കു പോകുന്നതായി ശാസ്ത്രങ്ങൾ പ്രതിപാദിക്കുന്നു. പുണ്യം ചെയ്ത ജീവൻ മുകളിലുള്ള ദ്വാരങ്ങളിൽ കൂടിയും, പാപം ചെയ്ത ജീവൻ താഴെയുള്ള ദ്വാരങ്ങളിൽ കൂടിയും, മിശ്ര കർമ്മങ്ങൾ - പുണ്യവും പാപവും-ചെയ്ത ജീവൻ ഇടയ്ക്കുള്ള ദ്വാരങ്ങളിൽ കൂടിയും, പുറത്തുപോകുന്നതായിട്ടാണ് വർണ്ണിക്കപ്പെട്ടിട്ടുള്ളത്. *ജീവനും (ജീവചൈതന്യവും) അതിന്റെ ഉപാധിയായ ലിംഗശരീരവും അതിസൂക്ഷ്മമാകയാൽ നാഡീദ്വാരങ്ങളിൽകൂടിപോകാൻ പ്രയാസമില്ലെന്നുകൂടി ശാസ്ത്രങ്ങൾ സമർത്ഥിക്കുന്നു.

---

*ഊർദ്ധ്വം പിളർന്നു പോം പ്രാണൻ പുണ്യവാന്മാർക്കു മന്നവ
മദ്ധ്യത്തിൽ മദ്ധ്യപുണ്യർക്കു താഴെ ദുഷ്കൃതികൾക്കുമേ

മ.ഭ.ശാ. 298.

ബ്രഹ്മലോകകാമനായ ഉപാസകന്റെ ജീവൻ സുഷുമ്നവഴി മാത്രമേ പുറത്തു വരികയുള്ളുവെന്നും അങ്ങനെയുള്ള ജീവനു മാത്രമേ ബ്രഹ്മലോകത്തെത്താൻ കഴിയുകയുള്ളുവെന്നും ഉപനിഷത്തുകളിൽ വിവരിച്ചിട്ടുണ്ടല്ലോ. പ്രാരബ്ധകർമ്മം ക്ഷയിക്കുമ്പോൾ സ്ഥൂലശരീരം നശിക്കും. നാശമടുക്കുമ്പോൾ സ്വസ്വ വിഷയങ്ങളോടുകൂടി ഇന്ദ്രിയങ്ങൾ മനസ്സിനോടും, മനസ്സ് പൂർവ്വ വാസനകളോടുകൂടി പ്രാണനോടും പ്രാണൻ തേജസ്സോടും, തേജസ്സ് ഹൃദയത്തിൽ വച്ചു ജീവചൈതന്യത്തോടും ചേരുന്നു. അങ്ങനെ എല്ലാം കൂടി ഒരു പിണ്ഡമായിത്തീരും. കർമ്മേന്ദ്രിയങ്ങൾ അഞ്ചും, ജ്ഞാനേന്ദ്രിയങ്ങൾ അഞ്ചും, പ്രാണാദികളഞ്ചും അന്തഃകരണവും (മനസ്സ് ബുദ്ധി) ചേർന്നതാണല്ലോ സൂക്ഷ്മശരീരം. അതിനു ഷോഡശകലകൾ, ലിംഗശരീരം, ആതിവാഹികശരീരം തുടങ്ങി പല പേരുകളുണ്ട്. ബ്രഹ്മോപാസനയുടെ ഫലമായ ബ്രഹ്മലോകപ്രാപ്തി, അതിനുള്ള മാർഗ്ഗങ്ങൾ, ഇവയെക്കുറിച്ച് എപ്പോഴും ഓർമ്മയുള്ള ഉപാസകന്റെ ജീവൻ സ്ഥൂലദേഹവിയോഗസമയത്ത് ആ ബ്രഹ്മലോകത്തെക്കുറിച്ച് സ്മരിക്കും. ആ സ്മരണയ്ക്ക് അനുരൂപമായ വിധം ഹൃദയം പ്രകാശിക്കുകയും അപ്പോൾ പ്രാണൻ ലിംഗശരീരോപാധികനായ ജീവനെ ഉച്ഛ്വാസം വഴി സുഷുമ്നയിൽക്കൂടി മൂർദ്ധാവു ഭേദിച്ച് വെളിയിലേയ്ക്കു കൊണ്ടുപോകുകയും ചെയ്യും. ലിംഗശരീരത്തിന്റെ ഒരു ഘടകമാണ് പ്രാണൻ. അതിനാൽ ആ ശരീരത്തെ ചലിപ്പിക്കുന്നത് പ്രാണനാകുന്നു. അതുകൊണ്ടാണ് പ്രാണൻ ജീവനെ വെളിയിലേയ്ക്കു നയിക്കുന്നു എന്നു പ്രസ്താവിച്ചത്. പ്രാണന് സ്വതന്ത്രമായി പ്രവർത്തിക്കുവാനുള്ള ശക്തിയില്ല. ജീവന്റെ ഇച്ഛയനുസരിച്ചു ചലിക്കുക എന്നുള്ളതാണ് പ്രാണന്റെ സ്വഭാവം. അതിനാൽ പ്രാണനുൾപ്പെടെയുള്ള ലിംഗശരീരത്തോടുകൂടി ജീവൻ പുറത്തേയ്ക്കു പോകുന്നു എന്നു പറയാവുന്നതാണ്. ഇങ്ങനെ പുറത്തുവന്ന ജീവൻ അർച്ചിസ്സ് (ജ്വാല), പകൽ,വെളുത്തപക്ഷം, ഉത്തരായനം, സംവത്സരം, ദേവലോകം, വായുലോകം, സൂര്യലോകം, ചന്ദ്രലോകം, വിദ്യുല്ലോകം, വരുണലോകം, ഇന്ദ്രലോ

കം, പ്രജാപതിലോകം, ഈ വഴികളിൽക്കൂടി ബ്രഹ്മലോകം പൂകുന്നു. ചില ഉപനിഷത്തുകളിലെ വിവരണങ്ങളിൽ മാർഗ്ഗങ്ങൾക്കു ചില ഭേദങ്ങൾ കാണുന്നുണ്ട്. എന്നാൽ അവയുടെ എല്ലാം ഏകവാക്യത നിർണ്ണയിച്ച് ബ്രഹ്മസൂത്രത്തിൽ 4-ാം അദ്ധ്യായം 3-ാംപാദത്തിൽ - പ്രതിപാദിച്ചിട്ടുള്ള വിധത്തിലാണ് ബ്രഹ്മലോകത്തിലേയ്ക്കുള്ള മാർഗ്ഗം ഇവിടെ രേഖപ്പെടുത്തിയിരിക്കുന്നത്. ദേവയാനം, ഉത്തരായണമാർഗ്ഗം, പിപീലികാമാർഗ്ഗം തുടങ്ങി പല പേരുകളും ഈ മാർഗ്ഗത്തിനുണ്ട്.

ജ്ഞാനം തപസ്സ് മുതലായവകൊണ്ട് വിശിഷ്ടന്മാരായ വ്യക്തികൾക്ക് മരണാനന്തരം ഉത്തരായണമാർഗ്ഗവും കർമ്മികളായ സാമാന്യജനങ്ങൾക്ക് ദക്ഷിണായനമാർഗ്ഗവും ലഭിക്കുമെന്ന് അതിപ്രാചീനകാലം മുതൽ ഭാരതീയരുടെ ഇടയിൽ ഒരു വിശ്വാസമുണ്ട്. ഋഗ്വേദത്തിൽപ്പോലും അതിന്റെ സൂചന കാണുന്നു.

അഗ്നിർജ്യോതിരഹഃ ശുക്ലഃ ഷണ്മാസാ ഉത്തരായണം
തത്ര പ്രയാതാ ഗച്ഛന്തി ബ്രഹ്മ ബ്രഹ്മവിദോ ജനഃ.
ധൂമോ രാത്രിസ്തഥാ കൃഷ്ണഃ ഷണ്മാസാ ദക്ഷിണായനം
തത്ര ചാന്ദ്രമസംജ്യോതിര്യോഗീ പ്രാപ്യനിവർത്തതേ.
ശുക്ലകൃഷ്ണേ ഗതീഹ്യേതേ ജഗതഃ ശാശ്വതേ മതേ
ഏകയാ യാത്യനാവൃത്തിമന്യയാവർത്തതേ പുനഃ.

എന്നിങ്ങനെ ശ്രീമദ് ഭഗവദ്ഗീത എട്ടാം അദ്ധ്യായത്തിൽ രണ്ടുമാർഗ്ഗങ്ങളെക്കുറിച്ചും ഭഗവാൻ അർജ്ജുനനു പറഞ്ഞുകൊടുക്കുന്നുണ്ട്.

"അഗ്നിയുടെ ജ്യോതിസ്സ് (ജ്വാല), പകൽ, ശുക്ലപക്ഷം, ഉത്തരായണം ഈ മാർഗ്ഗങ്ങളിൽക്കൂടി പോകുന്ന ബ്രഹ്മധ്യാനപരന്മാരായ ജനങ്ങൾ ബ്രഹ്മത്തെപ്രാപിക്കുന്നു. അതുപോലെ ധൂമം, രാത്രി,കൃഷ്ണപക്ഷം, ദക്ഷിണായനം ഈ മാർഗ്ഗമായിപ്പോകുന്ന കർമ്മികൾ ചന്ദ്രലോകത്തെത്തി സ്വകർമ്മഫലം അനുഭവിച്ച ശേഷം മടങ്ങിഭൂമിയിലേക്കുതന്നെ വരുന്നു. ഇവിടെ ഗീതാകാരൻ അഗ്നിജ്വാലമുതൽ ഉത്തരായണം വരെയുള്ള മാർഗ്ഗങ്ങൾ

മാത്രമേ ജ്ഞാനികൾക്കു ചൂണ്ടിക്കാണിക്കുന്നുള്ളൂ. ഉത്തരായണത്തിൽ മരിച്ചാൽ ഊർദ്ധ്വലോകഗതിയുണ്ടെന്നുള്ള ജനസാമാന്യത്തിന്റെ വിശ്വാസത്തെക്കൂടി ശ്രീമദ് ഭഗവദ്ഗീതയിൽ പ്രതിഫലിപ്പിക്കുന്നതുപോലെ തോന്നുന്നു. 'ശുക്ലാ' എന്ന പദത്തിന് 'ജ്ഞാനപ്രകാശകത്വാത് ശുക്ലാ' എന്നാണ് ശ്രീ ശങ്കരഭഗവത്പാദർ അർത്ഥം കൊടുത്തിരിക്കുന്നത്. അതിനു വിപരീതമായിട്ടുള്ളതാണു കൃഷ്ണാപദം, അജ്ഞാനമയം എന്നാണ് അതിന്റെ അർത്ഥം. ഗീതയിൽ ഉത്തരായനം വരെയുള്ള മാർഗ്ഗങ്ങളേ ചൂണ്ടിക്കാണിക്കുന്നുള്ളുവെങ്കിലും അതിനു മുകളിലേയ്ക്കുള്ള മാർഗ്ഗങ്ങൾകൂടി ഉപനിഷത്തുകൾ നിർദ്ദേശിക്കുന്നതിനാൽഅവ കൂടി അംഗീകരിക്കേണ്ടതാണ്. സ്മൃതിയെക്കാൾ പ്രാമാണ്യം ശ്രുതിക്കാണ് കല്പിക്കപ്പെട്ടിട്ടുള്ളത്. ശ്രീമദ് ഭഗവദ്ഗീത സ്മൃതിയും, ഉപനിഷത്തുകൾ ശ്രുതിയുമാണല്ലോ. ജ്ഞാനിയുടെമാർഗ്ഗം പ്രകാശമയവും കർമ്മിയുടേത് അന്ധകാരമയവുമാണെന്ന് 'ശുക്ലകൃഷ്ണേഗതി' എന്ന പദപ്രയോഗം കൊണ്ട് ഭഗവാൻ സൂചിപ്പിക്കുന്നതായി ഊഹിക്കുവാൻ വഴിയുണ്ട്. അതുകൊണ്ടാണ് ശുക്ലമാർഗ്ഗം വഴി പോകുന്ന ജീവൻ മടങ്ങി വരുന്നില്ലെന്നു പറയുന്നത്. അത് പുനരാവൃത്തിരഹിതമാണ്.

ഇനിയും അർച്ചിരാദികളുടെ സ്വരൂപത്തെക്കുറിച്ചാണു ചിന്തിക്കുവാനുള്ളത്. അവ വെറും മാർഗ്ഗങ്ങളാണോ ഭോഗഭൂമികളാണോ, ചൈതന്യമുള്ള ദേവതകളാണോ എന്നിങ്ങനെ പലവിധത്തിൽ സംശയിക്കപ്പെടാവുന്നതാണ്. എന്നാൽ ഉപനിഷന്മന്ത്രങ്ങളുടെ ഉപക്രമോപസംഹാരങ്ങളെ പരാമർശിച്ചുകൊണ്ട് ഭഗവാൻ വ്യാസമഹർഷി ബ്രഹ്മസൂത്രത്തിൽ പ്രതിപാദിച്ചിരിക്കുന്നത്, അർച്ചിസ്സ്, അഹസ്സ്, ശുക്ലപക്ഷം മുതലായ പദങ്ങൾ കൊണ്ട് ശ്രുതികൾ ആതിവാഹികദേവതകളെയാണ് നിർദ്ദേശിക്കുന്നതെന്നാകുന്നു. ഈ ആതിവാഹികദേവതകൾ അർച്ചിസ്സ്, അഹസ്സ് മുതലായവയെ അഭിമാനിക്കുന്നതിനാൽ അഭിമാനിദേവതകളെന്നുകൂടി പറയപ്പെടുന്നുണ്ട്. ബ്രഹ്മലോകത്തിലേയ്ക്കുള്ള മാർഗ്ഗം അറിയുവാൻ പാടില്ലാത്ത ജീവന് സഹായവും മാർഗ്ഗ

നിർദ്ദേശവും നല്കുന്നത് ഈ ആതിവാഹികദേവതകളാകുന്നു. എങ്ങനെയെന്നാൽ, ബ്രഹ്മരന്ധ്രം വഴി വെളിയിലേയ്ക്കു വരുന്ന ജീവനെ അർച്ചിരഭിമാനിദേവത പകലിന്റെ അഭിമാനിദേവതയുടെ അടുക്കൽ കൊണ്ടുചെന്നു വിടുന്നു. പിന്നീട് പകലിനെ അഭിമാനിക്കുന്ന ദേവത ആ ജീവനെ തന്റെ സങ്കേതത്തിൽ നിന്നു കൊണ്ടുപോയി ശുക്ലപക്ഷദേവതയെ ഏല്പിക്കുന്നു. ഇങ്ങനെ മാർഗ്ഗത്തിലുള്ള ഓരോ ആതിവാഹികദേവതയുടെ സഹായത്തോടുകൂടി ആ ജീവൻ വിദ്യുല്ലോകത്തു ചെന്നുചേരുന്നു. ബ്രഹ്മലോകത്തുനിന്നുവന്ന അമാനവനായ -ദിവ്യനായ-ഒരു പുരുഷൻ അപ്പോൾ വിദ്യുല്ലോകത്തുവന്നുചേർന്ന ജീവനെ സ്വീകരിച്ച് വരുണലോകം, ഇന്ദ്രലോകം, പ്രജാപതി ലോകം ഈ വഴികളിൽക്കൂടി കൊണ്ടുപോയി ബ്രഹ്മലോകത്തെത്തിക്കുന്നു. അവിടെ ചെന്നു ചേർന്ന ജീവൻ 'രം' 'ണ്യം' എന്നു പറയപ്പെടുന്ന രണ്ടു ദിവ്യസരസ്സുകളും 'വിരജ' എന്ന നദിയും അമൃതു വർഷിക്കുന്ന ആൽവൃക്ഷവും സംതൃപ്തിജനകങ്ങളായ മറ്റു നാനാവിധ ദിവ്യ വിഭൂതികളും കണ്ടുകൊണ്ട് ബ്രഹ്മാവിന്റെ 'അപരാജിത' എന്ന വിഖ്യാതി നേടിയ ദിവ്യനഗരത്തിൽ പ്രവേശിക്കുന്നു. പുണ്യവും, ഉപാസനാസിദ്ധിയും നേടിയവർക്കുമാത്രം പ്രവേശനമുള്ള ആ പട്ടണത്തിന്റെ ഉള്ളിൽ സർവ്വലക്ഷണങ്ങളോടും സർവ അലങ്കാരങ്ങളോടും അനേകായിരം വിചിത്രങ്ങളായ സ്തംഭങ്ങളോടും കൂടിയ ദിവ്യമന്ദിരത്തിലുള്ള രത്നനിർമ്മിതമായ മണ്ഡപത്തിൽ വിരിച്ചിരിക്കുന്ന മൃദുലതല്പത്തിൽ വർണ്ണവിഗ്രഹയായ സരസ്വതീദേവിയോടുകൂടി സർവ്വശബ്ദാർത്ഥ ഭൂതനായ ബ്രഹ്മാവ് നിവസിക്കുന്നുണ്ട്. അദ്ദേഹം തന്റെ സമീപത്തു വന്നുചേർന്ന ഉപാസകനെ പരമാനന്ദത്തോടുകൂടി അടുത്തു വിളിച്ചുവരുത്തി 'നീയാരാണ്'? എന്നു ചോദിക്കും. 'യസ്ത്വമസി സോ ƒഹമസ്മി' (അങ്ങാരാണോ ആ ആളുതന്നെയാണ് ഞാൻ) എന്ന് അയാൾ മറുപടി പറയും. 'ഞാൻ ആരെന്നറിയാമോ?' എന്നു ബ്രഹ്മാവ് വീണ്ടും ചോദിക്കും. 'സത്യം' എന്ന് ഉപാസകൻ വീണ്ടും മറുപടി പറയും. അപ്പോൾത്തന്നെ ഉപാസകൻ 'ബ്രഹ്മസാരൂപ്യം' പ്രാപിക്കും.

ഇങ്ങനെ വേദങ്ങളിലും പുരാണേതിഹാസങ്ങളിലും ഉപാസകന്റെ ബ്രഹ്മലോകപ്രാപ്തിയെക്കുറിച്ചു വർണ്ണിച്ചിരിക്കുന്നു. ഈ വക വിഷയങ്ങൾ വാക്കിനോ മനസ്സിനോ വിഷയമല്ലാത്തതിനാൽ ആഗമപ്രമാണങ്ങൾ കൊണ്ടു മാത്രമേ വെളിപ്പെടുകയുള്ളൂ. പ്രത്യക്ഷപ്രമാണത്തിനോ യുക്തിവാദത്തിനോ ഇവിടെ സ്ഥാനമില്ല. 'അതീന്ദ്രിയാർത്ഥവിജ്ഞാനോത്പത്തൗ ശ്രുതിർന്നഃ പ്രമാണം'. എന്ന് ശ്രീശങ്കരഭഗവത്പാദർ ഭാഷ്യത്തിൽ പ്രഖ്യാപിച്ചിട്ടുണ്ട്. ഇന്ദ്രിയങ്ങൾക്കപ്പുറത്തുള്ള കാര്യങ്ങൾക്കു വേദം മാത്രമേ നമുക്കു പ്രമാണമായിട്ടുള്ളൂ എന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം. ഇതുകൊണ്ട് ശ്രുതിപ്രമാണത്തെ അംഗീകരിക്കാത്തവർക്ക് ഈ വകവിഷയങ്ങളിൽ ശ്രദ്ധയുണ്ടാവുകയില്ല. പക്ഷെ, ശ്രദ്ധാലുക്കൾക്കുവേണ്ടിയാണല്ലോ ശാസ്ത്രങ്ങളും ആചാര്യന്മാരും ഉപദേശിക്കുന്നത്. അതുകൊണ്ട് ശ്രുതിപ്രമാണത്തെ അവലംബിച്ചുതന്നെ മുന്നോട്ടു പോകാം.

സ്ഥൂലശരീരമുപേക്ഷിച്ച് ബ്രഹ്മലോകത്തേയ്ക്കു പോകുന്ന ജീവൻ സൂക്ഷ്മശരീരാഭിമാനിയായ തൈജസനാകുന്നു. ഉപാസനകൊണ്ടും മറ്റു ധർമ്മാചരണങ്ങൾകൊണ്ടും ആ ജീവൻ പരിശുദ്ധനായിത്തീർന്നിരിക്കുകയാണ്. ബ്രഹ്മാവ് സമഷ്ടിസൂക്ഷ്മശരീരാഭിമാനിയായ ഹിരണ്യഗർഭനാകുന്നു. ആ ഹിരണ്യഗർഭനോട് വ്യഷ്ടിജീവൻ-ബ്രഹ്മോപാസകൻ-സമാനനായിത്തീരുക എന്നാണ് സാരൂപ്യം പ്രാപിക്കുക എന്നതിനർത്ഥം. എന്നുവെച്ചാൽ, വ്യഷ്ടി സമഷ്ടിയായിത്തീരുക, ജീവൻ ഈശ്വരനായിത്തീരുക- ഇതാണ് ബ്രഹ്മലോകപ്രാപ്തിയിൽനിന്ന് മനസ്സിലാകുന്ന മുഖ്യമായ വിഷയം. ബ്രഹ്മസാരൂപ്യം പ്രാപിച്ച ജീവന്റെ സ്വരൂപത്തെക്കുറിച്ച് ഉപനിഷത്ത് ഉദ്ഘോഷിക്കുന്നത്, 'ആത്മാഽപഹതപാപ്മ വിജരോ വിമൃത്യുർവിശോകോഽവിജിഘത്സോഽപിപാസഃ സത്യകാമഃ സത്യസങ്കല്പഃ എന്നാണ്. ഇതിന്റെ അർത്ഥം, ധർമ്മാധർമ്മരൂപമായ പുണ്യപാപങ്ങളില്ലാത്തവനും ജരാനരകളില്ലാത്തവനും മൃത്യുവില്ലാത്തവനും ശോകമില്ലാത്തവനും വിശപ്പും ദാഹവുമില്ലാത്തവനുമാകുന്നു ക്രമമുക്തൻ, അയാളുടെ സങ്കല്പം

സത്യവും അഭിലാഷം സഫലവുമായിത്തീരുന്നു എന്നാകുന്നു.

അഥയ ഇഹാത്മാനമനുവിദ്യ വ്രജന്ത്യേതാംശ്ച കാമാം

സ്തേഷാം സർവ്വേഷു ലോകേഷു കാമചാരോ ഭവതി.*

എന്നു തുടങ്ങി മുക്തപുരുഷന്റെ സിദ്ധികളെക്കുറിച്ച് ഉപനിഷത്തുകളിൽ വളരെ വർണ്ണിക്കുന്നുണ്ട്. 'പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരകർതൃത്വം ഒഴിച്ചു ബാക്കിയുള്ള എല്ലാ ഈശ്വരസിദ്ധികളും മുക്തനു ബ്രഹ്മലോകത്തിൽ തനിയേ ഉണ്ടാകുന്നു. ശരീരാഭിമാനമില്ലാത്തതിനാൽ ദുഃഖസ്പർശമേ മുക്തപുരുഷനില്ല. കുതിര രോമങ്ങളെ എന്നപോലെ സർവ്വപാപങ്ങളേയും കുടഞ്ഞു കളഞ്ഞ് രാഹുവിന്റെ മുഖത്തുനിന്നു മുക്തനായ ചന്ദ്രനെപ്പോലെ സ്ഥൂലശരീരമുപേക്ഷിച്ചുശോഭിക്കുന്ന മുക്തപുരുഷൻ കൃതകൃത്യനായി ആത്മാരാമനായി ബ്രഹ്മലോകത്തിൽ വിരാജിക്കുന്നു. അദ്ദേഹത്തിന് അസാദ്ധ്യമായി ഒന്നും തന്നെയില്ല. ഈശ്വരനെപ്പോലെ ബ്രഹ്മലോകനിവാസിയായ മുക്തപുരുഷനും സങ്കല്പമാത്രത്താൽ സർവ്വലോകഭോഗങ്ങളും അനുഭവിക്കുന്നു. ആ മുക്തപുരുഷൻ എത്രശരീരം വേണമെങ്കിലും സ്വീകരിച്ച് ആത്മാരാമനായി ക്രീഡിക്കുവാൻ കഴിവുറ്റവനാണ്. ഈ ലോകത്തിൽ ഒരു മനുഷ്യന് ഭാവന ചെയ്യാൻ പോലും കഴിയാത്ത ജ്ഞാനവും, ഇച്ഛയും, ആനന്ദവും, പൂർണ്ണതയും മുക്തപുരുഷനിൽ തനിയെ കളിയാടും. ബ്രഹ്മലോകത്തുനിന്ന് ഒരിക്കലും മുക്തൻ അധഃപതിക്കയില്ല. ഈശ്വരനു തുല്യമായ ലോകവും, ഭോഗവും ആ മുക്തപുരുഷനു ലഭിക്കുന്നു.

ഇവിടെ ഒരു ചോദ്യമുണ്ടാകാം: വൈഷ്ണവന്മാർ, ശൈവന്മാർ തുടങ്ങിയ താന്ത്രികന്മാരുടെ സാലോക്യാദിമുക്തികൾക്കും വേദങ്ങളിൽ പ്രതിപാദിക്കപ്പെട്ട ബ്രഹ്മലോകപ്രാപ്തിരൂപമായ മുക്തിക്കും തമ്മിൽ എന്താണ് വ്യത്യാസം എന്ന്.

---

* എന്നാൽ ആരാരണോ ഈ ലോകത്തിൽ എല്ലാ കാമങ്ങളേയും ആത്മാവിനേയും ശാസ്ത്രജ്ഞാനംകൊണ്ടും ആചാര്യോപദേശംകൊണ്ടും അറിഞ്ഞിട്ടു ശരീരംവിട്ടുപോകുന്നത് അവർക്ക് എല്ലാ ലോകങ്ങളിലും സ്വാതന്ത്ര്യം സിദ്ധിക്കുന്നു - ഇഷ്ടംപോലെ വിഹരിക്കാം.

വ്യത്യാസമുണ്ട്: താന്ത്രികന്മാർക്ക് സഗുണപരമേശ്വരനും അദ്ദേഹത്തിന്റെ ദിവ്യധാമവും ജീവന്മാരുടെ പുണ്യധാമങ്ങളിലെ നിവാസവും നിത്യമാണ്. അതിന് ഒരിക്കലും നാശമുണ്ടാകയില്ലയെന്ന് അവർ വാദിക്കുന്നു. എന്നാൽ വേദാന്തികളാകട്ടെ ബ്രഹ്മലോകവും അതിന്റെ അദ്ധ്യക്ഷനായ ഹിരണ്യഗർഭനും കല്പാന്തത്തിൽ മുക്താത്മാക്കളോടുകൂടി പരബ്രഹ്മത്തിൽ ലയിച്ച് നിത്യമുക്തിയടയുന്നു എന്നാണ് സിദ്ധാന്തിക്കുന്നത്.

'കാര്യാത്യയേ തദദ്ധ്യക്ഷേണ സഹാതഃ പരമഭിധാനാത്' എന്ന ബ്രഹ്മസൂത്രത്തിൽ ഭഗവാൻ വ്യാസൻ, 'കാര്യബ്രഹ്മലോകത്തിനു നാശം സംഭവിക്കുമ്പോൾ ആ ലോകത്തിന്റെ അദ്ധ്യക്ഷനായ ഹിരണ്യഗർഭനോടുകൂടി ക്രമമുക്തന്മാർ പരിശുദ്ധവും പുനരാവൃത്തിരഹിതവുമായ പരമപദം പ്രാപിക്കുന്നു'. എന്നു പ്രതിപാദിച്ചിട്ടുണ്ട്.

വേദാന്തവിജ്ഞാനസുനിശ്ചിതാർത്ഥാഃ
സന്ന്യാസയോഗാദ്യതയഃ ശുദ്ധസത്ത്വാഃ
തേ ബ്രഹ്മലോകേ തു പരാന്തകാലേ
പരാമൃതാഃ പരിമുച്യന്തി സർവേ.
ബ്രഹ്മണാ സഹതേ സർവേ സംപ്രാപ്തേ പ്രതിസഞ്ചരേ
പരസ്യാന്തേ കൃതാത്മാനഃ പ്രവിശന്തി പരംപദം.

(ബ്രഹ്മോപാസകന്മാർ അർച്ചിരാദി മാർഗ്ഗങ്ങളിൽക്കൂടി ബ്രഹ്മലോകത്തുചെന്ന് ഹിരണ്യഗർഭനോടുകൂടി സത്യസങ്കല്പന്മാരും, ആപ്തകാമന്മാരുമായി ബ്രഹ്മലോകഭോഗം അനുഭവിച്ചശേഷം ബ്രഹ്മാത്മൈക്യജ്ഞാനം സമ്പാദിച്ച് കല്പാന്തത്തിൽ മുഖ്യമായ മുക്തിയടയുന്നു.) എന്നു ശ്രുതികളും സ്മൃതികളും പറയുന്നു.

സദ്യോമുക്തന്മാർ ഇഹലോകത്തു വെച്ചുതന്നെ മുക്തന്മാരാകുമ്പോൾ ക്രമമുക്തന്മാർ ബ്രഹ്മലോകത്തിൽ വെച്ച് ബ്രഹ്മാവിന്റെ മുഖത്തുനിന്നു വേദാന്തവാക്യങ്ങൾ ശ്രവിച്ച് ജ്ഞവശ്വരെ കൃജ്ഞാനം നേടി മുക്തന്മാരാകുന്നു. സദ്യോ മുക്തിയും ക്രമമുക്തിയും തമ്മിലുള്ള വ്യത്യാസം ഇതാണ്.

# ഉപസംഹാരം

മുക്തി, അതു നേടുവാനുള്ള സാധനകൾ, മുതലായവയെക്കുറിച്ചാണല്ലോ ഇതുവരെ പ്രതിപാദിച്ചത്.സാലോക്യം, സാർഷ്ടി, സാമീപ്യം, സാരൂപ്യം, സായൂജ്യം എന്നു ഗൗണമുക്തി അഞ്ചുവിധത്തിലും, സദ്യോമുക്തി, ക്രമമുക്തി എന്നു മുഖ്യമുക്തി രണ്ടുവിധത്തിലും ജീവന്മുക്തി വിദേഹമുക്തിയെന്ന് സദ്യോമുക്തി തന്നെ വീണ്ടും രണ്ടുതരത്തിലുമുണ്ടെന്ന് കാണിച്ച് അവയുടെ സ്വരൂപത്തേയും അവ സിദ്ധിക്കുവാനുള്ള മാർഗ്ഗങ്ങളേയും പറ്റി സാമാന്യമായി വിവരിച്ചുകഴിഞ്ഞു. ഇവ വേദപുരാണേതിഹാസങ്ങളിൽ നിർദ്ദേശിച്ചിട്ടുള്ള വിധത്തിലാണ് ഇവിടെ പ്രതിപാദിക്കപ്പെട്ടിരിക്കുന്നത്. എന്നാൽ ഇവ കൂടാതെയും വിവിധ മതാവലംബികൾ തങ്ങളുടെ മതങ്ങൾക്കു അനുരൂപമായ വിധത്തിൽ മുക്തിസ്വരൂപം നിരൂപണംചെയ്ത് സിദ്ധാന്തിച്ചിട്ടുണ്ട്. വേദപ്രാമാണ്യത്തെ അംഗീകരിക്കാത്ത ജൈനബൗദ്ധാദി മതാവലംബികളും ശ്രുതിപ്രമാണവാദികളായ സാംഖ്യയോഗാദി സമ്പ്രദായാനുയായികളും ശാശ്വതശാന്തിക്കുവേണ്ടി മുക്തിയെ അംഗീകരിച്ചിട്ടുണ്ട്. ചാർവാകന്മാർ മാത്രമേ മുക്തിയെ നിഷേധിച്ചിട്ടുള്ളൂ.

വേദബാഹ്യന്മാരായ ജൈനബൗദ്ധമതാവലംബികളുടേയും വേദാനുയായികളായ സാംഖ്യയോഗാദി മതാനുയായികളുടേയും മുക്തിവിചാരത്തെക്കുറിച്ചുകൂടി സാമാന്യമായി പ്രതിപാദിക്കാൻ പോലും ഗ്രന്ഥവിസ്തരഭയത്താൽ ഇവിടെ ഒരുങ്ങുന്നില്ല. എന്നാൽ ഒരു കാര്യം തുറന്നുപറയാം: എല്ലാ മതങ്ങളും മുക്തിയിൽ മാത്രമേ ശാശ്വതമായ ശാന്തി കാണുന്നുള്ളൂ. എല്ലാത്തരത്തിലുമുള്ള അനർത്ഥങ്ങളും നീങ്ങി ശാശ്വതമായ സുഖം നേടുന്നതിന് മോക്ഷം അല്ലാതെ മറ്റൊന്നുംതന്നെയില്ലെന്ന് എല്ലാ മതങ്ങളും ഒരുപോലെ ലോകത്തെ ഉദ്ബോധിപ്പിക്കുന്നുണ്ട്.

വേദപുരാണേതിഹാസങ്ങളിൽ വർണ്ണിക്കപ്പെട്ടിട്ടുള്ള മുക്തി ദ്വൈതരൂപത്തിലും അദ്വൈതരൂപത്തിലും കാണപ്പെടുന്നു. സാലോക്യാദിമുക്തി ദ്വൈതരൂപത്തിലും സദ്യോമുക്തി അദ്വൈ

തരൂപത്തിലുമാണ് സിദ്ധാന്തിച്ചിട്ടുള്ളത്. ആ നിലയ്ക്ക് 'ത്ര്യംബകം യജാമഹേ,' എന്നുതുടങ്ങുന്ന മന്ത്രത്തിൽ ഏതു മുക്തിയാണു പ്രതിപാദ്യവിഷയമായിട്ടുള്ളതെന്ന് സാമാന്യ ജനങ്ങൾക്ക് സംശയം ഉണ്ടാകാം. ആ സംശയം പരിഹരിക്കുന്നതിനുവേണ്ടി ചില വിഷയങ്ങൾ കൂടി പ്രതിപാദിക്കാമെന്നു വിചാരിക്കുന്നു.

'മൃത്യോർമുക്ഷീയ മാമൃതാത്' എന്നാണല്ലോ പ്രസ്തുത മന്ത്രത്തിൽ മുക്തിക്കു നിർവ്വചനം കൊടുത്തിരിക്കുന്നത്. മൃത്യു, അമൃതം ഈ രണ്ടു പദത്തിന്റേയും അർത്ഥം യഥാക്രമം അവിദ്യാകാമകർമ്മമാണെന്നും ജീവബ്രഹ്മൈക്യരൂപമായമോക്ഷമാണെന്നും നേരത്തെ പ്രതിപാദിച്ചിട്ടുണ്ടല്ലോ. ജ്ഞാനം കൊണ്ട് അവിദ്യാകർമ്മരൂപമായ മൃത്യു നശിക്കുമ്പോൾ അമൃതസ്വരൂപമായ ജീവബ്രഹ്മൈക്യം- ജീവന്റെ യഥാർത്ഥസ്വരൂപമായ ബ്രഹ്മഭാവം- തനിയെ പ്രകാശിക്കുമെന്ന്, മൃത്യുവിൽനിന്നുമോചനം വേണമെന്നും അമൃതത്വത്തിൽനിന്നും മോചനം ഉണ്ടാകരുതെന്നുമുള്ള പ്രാർത്ഥനയിൽ നിന്ന് വ്യക്തമാകും. അമൃതത്വം ജീവന്റെ സഹജസ്വഭാവം അല്ലായിരുന്നുവെങ്കിൽ അതിൽനിന്നു മോചനം ഉണ്ടാകരുതെന്ന് പ്രാർത്ഥിക്കുകയില്ലായിരുന്നുവെന്ന് ഊഹിക്കുന്നതിൽ തെറ്റില്ല.

ഗൗണമുക്തിയിലും ക്രമമുക്തിയിലും അജ്ഞാനത്തിന്റെ ആത്യന്തികനാശം ഉണ്ടായിട്ടില്ലെന്നുകാണാം. കാരണം, സാലോക്യാദിഗൗണമുക്തിയിൽ ഈശ്വരനും ജീവനും സേവ്യസേവകഭാവത്തിലാണ് വർത്തിക്കുന്നത്. അവിടെ ജീവന് സേവകനെന്നുള്ള അഭിമാനവും ഈശ്വരനെ സേവ്യനെന്നനിലയിൽ കാണുവാനുള്ള ദ്വൈതബുദ്ധിയും ഉണ്ട്. അതുകൊണ്ട് 'സർവ്വാനർത്ഥനിവൃത്തിയോടുകൂടിയ പരമാനന്ദപ്രാപ്തി' എന്ന മുക്തിലക്ഷണം ഗൗണമുക്തിയിൽ യോജിക്കയില്ലെന്നു കാണാം. 'ദ്വിതീയാദ്വൈ ഭയം ഭവതി.' എന്ന് ബൃഹദാരണ്യകോപനിഷത്തിൽ ചൂണ്ടിക്കാണിക്കുന്നതുകൊണ്ട് ഏതു നിലയിലായാലും ശരി ദ്വൈതാനുഭവം ഭയജനകമാണെന്ന് കാണുവാൻ കഴിയും.

ആത്മനശ്ച പരസ്യാപി യഃ കരോത്യന്തരോദരം

തസ്യ ഭിന്നദൃശോ മൃത്യുർവിദധേ ഭയമുല്ബണം.

എന്നു ഭാഗവതത്തിൽ പറയുന്നു. ആത്മാവിനും ഈശ്വരനുമിടയ്ക്ക് രണ്ടെന്ന വിടവ് ആരാണോ ഉണ്ടാക്കുന്നത് ദ്വൈതദൃഷ്ടിയുള്ള ആ മനുഷ്യനെ മൃത്യു വളരെ ഭയപ്പെടുത്തുമെന്നാണല്ലോ പ്രസ്തുതശ്ലോകത്തിന്റെ ആശയം.

യദേവേഹ തദമുത്ര യദമുത്ര തദന്വിഹ

മൃത്യോഃ സ മൃത്യുമാപ്നോതി യ ഇഹ നാനേവ പശ്യതി.

(ജീവോപാധിയിലുള്ള ചൈതന്യവും ഈശ്വരോപാധിയിലുള്ള ചൈതന്യവും രണ്ടാണെന്നു കാണുന്നവൻ മൃത്യുവിൽ നിന്ന് മൃത്യുവിനെ പ്രാപിക്കുന്നു.) എന്നു കഠോപനിഷത്തിൽ പറയുന്നുണ്ട്. ഇതുപോലെ 'മൃത്യോഃ സ മൃത്യുമാപ്നോതി യ ഇഹ നാനേവ പശ്യതി.' എന്ന് ബൃഹദാരണ്യകം തുടങ്ങിയ ഉപനിഷത്തുകളിലും ഭേദബുദ്ധിയെ നിന്ദിച്ചുകാണുന്നു.

ഭേദദർശനമാസ്ഥായ മുക്തിം വാഞ്ഛന്തി യേ ജനാഃ

തേ മഹാഘോരസംസാരേ പതന്ത്യേവ ന സംശയഃ.*

എന്നിങ്ങനെ സൂതസംഹിതയിൽ പരമശിവൻ വിഷ്ണുവിനോടു പറയുന്നതായി പ്രതിപാദിക്കുന്നുണ്ട്.

ഒന്നായ നിന്നെയിഹ രണ്ടെന്നു കണ്ടളവി-

ലുണ്ടായൊരിണ്ടൽ ബത മിണ്ടാവതല്ല മമ.

---

*ആരാണോ രണ്ടെന്ന ബുദ്ധിയോടുകൂടിയ മുക്തി വേണമെന്നാഗ്രഹിക്കുന്നത് അവർ ഭയങ്കരമായ സംസാരസമുദ്രത്തിൽ പതിക്കുന്നു. അതിനു യാതൊരു സംശയവുമില്ല. ഈശ്വരനെ ഒരു ഭോഗ്യവസ്തുവായിട്ടു മാത്രമേ ചില ഭക്തന്മാർ ചിന്തിക്കാറുള്ളൂ. ഞങ്ങൾ പഞ്ചസാരയുടെ രസം അനുഭവിക്കാനല്ലാതെ പഞ്ചസാരയാകാനാഗ്രഹിക്കുന്നില്ലെന്നു ചില ഭാഗവതാഭിമാനികൾ പ്രവചനമണ്ഡപങ്ങളിലിരുന്ന് ഉദ്ഘോഷിക്കുന്നത് കേൾക്കാം. പക്ഷേ, ദൃഷ്ടാന്തദാർഷ്ടാന്തങ്ങൾ തമ്മിലുള്ള പൊരുത്തത്തെക്കുറിച്ച് അവർ ചിന്തിച്ചു കാണുമെന്നു തോന്നുന്നില്ല.

എന്ന് ഹരിനാമകീർത്തനത്തിലും പറയുന്നുണ്ടല്ലോ. ഇത്രയും കൊണ്ട് ദ്വൈതഭാവത്തിലുള്ള മുക്തിയെ വേദപുരാണേതിഹാസങ്ങൾ അത്ത്യുത്തമമായി അംഗീകരിക്കുന്നില്ലെന്നു സിദ്ധിക്കുന്നു. ബ്രഹ്മലോകപ്രാപ്തിരൂപമായ ക്രമമുക്തിയിലും ജീവന്റെ പരിച്ഛിന്നത്വവും സങ്കല്പം മുതലായ മനോവിചാരങ്ങളുമുള്ളതിനാൽ കല്പാന്തത്തിൽ ബ്രഹ്മാവിനോടുകൂടി നിർഗ്ഗുണബ്രഹ്മത്തിൽ ലയിക്കുന്നിടംവരെ ആ ജീവന്റെ അജ്ഞാനം നിശ്ശേഷം നശിച്ചിട്ടില്ലെന്ന് ഊഹിക്കാവുന്നതാണ്.

അജ്ഞാനത്തിന്റെ ആത്യന്തികനാശം നിർഗുണ ബ്രഹ്മസാക്ഷാത്കാരത്തിലേ ഉണ്ടാകുകയുള്ളൂ എന്ന് ഉപനിഷത്തുകൾ പ്രഖ്യാപിക്കുന്നുണ്ട്.

അശബ്ദമസ്പർശമരൂപമവ്യയം
തഥാരസം നിത്യമഗന്ധവച്ച യത്
അനാദ്യന്തം മഹതഃ പരം ധ്രുവം
നിചായ്യ തൻമൃത്യുമുഖാത് പ്രമുച്യതേ.

കഠോപനിഷത്തിലെ ഈ മന്ത്രം രൂപരസഗന്ധശബ്ദസ്പർശാദികളായ ഗുണങ്ങളില്ലാത്തതും ദേശകാലാദി പരിച്ഛിന്നത്വമില്ലാത്തതും നിത്യവും സത്യവുമായ ബ്രഹ്മത്തെ ആചാര്യോപദേശംകൊണ്ടും മഹാവാക്യശ്രവണംകൊണ്ടും ആത്മസ്വരൂപമായി നിർണ്ണയിച്ചെങ്കിലേ ജീവനു മൃത്യുമുഖത്തുനിന്ന് മോചനം സിദ്ധിക്കുകയുള്ളുവെന്നും സിദ്ധാന്തിക്കുന്നു. ഇതുപോലെ ശുക്ലയജുർവേദത്തിൽത്തന്നെ പ്രസ്തുതവിഷയത്തെ പ്രതിപാദിക്കുന്ന അനേകം മന്ത്രങ്ങളുണ്ട്. അവയിലൊന്ന് ഇവിടെ എടുത്തുകാണിച്ച് പ്രകൃതവിഷയം ഒന്നുകൂടി വിശദമാക്കാം.

വേദാഹമേതം പുരുഷം മഹാന്ത-
മാദിത്യ വർണ്ണം തമസഃ പരസ്താത്
തമേവ വിദിത്വാതി മൃത്യുമേതി
നാന്യഃ പന്ഥാ വിദ്യതേ ഽയനായ.

ഈ മന്ത്രം തൈത്തിരീയാരണ്യകത്തിലും ശ്വേതാശ്വതരോപനിഷത്തിലും കാണപ്പെടുന്നുണ്ട്. തമോമയമായ സംസാരത്തിന് അജ്ഞാനമയമായ ജാഗ്രത്, സ്വപ്ന, സുഷുപ്ത്യവസ്ഥകൾക്ക്- അപ്പുറത്ത് സാക്ഷിഭാവത്തിൽ വർത്തിക്കുന്നതും ആദിത്യനെപ്പോലെ സ്വയംജ്യോതിസ്സായിവിളങ്ങുന്നതും സർവ്വവ്യാപിയായി സർവ്വത്തിന്റെയും കാരണവടിവിൽ നിലകൊള്ളുന്നതുമായ ഈ പുരുഷനെ- പൂർണ്ണമായ ബ്രഹ്മത്തെ - ആത്മസ്വരൂപമായി ഞാൻ അറിയുന്നു. ആ ബ്രഹ്മത്തെ അറിഞ്ഞാൽ മാത്രമേ മൃത്യുവിനെ തരണം ചെയ്യുവാൻ സാധിക്കുകയുള്ളൂ. ഈ ജീവേശ്വരൈക്യജ്ഞാനമല്ലാതെ മറ്റൊരു വഴിയും മൃത്യുവിനെ തരണം ചെയ്യുവാനില്ല. എന്നാണ് പ്രസ്തുത മന്ത്രത്തിന്റെ അർത്ഥം. പുരുഷൻ എന്ന പദത്തിന് ശരീരലക്ഷണത്തോടുകൂടിയ എല്ലാ പുരുകളിലും സാക്ഷിസ്വരൂപത്തിൽ ശയിക്കുന്നവനെന്നും എല്ലാറ്റിലും കാരണവടിവിൽ നിറഞ്ഞിരിക്കുന്നവനെന്നും അർത്ഥം പറയാം. അതുകൊണ്ടാണ് പുരുഷപദത്തിന് ബ്രഹ്മമെന്നർത്ഥം കൊടുത്തിരിക്കുന്നത്. ഈ മന്ത്രം കൊണ്ടും വേദം സ്പഷ്ടമായി ഉപദേശിക്കുന്നത് ജീവബ്രഹ്മൈക്യജ്ഞാനംകൊണ്ടേ അവിദ്യ നിശ്ശേഷം നശിക്കുകയുള്ളുവെന്നാണല്ലോ. അതിനാൽ ഗൗണമുക്തിയിലും ക്രമമുക്തിയിലെ ബ്രഹ്മലോക നിവാസകാലഘട്ടത്തിലും ജീവന്റെ അജ്ഞാനം നിശ്ശേഷം നശിക്കയില്ലെന്നു വ്യക്തമാകുന്നു. ഇതിനാൽ 'മൃത്യോർമുക്ഷീയ' എന്ന വാക്യം കൊണ്ട് ഋഷികൾ വേദമന്ത്രത്തിലൂടെ സദ്യോമുക്തിയെയാണ് പ്രകാശിപ്പിക്കുന്നതെന്ന് മനസ്സിലാക്കാം.

ഇനിയും അമൃതപദത്തെക്കുറിച്ചുകൂടി അല്പം ചിന്തിക്കാം. 'മുക്തിഃകൈവല്യനിർവാണശ്രേയോനിഃശ്രേയസാമൃതം' എന്നുള്ള അമരകോശമനുസരിച്ച് അമൃതം മുക്തിയുടെ പര്യായപദമാണ്.അതുകൊണ്ട് സ്വർഗ്ഗലോകപ്രാപ്തിക്കും, ഉപാസ്യദേവതാലോകപ്രാപ്തിക്കും മറ്റും ഔപചാരികമായി അമൃതപദം പ്രയോഗിക്കാറുണ്ട്. ഈ ലോകത്തേക്കാൾ കൂടുതൽ സുഖം സ്വർഗ്ഗാദികൾ നല്കുന്നതുകൊണ്ട് അമൃതപദപ്രയോഗം സുഖാതിശ

യത്തെ സൂചിപ്പിക്കുന്നതായി പരിഗണിച്ചാൽ മതിയാകും. എന്നാൽ ഒരുവിധത്തിലും ഒരിക്കലും നശിക്കാത്തതും നിത്യനിരതിശയസുഖസ്വരൂപവുമായ ബ്രഹ്മവസ്തുവിനെ സൂചിപ്പിക്കുന്ന പദമാണ് അമൃതം. ദേവന്മാർക്കും ഉപാസ്യദേവതകൾക്കും സ്വർഗ്ഗത്തിനും മാത്രമല്ല, നാനാരൂപത്തിൽ പ്രതിഭാസിക്കുന്ന എല്ലാറ്റിനുംതന്നെ നാശം സംഭവിക്കുന്നതിനാൽ സ്വർഗ്ഗലോകാദിസുഖവും നശ്വരമായി പരിഗണിക്കാം. അതിനാൽ ആ വക സുഖത്തെ സൂചിപ്പിക്കുന്നതിനായും അമൃതപദത്തെ പ്രയോഗിച്ചിട്ടുണ്ടെങ്കിൽ അത് വെറും സ്തുതിപരമാണെന്നും കണക്കാക്കാനേ നമുക്കുള്ളൂ.

'സദമൃതം യോ വൈ ഭൂമാ തദമൃതം അമൃതമയ മേതദ് 'ബ്രഹ്മ' എന്ന് ബ്രഹ്മത്തെ വിശേഷിപ്പിക്കുന്ന പദമായി ഉപനിഷത്തുകളിൽ അമൃതശബ്ദം ഉപയോഗിച്ചിട്ടുണ്ടെന്ന് ആ പദത്തെ വ്യാഖ്യാനിച്ചപ്പോൾ ചൂണ്ടിക്കാണിച്ചിട്ടുണ്ടല്ലോ.

'തദേവശുക്രം തദ്ബ്രഹ്മ തദേവാമൃതമുച്യതേ' എന്നു കഠോപനിഷത്തിലും 'സ യോ/യമാത്മേദമമൃതമിദം ബ്രഹ്മേദം സർവം'. എന്ന് ബൃഹദാരണ്യകോപനിഷത്തിലും,

''യത്തദക്ഷരമവ്യക്തമമൃതം ബ്രഹ്മ ശാശ്വതം
വദന്തി പുരുഷവ്യാഘ്രം കേശവം പുരുഷർഷഭ''

എന്നു മഹാഭാരതം ശാന്തിപർവ്വത്തിലും അമൃതപദം ബ്രഹ്മവാചിയായി പ്രയോഗിച്ചിട്ടുണ്ട്. മുക്തി എന്ന അർത്ഥത്തിലും അമൃതപദം പ്രയോഗിക്കുന്നത് ബ്രഹ്മവാചകമായിട്ട് തന്നെയാണ്. കാരണം, അവിദ്യ നശിക്കുമ്പോൾ ജീവൻ ബ്രഹ്മസ്വരൂപമായി പ്രകാശിക്കുന്നു എന്നാണ് മുക്തിയുടെ ശരിയായ വിവരണം. 'അനാധേയാതിശയബ്രഹ്മരൂപത്വാന്മോക്ഷസ്യ' 'നിത്യശുദ്ധബ്രഹ്മസ്വരൂപത്വാന്മോക്ഷസ്യ' 'ബ്രഹ്മഭാവശ്ചമോക്ഷഃ' 'ബ്രഹ്മൈവ ഹി മുക്ത്യവസ്ഥാ'. എന്നിങ്ങനെ ബ്രഹ്മസൂത്രഭാഷ്യത്തിൽ പല സ്ഥലത്തും ശ്രീശങ്കരഭഗവത്പാദർ മുക്തിക്കു നിർവചനം കൊടുത്തിട്ടുണ്ട്. ഈ നിർവചനങ്ങളുടെയെല്ലാം ചുരുക്കം മുക്തിയെന്നു പറയുന്നത് ബ്രഹ്മസ്വരൂപപ്രകാശനം മാത്രമാണെന്നുതന്നെയാകുന്നു.

'മുക്തിർഹിത്വാ ƒന്യഥാഭാവം സ്വരൂപേണ വ്യവസ്ഥിതിഃ' എന്ന് ശ്രീമദ് ഭാഗവതത്തിൽ മുക്തിക്കു ലക്ഷണം നൽകിയിരിക്കുന്നു. സ്വതവേ ബ്രഹ്മ സ്വരൂപനായ ജീവൻ, അവിദ്യാവശാൽ വന്നുചേർന്ന ദേഹാദികളിലുള്ള അഭിമാനങ്ങളെ ഉപേക്ഷിച്ച് തന്റെ യഥാർത്ഥമായ ബ്രഹ്മസ്വരൂപത്തിൽ സ്ഥിതിചെയ്യുന്നതാണു മുക്തി എന്ന് പ്രസ്തുതലക്ഷണത്തെ വ്യാഖ്യാനിക്കാം. ഈ വിശദീകരണംകൊണ്ട് ബ്രഹ്മസ്വരൂപപ്രാപ്തിയാണ് അമൃതപദത്തിന്റെ യഥാർത്ഥമായ അർത്ഥമെന്ന് സ്പഷ്ടമാകുന്നുണ്ടല്ലോ. അതിനാൽ ബ്രഹ്മസ്വരൂപം ബോധിച്ചെങ്കിലേ മോക്ഷം സിദ്ധിക്കുകയുള്ളൂവെന്ന് തെളിയുന്നു. എന്നാൽ പ്രത്യക്ഷാദിപ്രമാണങ്ങൾക്ക് ബ്രഹ്മം വിഷയമല്ലാത്തതിനാൽ ശ്രുതിപ്രമാണം കൊണ്ട് മാത്രമേ ആ ബ്രഹ്മത്തെ അറിയുവാൻ നിവൃത്തിയുള്ളൂ. "തം ത്വൗപനിഷദം പുരുഷം പൃച്ഛാമി" (ഉപനിഷത്തിൽ മാത്രം പ്രതിപാദിക്കപ്പെടുന്ന ആ ബ്രഹ്മത്തെക്കുറിച്ച് ഞാൻ ചോദിക്കുന്നു.) എന്ന് ഉപനിഷത്തിൽത്തന്നെ കാണുന്നു.

'ശാസ്ത്രയോനിത്വാദ്' എന്ന് ബ്രഹ്മസൂത്രത്തിലും പറയുന്നുണ്ട്. ഈ മൂന്നാമത്തെ സൂത്രം കൊണ്ട് ശാസ്ത്രങ്ങളിൽ നിന്നു മാത്രമേ ബ്രഹ്മം അറിയപ്പെടുകയുള്ളൂവെന്നു നിർണ്ണയിക്കാം. ആ സൂത്രത്തിനുള്ള അധികരണമഞ്ജരിയിൽ പ്രസ്തുതവിഷയത്തെ സിദ്ധാന്തിച്ചിരിക്കുന്നത് ഇങ്ങനെയാണ്. *ബ്രഹ്മത്തെ ബോധിക്കുവാൻ മറ്റു പ്രമാണങ്ങളുണ്ടോ? അതോ വേദം മാത്രമേ പ്രമാണമായിട്ടുള്ളോ? കുടം മുതലായവപോലെ ബ്രഹ്മം സത്യമായ ഒരു വസ്തുവാകയാൽ മറ്റുപ്രമാണങ്ങൾകൊണ്ടും അതറിയപ്പെടേണ്ടതാണ്.എന്നാൽ ഈ പൂർവ്വപക്ഷം ശരിയല്ല; കാരണം, ബ്രഹ്മത്തിന് രൂപമില്ലാത്തതിനാൽ പ്രത്യക്ഷപ്രമാണത്തിനോ, ബന്ധപ്പെട്ട ഹേതുക്കളില്ലാത്തതിനാൽ അനുമാനപ്രമാണത്തിനോ അതൊരിക്കലും വിഷയമാവുകയില്ല. വേദമൊന്നു മാത്രമേ ബ്രഹ്മത്തെ അറിയിക്കുന്ന പ്രമാണമുള്ളു എന്ന് 'തം ത്വൗ പനിഷദം' തുടങ്ങിയ ഉപനിഷദ്പ്രമാണം കൊണ്ട് ഈ വസ്തുതവ്യക്തമാകും.' ഇതുപോലെ പുരാണേതിഹാസങ്ങളിലും ശ്രുതിപ്രമാണം

കൊണ്ടേ ബ്രഹ്മം അറിയപ്പെടുകയുള്ളുവെന്ന് വെളിപ്പെടുത്തിയിട്ടുണ്ട്. സൂതൻ മഹർഷിമാരോടു പറയുന്നതായി സ്കാന്ദപുരാണത്തിൽ ഇങ്ങനെ വിവരിച്ചിരിക്കുന്നു: 'അല്ലയോ പണ്ഡിതശ്രേഷ്ഠന്മാരെ, പ്രത്യക്ഷം, അനുമാനം, ഉപമാനം, അർത്ഥാപത്തി, അനുപലബ്ധി ഈ അഞ്ചു പ്രമാണങ്ങൾ കൊണ്ടും ബ്രഹ്മവും ധർമ്മവുമധർമ്മവും ബോധിക്കുവാൻ സാദ്ധ്യമല്ല. എന്നാൽ അവ മൂന്നും വേദപ്രമാണങ്ങൾകൊണ്ടു മാത്രം അറിയപ്പെടും.'* ഈ പ്രസ്താവനകൊണ്ടും ബ്രഹ്മം വേദപ്രമാണംകൊണ്ടേ വെളിപ്പെടുകയുള്ളുവെന്ന് മനസ്സിലാക്കാമല്ലോ. വേദങ്ങളുടെ അന്തിമഭാഗമായ ഉപനിഷത്തുകളിലാണ് ബ്രഹ്മതത്ത്വം പ്രകാശിതമായിട്ടുള്ളത്. ഉപനിഷത്തുകളുടെ മുഖ്യമായ താല്പര്യം ജീവബ്രഹ്മൈക്യമാണ്. ജീവനും ഈശ്വരനും രണ്ടാണെന്നുള്ള ബുദ്ധിയോടുകൂടി ദേഹാഭിമാനം കൈക്കൊണ്ട് സംസാരത്തിൽക്കിടന്നുഴലുന്ന മനുഷ്യന് ജീവബ്രഹ്മൈക്യബോധം നല്കി ദുഃഖശാന്തിയും ആനന്ദപ്രാപ്തിയുമുണ്ടാക്കിക്കൊടുക്കുകയാണ് ഉപനിഷത്തുകളുടെ ലക്ഷ്യം. അതിനാൽ ജീവന്റെ അനുഭവത്തെ സമ്മതിച്ചുകൊണ്ട് ബ്രഹ്മസ്വരൂപത്തെ ഉപനിഷത്തുകൾ പ്രകാശിപ്പിക്കുന്നു. ഞാനെന്നും ഇതെന്നുമുള്ള ദ്വൈതബുദ്ധിയാണ് ജീവനുള്ളത്. ഞാനെന്ന വ്യവഹാരത്തിന് അവലംബമായ ജീവൻ ദേഹാഭിമാനിയാകുന്നു. ഇതെന്ന അനുഭവത്തിനു വിഷയമായ ദൃശ്യവസ്തു മഹത്തമവും അചിന്ത്യരചനാത്മകവുമായ പ്രപഞ്ചമാകുന്നു. അതിനാൽ ഈ പ്രപഞ്ചത്തിന്റെ കാരണമായി ഒരു ഈശ്വരനുണ്ടെന്നും ആ ഈശ്വരനെ ഭജിച്ചാൽ ദുഃഖശാന്തിയുണ്ടാകുമെന്നും ജീവൻ വിശ്വസിക്കുന്നു. ആ വിശ്വാസത്തെ അനുവദിച്ചു

*അസ്ത്യന്യമേയതാപ്യസ്യ കിം വാ വേദൈകമേയതാ.
ഘടവത് സിദ്ധവസ്തുത്വാദ് ബ്രഹ്മാന്യേനാപി മീയതേ
രൂപലിംഗാദിരാഹിത്യാന്നാസ്യ മാനാന്തരയോഗ്യതാ
തത്വൗപനിഷദേത്യാദൗ പ്രോക്താ വേദൈകമേയതാ.

കൊണ്ടാണ് ഉപനിഷന്മന്ത്രങ്ങൾ ജീവനെ ബ്രഹ്മഭാവത്തിലേയ്ക്ക് ഉയർത്താൻ ഉദ്ബോധിപ്പിക്കുന്നത്. ഈലോകം 'എവിടെനിന്നാണുണ്ടായത്? എന്തുകൊണ്ടാണു നിലനില്ക്കുന്നത്? ഒടുവിൽ ഇവയെല്ലാം എന്തിൽ ച്ചെന്നു ലയിക്കുന്നു?' ആ കാരണം അറിയുവാൻ ശ്രമിക്കുക. അതാണു ബ്രഹ്മം*. ഇങ്ങനെ പ്രപഞ്ചകാരണമെന്ന നിലയിൽ ഉപനിഷത്തുകൾ ഈശ്വരന്റെ തടസ്ഥലക്ഷണമുപദേശിച്ചിട്ട് ആ ഈശ്വരൻ സത്യവും, ജ്ഞാനവും, അനന്തവും ആനന്ദവുമായ ബ്രഹ്മമാണെന്നുള്ള i സ്വരൂപലക്ഷണം കൂടി പിന്നീടു നിർദ്ദേശിക്കുന്നു. അതുഃപോലെ ജീവസ്വരൂപത്തെയും തടസ്ഥലക്ഷണം, സ്വരൂപലക്ഷണം ഈ മാർഗ്ഗങ്ങളിൽക്കൂടി വേദം പ്രകാശിപ്പിക്കുന്നുണ്ട്. 'ഒരു വലിയ മത്സ്യം നദിയുടെ ഇരുകരകളും തൊട്ടടുത്തുകൂടി സഞ്ചരിക്കുന്നതുപോലെ ഈ ജീവൻ ജാഗ്രത് പ്രപഞ്ചത്തേയും, സ്വപ്നപ്രപഞ്ചത്തെയും സമാശ്ലേഷിച്ചുകൊണ്ട് സഞ്ചരിക്കുന്നു.' ഇങ്ങനെ ജാഗ്രത്തിലും സ്വപ്നത്തിലും സ്ഥൂലസൂക്ഷ്മശരീരാഭിമാനിയായി വർത്തിക്കുക എന്ന ജീവന്റെ തടസ്ഥലക്ഷണംവേദം ചൂണ്ടിക്കാണിക്കുന്നു. പ്രാണങ്ങളിൽ വിജ്ഞാനമയനായി പ്രകാശിക്കുന്ന പുരുഷൻതന്നെയാണ് ഹൃദയത്തിൽ എല്ലാം അറിഞ്ഞുകൊണ്ട് സാക്ഷിരൂപത്തിൽ പ്രകാശിക്കുന്നതും. എല്ലാറ്റിനേയും കാണുന്ന ഈ സാക്ഷിയെക്കാണാൻ ആർക്കും സാദ്ധ്യമല്ല.' ഇപ്രകാരമാണ് അവസ്ഥാത്രയസാക്ഷിയായും ജ്ഞാനസ്വരൂപമായുമിരിക്കുന്ന ജീവന്റെ സ്വരൂപലക്ഷണം വേദം നിർവചിക്കുന്നത്. ഈ രണ്ടു ലക്ഷണങ്ങളിൽക്കൂടിയും ജീവതത്ത്വത്തെയും ഈശ്വരതത്ത്വത്തേയും പ്രകാശിപ്പിക്കുന്ന ഉപനിഷദ്വാക്യങ്ങൾക്ക് അവാന്തരവാക്യങ്ങളെന്നാണുപറയുക. ഈശ്വരന്റേയും ജീവന്റേയും ഐക്യത്തെ പ്രതിപാദിക്കുന്ന ഉപനിഷദ്വാക്യങ്ങൾ മഹാവാക്യങ്ങൾ എന്നു പറയപ്പെടുന്നു. 'പ്രജ്ഞാനം ബ്രഹ്മ' 'തത്ത്വമസി' മുതലായ വാക്യങ്ങൾ

---

f പ്രത്യക്ഷാദിപ്രമാണാനാം പഞ്ചാനാം പണ്ഡിതോത്തമാഃ।
അഗമ്യം ബ്രഹ്മ ധർമ്മാശ്ചാധർമ്മശ്രുത്യൈവ ഗമ്യതേ.

*യതോ വാ ഇമാനി ഭൂതാനി ജായന്തേ യേനജാതാനിജീവന്തിയത് പ്രയന്ത്യഭിസംവിശന്തി, തദ് വിജിജ്ഞാസ തദ് ബ്രഹ്മേതി.

i സത്യം ജ്ഞാനമനന്തമാനന്ദം ബ്രഹ്മ.

ഈ മഹാവാക്യങ്ങളിൽ പ്രാമുഖ്യമർഹിക്കുന്നുണ്ട്. അവാന്തരവാക്യങ്ങളുടെ അർത്ഥം ബോധിച്ചെങ്കിലേ മഹാവാക്യാർത്ഥം വെളിപ്പെടുകയുള്ളൂ. അതിന് സദ്ഗുരുക്കന്മാരെ സമാശ്രയിച്ചു വേദാന്തശാസ്ത്രം അഭ്യസിക്കേണ്ടതാകുന്നു. അങ്ങനെ അഭ്യസിക്കുമ്പോൾ പ്രപഞ്ചത്തിന്റെ ഉപാദാനകാരണവും നിമിത്തകാരണവുമായി വർണ്ണിക്കപ്പെട്ടിട്ടുള്ള ബ്രഹ്മം ഈശ്വരന്റെ വാച്യാർത്ഥവും, കാര്യകാരണബന്ധമില്ലാതെ സച്ചിദാനന്ദസ്വരൂപമായിമാത്രം നിർവചിച്ചിട്ടുള്ള ബ്രഹ്മം ഈശ്വരന്റെ ലക്ഷ്യാർത്ഥവുമാണെന്ന് മനസ്സിലാകും. അതുപോലെ അവസ്ഥാത്രയത്തിൽപ്പെട്ട് സംസാരദുഃഖം അനുഭവിക്കുന്ന ദേഹാഭിമാനിയായ ജീവൻ ജീവപദത്തിന്റെ വാച്യാർത്ഥവും, അവസ്ഥാത്രയസാക്ഷിയായി പ്രകാശിക്കുന്ന കൂടസ്ഥചൈതന്യം ജീവപദത്തിന്റെ ലക്ഷ്യാർത്ഥവുമാകുന്നു. ഗുരുമുഖത്തുനിന്നു വേദാന്തശാസ്ത്രം അഭ്യസിച്ച് അവാന്തരവാക്യങ്ങളുടെ അർത്ഥം ഇങ്ങനെ ബോധിച്ചിട്ടുള്ള മുമുക്ഷുവിന് മഹാവാക്യോപദേശം സിദ്ധിക്കുമ്പോൾ അയാൾ ഈശ്വരന്റേയും ജീവന്റേയും പരസ്പരം പൊരുത്തമില്ലാത്ത വാച്യാർത്ഥത്തെത്തള്ളി ഐക്യമുള്ള ലക്ഷ്യാർത്ഥത്തെ ഗ്രഹിച്ച് താൻ ബ്രഹ്മമാണെന്നുള്ള അനുഭൂതിയിലെത്തും. അനിർവചനീയമായ ഈ അഖണ്ഡാനുഭൂതിയാണ് അമൃതപദത്തിന്റെ മുഖ്യമായ അർത്ഥം. ഇത്രയും കൊണ്ട് ത്ര്യംബകം 'യജാമഹേ' എന്നു തുടങ്ങുന്ന മന്ത്രം സദ്യോമുക്തിയേയാണ് പ്രഖ്യാപിക്കുന്നതെന്ന് സിദ്ധാന്തിക്കാവുന്നതാകുന്നു.

ന സന്ദൃശേ തിഷ്ഠതി രൂപമസ്യ
ന ചക്ഷുഷാ പശ്യതി കശ്ചനൈനം
ഹൃദാ മനീഷാ മനസാഭി ക്ലൃപ്തോ
യ ഏതദ് വിദുരമൃതാസ്തേ ഭവന്തി.

(ഈ ബ്രഹ്മത്തിന്റെ സ്വരൂപം ഇന്ദ്രിയങ്ങൾക്കു വിഷയമാകുന്നില്ല, ആരും ഈ ബ്രഹ്മത്തെ ബാഹ്യേന്ദ്രിയങ്ങൾകൊണ്ടും അറിയുന്നില്ല. ആചാര്യോപദേശം, ശമം, ദമം, മുതലായവ കൊണ്ട് സംസ്ക്കരിക്കപ്പെട്ട അഖണ്ഡാകാരമായ അന്തഃകരണ വൃത്തികൊണ്ടു മാത്രമേ ഈ ബ്രഹ്മത്തെ അറിയാൻ കഴിയുകയുള്ളൂ. ഇതിനെ സ്വസ്വരൂപമായി സാക്ഷാത്കരിക്കുന്നവർ അമൃതന്മാരായിത്തീരുന്നു.)

ഗുണാനേതാനതീത്യ ത്രീൻ ദേഹീ ദേഹസമുദ്ഭവാൻ

ജന്മമൃത്യുജരാദുഃഖൈർവിമുക്തോഽമൃതമശ്നുതേ.

(ജീവാത്മാവ് ദേഹാദി ശരീരസംഘാതത്തിന് കാരണമായിട്ടുള്ള മായയുടെ സത്വം, രജസ്സ്, തമസ്സ് ഈ ഗുണങ്ങളെ അതിക്രമിച്ച്, ജനനം, മരണം, ജര, ദുഃഖം ഇവയിൽ നിന്നു മോചിച്ച് അമൃതത്തെ- മോക്ഷത്തെ പ്രാപിക്കുന്നു.)

എന്ന ഈ കഠോപനിഷന്മന്ത്രവും, ഗീതോപദേശമന്ത്രവും പ്രസ്തുത സിദ്ധാന്തത്തെ അനുഗ്രഹിക്കുന്നുണ്ട്.

മന്ത്രദ്രഷ്ടാക്കളായ ഋഷീശ്വരന്മാർ ലോകത്തെ അനുഗ്രഹിക്കുന്നതിനുവേണ്ടിയാണ് ഏതാദൃശദിവ്യമന്ത്രങ്ങൾ ആവിഷ്കരിച്ചിട്ടുള്ളത്. ഇങ്ങനെയുള്ള വേദമന്ത്രങ്ങൾ ശ്രദ്ധാപുരസ്സരം ജപിച്ച് അവയുടെ ശരിയായ അർത്ഥം മനസ്സിലാക്കി ആത്മസ്വരൂപത്തെ ചിന്തിച്ചുകൊണ്ടിരുന്നാൽ ഈശ്വരാനുഗ്രഹവും സദ്ഗുരുലാഭവുമുണ്ടായി സദ്യോമുക്തി നേടുവാൻ എല്ലാവർക്കും യോഗ്യതയുണ്ട്. ഒരു കാലത്ത് ഏതാനും ചില ജാത്യാഭിമാനികൾക്കു മാത്രമേ വേദപഠനത്തിനു അധികാരമുണ്ടായിരുന്നുള്ളു. എന്നാൽ ഇന്ന് ആ നിലയൊക്കെ മാറിപ്പോയി, ജിജ്ഞാസയുള്ള ആർക്കും തന്നെ വേദം പഠിക്കാനും അതിലുപദേശിച്ചിട്ടുള്ള മാർഗ്ഗത്തിൽക്കൂടി മുക്തി നേടാനും അധികാരിതയുണ്ടെന്ന് ഏറെക്കുറെ എല്ലാവരും ഇന്ന് ബോധിച്ചിട്ടുണ്ട്. പക്ഷേ, മോക്ഷത്തിനുള്ള ശരിയായ അധികാരിതകൂടി സമ്പാദിച്ചിരിക്കണം. മുക്തി ലഭിക്കുന്നതിന് ഉത്തമനായ ആചാര്യന്റെ അനുഗ്രഹവും വേദാന്തശാസ്ത്രവിജ്ഞാനവും സാധനാചതുഷ്ടയ സമ്പത്തും മുമുക്ഷുവിന് അത്യന്താപേക്ഷിതമാകുന്നു. ഇങ്ങനെ അധികാരിതനേടി ആത്മാനുഭൂതി സമ്പാദിച്ചെങ്കിലേ ഒരു വ്യക്തിക്കു ശാശ്വതമായ ശാന്തി ലഭിക്കുകയുള്ളു.

തമാത്മസ്ഥം യേഽനുപശ്യന്തി ധീരാ-
സ്തേഷാം ശാന്തിഃ ശാശ്വതീ നേതരേഷാം.

എന്നു കാഠകശ്രുതിയും പ്രസ്താവിക്കുന്നുണ്ട്. നിഷ്കാമകർമ്മം കൊണ്ട് മനോമാലിന്യനാശവും ഈശ്വരധ്യാനം കൊണ്ട്

ഏകാഗ്രതയും വേദാന്തവാക്യശ്രവണംകൊണ്ട് ബ്രഹ്മസാക്ഷാത്കാരവും സിദ്ധിച്ച് അമൃതന്മാരായിത്തീരുവാൻ സച്ചിദാനന്ദസ്വരൂപനായ ത്ര്യംബകൻ എല്ലാ മനുഷ്യരേയും അനുഗ്രഹിക്കട്ടെ ! എന്നു പ്രാർത്ഥിച്ചുകൊണ്ട് ഈ വ്യാഖ്യാനം ഉപസംഹരിക്കുന്നു.

ഓം ദ്യൌഃ ശാന്തിരന്തരീക്ഷം ശാന്തിഃ പൃഥിവീ
ശാന്തിരാപഃ ശാന്തിരോഷധയഃ ശാന്തിഃ വന
സ്പതയഃ ശാന്തിഃ വിശ്വേദേവാ ശാന്തിർബ്രഹ്മ
ശാന്തിഃ സർവ്വം ശാന്തിഃ ശാന്തിരേവശാന്തിഃ
സാ മാ ശാന്തിരേധി (ശു. യ. 36 17 )

( ആത്മാനുഭൂതിയിൽ ദ്യുലോകവും അന്തരീക്ഷവും ഭൂമിയും ജലവും ചെടികളും വൃക്ഷങ്ങളും എല്ലാ ദേവന്മാരും വേദവും എന്നു വേണ്ട, എല്ലാം തന്നെയും ബ്രഹ്മസ്വരൂപിണിയായ ശാന്തിയാകുന്നു. ശാന്തി മാത്രമേ- മോക്ഷം മാത്രമേ- ശാന്തിയായിട്ടുള്ളൂ, വേദപുരാണേതിഹാസങ്ങളിൽ പ്രകീർത്തിക്കപ്പെട്ടിട്ടുള്ള ക്ലേശനാശിനിയും പരമാനന്ദസ്വരൂപിണിയുമായ ആ ശാന്തി എനിക്ക് എപ്പോഴും ഉണ്ടാകട്ടെ.)

## ആത്മധ്യാനം

ആമ്നായാനേകസംസിദ്ധമാദിമദ്ധ്യാന്തവർജ്ജിതം
ആനന്ദഘനമാപൂർണ്ണമാത്മജ്യോതിരുപാസ്മഹേ.

'സത്യം ജ്ഞാനമനന്തം ബ്രഹ്മ.' 1 'അയമാത്മാ ബ്രഹ്മ' 2 'തത്ത്വമസി' 3 തുടങ്ങിയ വേദാന്തമഹാവാക്യങ്ങൾ കൊണ്ടു മാത്രം അറിയപ്പെടുന്നതും ദേശകാലാതീതമാകയാൽ ആദിയും മദ്ധ്യവും അന്തവുമില്ലാത്തതും ആനന്ദവടിവിൽ പ്രകാശിക്കുന്നതും, എല്ലാറ്റിലും നിറഞ്ഞിരിക്കുന്നതുമായ ആത്മചൈതന്യത്തെ- ബാഹ്യപ്രപഞ്ചം മുതൽ കാരണശരീരമായ അജ്ഞാനം വരെയുള്ള എല്ലാറ്റിനേയും പ്രകാശിപ്പിക്കുന്ന 'അഹംവിളക്കത്തെ' -ഞങ്ങൾ അഭേദബുദ്ധിയോടുകൂടി ധ്യാനിക്കുന്നു.

# ഗുരുപരമ്പരാസ്തോത്രം

ഈശ്വരോ ഗുരുരാത്മേതി മൂർത്തിഭേദവിഭാഗിനേ
വ്യോമവദ്വ്യാപ്തദേഹായ ദക്ഷിണാമൂർത്തയേ നമഃ

ഉപാധിഭേദത്താൽ ഈശ്വരൻ, ഗുരു, ആത്മാവ് ഇങ്ങനെ മൂന്നുനിലയിൽ പ്രകാശിക്കുമെങ്കിലും വാസ്തവത്തിൽ ആകാശം പോലെ എല്ലായിടത്തും നിറഞ്ഞിരിക്കുന്ന ദക്ഷിണാമൂർത്തിക്ക് ഞങ്ങൾ നമസ്കാരം ചെയ്തുകൊള്ളുന്നു.

---

1 എന്നുമുള്ളതു സത്യം, ഒരിക്കലും മറയാതെ തനിയേ വിളങ്ങുന്നതും എല്ലാറ്റിനേയും വിളക്കുന്നതും ജ്ഞാനം, ഒന്നുകൊണ്ടും ഒരിക്കലും നശിക്കാത്തത് അനന്തം, അങ്ങനെയുള്ളതാകുന്നു ബ്രഹ്മം.

2 അവസ്ഥാത്രയസാക്ഷിയും പ്രത്യക്ഷവുമായ ഈ ആത്മാവും ബ്രഹ്മമാകുന്നു.

3 നീ ആ ബ്രഹ്മമാകുന്നു.

നാരായണം പത്മഭുവം വസിഷ്ഠം
ശക്തിം ച തത്പുത്രപരാശരംച
വ്യാസം ശുകം ഗൗഡപദം മഹാന്തം
ഗോവിന്ദയോഗീന്ദ്രമഥാസ്യ ശിഷ്യം
ശ്രീശങ്കരാചാര്യമഥാസ്യ പദ്മ-
പാദം ച ഹസ്താമലകം ച ശിഷ്യം
തം ത്രോടകം വാർത്തികകാരമന്യാ-
നസ്മദ്ഗുരൂൻ സന്തതമാനതോസ്മി.

ജീവബ്രഹ്മൈക്യസാക്ഷാത്കാരം ശ്രീനാരായണന് ആദ്യമുണ്ടായി. അദ്ദേഹത്തിൽനിന്നു ബ്രഹ്മാവും, ബ്രഹ്മാവിൽ നിന്ന് ശ്രീ വസിഷ്ഠമഹർഷിയും ബ്രഹ്മതത്ത്വം ഗ്രഹിച്ച് അനുഭവപ്പെടുത്തി. പിന്നീടു ശ്രീ വസിഷ്ഠമഹർഷിയുടെ മകനായ ശ്രീ ശക്തി മഹർഷിയും, ശ്രീ പരാശരമഹർഷിയും, ശ്രീ വ്യാസമഹർഷിയും, ശ്രീ ശുകബ്രഹ്മഹർഷിയും ക്രമേണ ആ തത്ത്വം സാക്ഷാത്കരിച്ച് കൃതകൃത്യന്മാരായി. ശ്രീ ശുകനിൽ നിന്ന് ശ്രീ ഗൗഡപാദാചാര്യരും, അദ്ദേഹത്തിൽ നിന്ന് ശ്രീ ഗോവിന്ദപാദാചാര്യരും ബ്രഹ്മോപദേശം നേടി ജീവബ്രഹ്മൈക്യാനുഭൂതിയിലെത്തി. ശ്രീ ഗോവിന്ദപാദാചാര്യരാണ് ശ്രീ ശങ്കരഭഗവത്പാദർക്ക് ബ്രഹ്മസ്വരൂപം ഉപദേശിച്ചു കൊടുത്തത്. അതിനുശേഷം ശങ്കരാചാര്യർ തന്റെ ശിഷ്യന്മാരായ ശ്രീ പദ്മപാദാചാര്യർക്കും, ശ്രീ ഹസ്താമലകാചാര്യർക്കും ശ്രീ ത്രോടകാചാര്യർക്കും, വാർത്തിക പ്രണേതാവായ ശ്രീ സുരേശ്വരാചാര്യർക്കും ബ്രഹ്മതത്ത്വം ഉപദേശിച്ച് അദ്വൈതബ്രഹ്മവിദ്യാ സമ്പ്രദായത്തെ ഈ ഭാരതഭൂമിയിൽ ഉറപ്പിച്ചു. ആ ഗുരുപരമ്പരയാണ് ഇന്നും ആ തത്ത്വജ്ഞാനം ലോകത്തിൽ പ്രചരിപ്പിച്ചുകൊണ്ടിരിക്കുന്നത്. ഇങ്ങനെ ശ്രീ നാരായണൻ മുതൽ ശ്രീ സുരേശ്വരാചാര്യർവരെയുള്ള ബ്രഹ്മവിദ്യാസമ്പ്രദായ പ്രവർത്തകന്മാരായ ആചാര്യന്മാരേയും ആ മഹാത്മാക്കളുടെ ശിഷ്യപരമ്പരയിൽപ്പെട്ടു ഞങ്ങളുടെ മറ്റു ഗുരുക്കന്മാരേയും എപ്പോഴും ഞാൻ വന്ദിക്കുന്നു.

നമസ്ത്രസ്യന്തകാന്താരവിഹാരൈകപടീയസേ

വാദിമത്തേഭസംഹർത്രേ വ്യാസകേസരിണേ സതേ.

ഉപനിഷത്തുകളാകുന്ന വനത്തിൽ വിഹരിക്കുന്നതിൽ ഏറ്റവും സമർത്ഥനും ദ്വൈതവാഹികളായ മദയാനകളെ സംഹരിക്കുന്നവനും ഉത്തമനുമായ വ്യാസകേസരിയെ - ശ്രീ വ്യാസമഹർഷിയാകുന്ന സിംഹത്തെ - ഞങ്ങൾ വണങ്ങുന്നു. (വേദങ്ങളുടെ സാരസർവ്വസ്വമായ ഉപനിഷത്തുകളെ അവലംബിച്ച് ബ്രഹ്മാദ്വൈതസിദ്ധാന്തങ്ങൾക്കു വിരുദ്ധങ്ങളായ നാസ്തികമതങ്ങളേയും വേദപ്രാമാണ്യത്തെ അംഗീകരിച്ചുകൊണ്ടു സ്ഥാപിച്ചിട്ടുളള ദ്വൈതപരങ്ങളും വിശിഷ്ടാദ്വൈതപരങ്ങളുമായ സിദ്ധാന്തങ്ങളും ഖണ്ഡിച്ച് ഉപനിഷത്തുക്കളുടെ മുഖ്യസിദ്ധാന്തം ജീവബ്രഹ്മൈക്യരൂപമായ അദ്വൈതസമ്പ്രദായമാണെന്ന് ബ്രഹ്മസൂത്രങ്ങളിൽ വ്യാസഭഗവാൻ സിദ്ധാന്തിച്ചിട്ടുണ്ട്. അതുകൊണ്ട് അദ്ദേഹത്തെ അദ്വൈതസമ്പ്രദായത്തിലെ പരമാചാര്യനായിട്ട് എല്ലാവരും പരിഗണിച്ചിരിക്കുന്നു.)

ശ്രുതിസ്മൃതിപുരാണാനാമാലയം കരുണാലയം

നമാമി ഭഗവത്പാദം ശങ്കരം ലോകശങ്കരം.

വേദങ്ങൾ, ഉപനിഷത്തുകൾ, സ്മൃതികൾ മുതലായവയെല്ലാം ഗ്രഹിച്ച് അവയുടെ സാരസർവ്വസ്വമായ ബ്രഹ്മതത്ത്വത്തെ സാക്ഷാത്കരിച്ച് ലോകത്തിന് നിത്യസുഖമായ മുക്തി സിദ്ധിക്കുന്നതിനുവേണ്ടി ബ്രഹ്മവിദ്യാസമ്പ്രദായം പ്രചരിപ്പിച്ച കരുണാനിധിയായ ശ്രീ ശങ്കരഭഗവത്പാദാചാര്യരെ ഞാൻ നമസ്കരിക്കുന്നു.

ശ്രീ തീർത്ഥപാദസന്ന്യാസ സമ്പ്രദായാദ്യസദ്ഗുരും

ശ്രീ മദ്വിദ്യാധിരാജാഖ്യതീർത്ഥപാദയതിം ഭജേ.

ശ്രീ തീർത്ഥപാദസന്ന്യാസസമ്പ്രദായം സ്ഥാപിച്ച ആദ്യത്തെ സദ്ഗുരുവായ വിദ്യാധിരാജതീർത്ഥപാദസ്വാമി തിരുവടികളെ (ശ്രീ ചട്ടമ്പിസ്വാമിതിരുവടികളെ) ഞാൻ ഭജിക്കുന്നു.

ജ്ഞാനാനന്ദസുധാസിന്ധുശായിനം നരകാന്തകം
നാരായണം നുമോ ഭേദവാദിരാക്ഷസഭീകരം.

ജാതിഭേദം മതഭേദം മുതലായ ദുരാചാരങ്ങളെ പ്രചരിപ്പിച്ചുകൊണ്ടിരിക്കുന്ന യാഥാസ്ഥിതികന്മാരായ രാക്ഷസന്മാർക്ക് ഭയമുളവാക്കുന്നവനും സംസാരികളുടെ ദുഃഖത്തെ ഇല്ലാതാക്കുന്നവനും , ജ്ഞാനമാകുന്ന പാലാഴിയിൽ കുടികൊള്ളുന്നവനുമായ ശ്രീ നാരായണനെ - ശ്രീനാരായണഗുരുസ്വാമികളെ- ഞങ്ങൾ സ്തുതിക്കുന്നു.

നമസ്തസ്മൈ നീലകണ്ഠതീർത്ഥപാദായ യോഗിനേ
ശ്രുതിമസ്തകകൈലാസഗിരിശൃംഗവിഹാരിണേ.

വേദാന്തശാസ്ത്രമാകുന്ന കൈലാസ പർവ്വതത്തിന്റെ കൊടുമുടികളിൽ പര്യടനം നടത്തിക്കൊണ്ടിരിക്കുന്ന യോഗിവര്യനും പ്രസിദ്ധനുമായ ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾക്കു നമസ്കാരം.

വിദ്യാധിരാജപാദാബ്ജസേവാലാലസമാനസം
ശ്രീതീർത്ഥപാദപരമഹംസസദ്ഗുരുമാശ്രയേ.

ശ്രീ വിദ്യാധിരാജതീർത്ഥപാദ സ്വാമികളുടെ പാദകമലം ,സേവിക്കുന്നതിൽ തത്പരനായ ശ്രീ തീർത്ഥപാദപരമഹംസൻ എന്ന പേരിൽ അറിയപ്പെടുന്ന സദ്ഗുരുവിനെ ഞാൻ ശരണം പ്രാപിക്കുന്നു.

ശ്രീ ഗുരോർതീർത്ഥപാദസ്യ
ശിഷ്യം ബ്രഹ്മജ്ഞമീശ്വരം
ഭാവയേൽ ഭാവനാതീതം
വിദ്യാനന്ദ മഹാഗുരും

ശ്രീ തീർത്ഥ പാദപരമഹംസ സ്വാമി തിരുവടികളുടെ ശിഷ്യനും, ബ്രഹ്മജ്ഞനും, ഈശ്വരനും, ഭാവനാതീതവുമായിരിക്കുന്ന ശ്രീ വിദ്യാനന്ദ തീർത്ഥപാദപരമഹംസ സ്വാമി തിരു വടികളുടെ ദിവ്യസ്വരൂപത്തെ ധ്യാനിക്കുന്നു.

വിദ്യാനന്ദ മഹർഷീന്ദ്ര
ശിഷ്യ രത്നം തപോനിധിം
ചിത്സ്വരൂപ ഗുരും വന്ദേ
ജ്ഞാനവൈരാഗ്യ ഭാസുരം

മഹർഷീന്ദ്രനായിരിക്കുന്ന വിദ്യാനന്ദ ഗുരുവിന്റെ ശിഷ്യ രത്നവും ജ്ഞാന വൈരാഗ്യ ഭാസുരവും, തപോനിധിയുമായ ചിത്സ്വരൂപ തീർത്ഥപാദ പരമഹംസ സ്വാമി തിരുവടികളെ ഞാൻ വന്ദിക്കുന്നു.

യദ്വാണീദ്യുമണിധ്വസ്താ മന്മോഹധ്വാന്തസന്തതിഃ
ശ്രീഗുരൂൻ ഭാവയാമസ്താൻ ത്രയ്യന്താംബുജഭാസ്കരാൻ

യാവചില മഹാത്മാക്കളുടെ മുഖബിംബങ്ങളിൽ നിന്നു ചൊരിഞ്ഞ തിരുവായ്മൊഴികളുടെ ദീപ്തികൊണ്ടാണോ എന്റെ അനാദിയായ അജ്ഞാനമാകുന്ന കൂരിരുളെല്ലാം നിശ്ശേഷം ഇല്ലാതായത്, വേദാന്തശാസ്ത്രങ്ങളാകുന്ന താമരപ്പൂക്കൾക്ക് വികാസം നല്കുന്ന സൂര്യന്മാരായ ആ പരമാചാര്യന്മാരെ ഞങ്ങൾ ഭക്തി പൂർവ്വം ധ്യാനിക്കുന്നു.

നാരായണസമാരംഭാം ശങ്കരാചാര്യമദ്ധ്യമാം
അസ്മദാചാര്യ പര്യന്താം വന്ദേ ഗുരുപരമ്പരാം.

ആദിയിൽ സഗുണപരമേശ്വരനായ നാരായണമൂർത്തിയും നടുക്കു ശ്രീശങ്കരാചാര്യസ്വാമികളും ഒടുവിൽ എന്റെ ഗുരുനാഥനും ഉൾപ്പെട്ട ഗുരുപരമ്പരയെ ഞാൻ വന്ദിക്കുന്നു.

ഓം ബ്രഹ്മാർപ്പണമസ്തു.

## ശ്രീ ദക്ഷിണാമൂർത്തി സ്തോത്രം

1. വിശ്വം ദർപ്പണ ദൃശ്യമാനനഗരീ-
തുല്യം നിജാന്തർ ഗതം
പശ്യന്നാത്മനി മായയാബഹിരിവോ-
ദ്ഭുതം യഥാനിദ്രയാ
യസ്സാക്ഷാൽ കുരുതേ പ്രബോധസമയേ
സ്വാത്മാനമേവാ ദ്വയം
തസ്മൈ ശ്രീ ഗുരുമൂർത്തയേ നമഇദം
ശ്രീ ദക്ഷിണാമൂർത്തയേ.

2. ബീജസ്യാന്തരിവാങ്കുരോ ജഗദിദം
പ്രാങ്നിർവ്വികല്പം പുനഃ
മായാകൽപിത ദേശകാലകലനാ-
വൈചിത്ര്യ ചിത്രീകൃതം
മായാവീവ വിജൃംഭയത്യപിമഹാ-
യോഗീവയഃസേച്ഛയാ
തസ്മൈ ശ്രീ ഗുരുമൂർത്തയേ നമ ഇദം
ശ്രീ ദക്ഷിണാമൂർത്തയേ.

3. യസ്യൈവ സ്ഫുരണം സദാത്മക
മസൽ കല്പാർത്ഥകം ഭാസതേ
സാക്ഷാത്തത്ത്വമസീതി വേദ വചസാ
യോബോധയത്യാ ശ്രീതാൻ
യത്സാക്ഷാൽ കരണാദ്ഭവേന്ന പുനരാ-
വൃത്തിർഭവാം ഭോന്നിധൌ
തസ്മൈ ശ്രീ ഗുരുമൂർത്തയേ നമ ഇദം
ശ്രീ ദക്ഷിണാ മൂർത്തയേ.

4. നാനാഛിദ്രഘടോ ദരസ്ഥിതമഹാ-
ദീപപ്രഭാഭാസ്വരം
ജ്ഞാനം യസ്യതു ചക്ഷുരാദികരണ-
ദ്വാരാബഹിഃസ്പന്ദതേ
ജാനാമീതി തമേവ ഭാന്തമനുഭാ-
ത്യേതൽ സമസ്തം ജഗത്
തസ്മൈ ശ്രീ ഗുരുമൂർത്തയേ നമ ഇദം
ശ്രീ ദക്ഷിണാമൂർത്തയേ.

5. ദേഹം പ്രാണമപീന്ദ്രിയാണ്യപിചലാം
ബുദ്ധിം ചശൂന്യം വിദുഃ
സ്ത്രീ ബാലാന്ധജഡോപമാസ്ത്വ ഹമിതി
ഭ്രാന്താഭൃശംവാദിനഃ
മായാശക്തി വിലാസകൽപ്പിതമഹാ-
വ്യാമോഹസംഹാരിണേ
തസ്മൈ ശ്രീ ഗുരുമൂർത്തയേ നമ ഇദം
ശ്രീ ദക്ഷിണാമൂർത്തയേ.

6. രാഹുഗ്രസ്ത ദിവാകരേന്ദു സദൃശോ
മായാസമാച്ഛാദനാൽ
സന്മാത്രഃ കരണോപസംഹരണതോ
യോഭൂൽ സുഷുപ്തഃപുമാൻ
പ്രാഗസ്വാപ്സമിതി പ്രബോധസമയേ
യഃപ്രത്യഭിജ്ഞായതേ
തസ്മൈ ശ്രീ ഗുരുമൂർത്തയേ നമ ഇദം
ശ്രീ ദക്ഷിണാമൂർത്തയേ.

7. ബാല്യാദിഷ്വപി ജാഗ്രദാദിഷുതഥാ
സർവ്വാസ്വവസ്ഥാസ്വപി

വ്യാവൃത്താ സ്വനു വർത്തമാന മഹമി-
ത്യന്തഃസ്ഫുരന്തം സദാ
സ്വാത്മാനം പ്രകടികരോതി ഭജതാം
യോഭദ്രയാ മുദ്രയാ
തസ്മൈ ശ്രീ ഗുരുമൂർത്തയേ നമ ഇദം
ശ്രീ ദക്ഷിണാമൂർത്തയേ.

8. വിശ്വം പശ്യതി കാര്യകാരണതയാ
സ്വ സ്വാമിസം ബന്ധതഃ
ശിഷ്യാചാര്യതയാ തഥൈവ പിതൃപു-
ത്രാദ്യാത്മനാഭേദതഃ
സ്വപ്നേ ജാഗ്രതിവായ ഏഷപുരുഷോ
മായാപരിഭ്രാമിതഃ
തസ്മൈ ശ്രീഗുരുമൂർത്തയേ നമ ഇദം
ശ്രീ ദക്ഷിണാമൂർത്തയേ.

9. ഭൂരംഭാംസ്യ നലോ / നിലോംബരമഹർ-
നാഥോഹിമാംശുഃ പുമാ-
നിത്യാഭാതിചരാചരാത്മക മിദം
യസ്യൈവ മൂർത്ത്യഷ്ടകം
നാന്യൽ കിഞ്ചന വിദ്യതേ വിമൃശതാം
യസ്മാൽ പരസ്മാദിഭോ-
തസ്മൈ ശ്രീഗുരുമൂർത്തയേ നമ ഇദം
ശ്രീ ദക്ഷിണാമൂർത്തയേ.

10. സർവ്വാത്മത്വമിതി സ്ഫുടികൃതമിദം
യസ്മാദമുഷ്മിൻ സ്തവേ
തേനാസ്യ ശ്രവണാത്തദർത്ഥമനനാ-
ദ്ധ്യാനാച്ചസങ്കീർത്തനാൽ

സർവ്വാത്മത്വമഹാ വിഭൂതി സഹിതം
സ്യാദീശ്വരത്വം സ്വത-
സ്സിദ്ധ്യേത്തൽ പുനരഷ്ടധാപരിണതം
ചൈശ്വര്യമവ്യാഹതം.

അഖണ്ഡമണ്ഡലാകാരം വ്യാപ്തം യേനചരാചരം
തത്പദം ദർശിതം യേനതസ്മൈ ശ്രീ ഗുരുവേനമഃ.

ഓം ശ്രീ ഗണേശായ നമഃ

## ശ്രീ ശിവനീരാജന സ്തോത്രം

ഓം ജയ ഗംഗാധര ഹര ശിവ ജയ ഗിരിജാധീശ,
ശിവ ജയ ഗൗരീനാഥ, ത്വം മാം പാലയനിത്യം
ത്വം മാം പാലയ ശംഭോ, കൃപയാ ജഗദീശ.
ഓം ഹര ഹര ഹര മഹാദേവ.
പാരിജാത ഹരിചന്ദന കല്പദ്രുമ നിചയൈഃ
ശിവകല്പം-
കുസുമിത ലതാവിതാനൈ (2)
ഗുഞ്ജദ ഭ്രമരൈഃ

1) ഉന്മദകോകില കൂജിത ശിഖിനികേ
കാരുചിരൈർഹരശിഖിം-
സഹകാരൈശ്ച കദംബൈ (2)
ഭൃംഗവധൂമുഖരൈഃ
ഓം ഹര ഹര ഹര മഹാദേവ.

2) മുദിത ഹംസയുഗ ഖേലത്സാരസ പരിവാരൈഃ
ശിവസാരസം-
ഭ്രമരയുവതിമുഖരാംബുജ (2) സുഭഗൈഃ
കാസാരൈഃ
ഹാരിണി കലധൗ താദ്രേർ ദേശേമണിരചിതേ,
ഹരദേശം-
ഭവനേ സുഖാസീനം (2) ചിന്താമണി നിചിതേ.
ഓം ഹര ഹര ഹര മഹാദേവ.

3) പീഠേ ഗിരിജാസഹിതം ചന്ദ്രകലാധവളം,
ശിവമിന്ദും-

വിശരണം ശരണം ദേവം (2) വിപത്ക്ഷയബലം
സമ്പദ്വിധാനരസികം ജഗദങ്കുരകന്ദം, ഹരജഗം-
പ്രണമാമോവയമീശം (2) ചിത്പരമാനന്ദം
ഓം ഹര ഹര ഹര മഹാദേവ.

4) യസ്യാഗ്രേ ƒ മരവധ്വോ വിബുധാധിപ
സഹിതാം ঃ ശിവ വിബുധാം -
മുദിതമനോഹര വേഷാ (2) ലാസ്യ കലാ
മഹിതാ ঃ
തായ്ഥൈഃ തായ്ഥൈഃ തഥേതി വിവിധം നൃത്യന്തി, ഹര
വിവിധം -
കിങ്കിണി നൂപുര ശിഞ്ജിത (2) രചിരം വൽഗന്ധി.
ഓം ഹര ഹര ഹര മഹാദേവ

5) താംധിക ധിനകിത്തഥേതി വിവിദം വാദയതേ, ശിവ
വിവിധം -
മൃദാഗ്ങ മമരി കാചിത് (2) രുചിരം നാദയതേ.
വീണാം കാചിത് രമണീ ഗാനവിദാഭരണാ,
ഹരഗാന. -
ഗായതി കലമപരാചിത് (2) ചിന്ദിതഹര ചരണാ.
ഓം ഹര ഹര ഹര മഹാദേവ

6) രമയാ സഹിതോ വിഷ്ണുർ ബ്രഹ്മാ സാവിത്ര്യാ,
ശിവബ്രഹ്മം-
ജിഷ്ണുർ നൃത്ത്യതി ഭക്ത്യാ (2)
മുദിതമനാഃ ശച്യാ;
തുമ്പുരു ചിതം മുരജം വിവിധം വാദയതേ,
ഹരവിവിധം-
നാരദമുനിരപി വീണാം (2) മഹതീം നാദയതേ.
ഓം ഹര ഹര ഹര മഹാദേവ.

7) താം പ്രസന്ന വദനം പ്രഭുമിന്ദുകലാഭരണം, ശിവമിന്ദു
പ്രണമാമഃ കരുണാബ്ധിം (2) താപത്രയഹരണം
ദേവസുര മണിമുകുടൈർ നീരാജിതചരണം,
ഹരനീരാജിതം
ഭക്താഭീഷ്ടദ കല്പം (2) കാതരജനശരണം
ഓം ഹര ഹര ഹര മഹാദേവ.

8) ജടാകിരീടേ ഗംഗാം ചന്ദ്രകലാം ഭാലേ, ശിവമിന്ദു -
നേത്രേഷ്വിന്ദു ശിഖിനാ (2) നധരേ സ്മിതമമലേ,
കണ്ഠേഗളാം പാണൗ വരമഭയം ശൂലം,
ഹരവരമഭയം-
പീയൂഷം കടിദേശേ (2) കൃത്തിം ചദുകൂലം.
ഓം ഹര ഹര ഹര മഹാദേവ.

9) ശ്രീ ഗിരിരാജകിശോരി മങ്കേനിദധാനം, ശിവമങ്കേ -
നിഖിലസുരാസുരമൗലിം (2) ചരണേ *f* മിതദാനം
ശംഭും തടിദ്ഭി ഗൗരം കൃതനാഗാഭരണം,
ഹരകൃത-
ഭജതിസഗച്ഛതിമുക്തിം (2) തിമിരാപകരണം
ഓം ഹര ഹര ഹര മഹാദേവ.

10) നിരുപധി കരുണാ സിന്ധുർഭീതത്രാണപരഃ
ശിവഭീത,-
ദുഃഖക്ഷതയേ ഭൂയാത്, (2) കാതരബന്ധുവരഃ,
യഃ ശ്വേതം യമഭീതം സ്മൃതമാത്രോ *f*
രക്ഷത്, ഹരസ്മൃത-
മാഭൈഷീരിതി വാദീ (2) കാലം സമതക്ഷത്.
ഓം ഹര ഹര ഹര മഹാദേവ.

11) ആനന്ദായ മഹേശോയുഷ്മാകം ഭവതാത്;
ശിവയുഷ്മാക-
ജന്മജരാമൃതി ശോകാത് (2) കരുണാനിധി
രവതാത്,
യേനസുരാസുരനിവഹസ്ത്രാതോവിഷഭീതോ,
ഹരത്രാതോ-
നീലകണ്ഠ ഇതി ഭൂയോ (2) നിഗമഗണൈർഗീതഃ
ഓം ഹര ഹര ഹര മഹാദേവ.

12) യഃ സൃഷ്ട്യാദിവിധാനം ബ്രഹ്മാച്യുതരുദ്രൈ,
ശിവബ്രഹ്മാം-
നിജരൂപൈസ്തനുതേയോ (2) ദുർജ്ഞേയഃ
ക്ഷുദ്രൈഃ
തം പ്രകാശസുഖമച്ഛം ബാധാവധിമീശം,
ഹരബാധാ.-
തനുഭേദൈരിവഭിന്നം (2) ശ്രയതധിയാമീശം
ഓം ഹര ഹര ഹര മഹാദേവ.

ഓം ജയഗംഗാധര ഹരശിവ ജയ ഗിരിജാധീശ,
ശിവജയഗൗരീനാഥ; ത്വം മാം പാലയനിത്യം
ത്വം മാം പാലയ ശംഭോ, കൃപയാ ജഗദീശ.
ഓം ഹര ഹര ഹര മഹാദേവ.
ഇതി ശ്രീ ശിവ നീരാജന സ്തോത്രം

# ശിവമഹിമ്നഃസ്തോത്രം

ഗജാനനം ഭൂതഗണാധിസേവിതം
കപിത്ഥജംബൂഫലസാര ഭക്ഷിണം
ഉമാസുതം ശോകവിനാശകാരണം
നമാമി വിഘ്നേശ്വര പാദപങ്കജം 1

മഹിമ്നഃ പാരം തേ പരമവിദുഷോ യദ്യസദൃശീ
സ്തുതിർബ്രഹ്മദീനാമപി തദവസന്നാസ്ത്വയി ഗിരഃ
അഥാവാച്യഃ സർവ്വഃ സ്വമതിപരിണാമാവധി ഗൃണൻ
മമാപ്യേഷ്യ സ്തോത്രേ ഹര നിരപവാദഃ പരികരഃ. 2

അതീതഃ പന്ഥാനാം തവ ച മഹിമാ വങ്മനസയോ-
രതദ്വ്യാവൃത്യായം ചകിതമഭധത്തേ ശ്രുതിരപി
സ കസ്യ സ്തോതവ്യഃ കതിവിധഗുണഃ കസ്യ വിഷയഃ. 3
പദേ ത്വർവാചീനേ പതതി ന മനഃ കസ്യ നവചഃ

മധുസ്ഫീതാ വാചഃ പരമമമൃതം നിർമിതവത-
സ്തവ ബ്രഹ്മൻ കിം വാഗപി സുരഗുരോർ വിസ്മയപദം
മമ ത്വേതാം വാണീം ഗുണകഥനപുണ്യേന ഭവതഃ
പുനാമീത്യർത്ഥേ//സ്മിൻ പുരമഥന ബുദ്ധിർവ്യവസിതാ

തവൈശ്വര്യം യത്തജ്ജഗദുദയരക്ഷാപ്രളയകൃത്
ത്രയീ വസ്തു വ്യസ്തം തിസൃഷു ഗുണഭിന്നാസു തനുഷു
അഭവ്യാനാമസ്മിൻ വരദ രമണീയാമരമണീം
വിഹന്തും വ്യാക്രോശീം വിദധത ഇഹൈകേ ജഡധിയഃ.

കിമീഹഃ കിംകായഃ സ ഖലു കിമുപായാസ്ത്രിഭുവനം
കിമാധാരോ ധാതാ സൃജതി കിമുപാദാന ഇതി ച
അതർക്യൈശ്വര്യേ ത്വയ്യനവസരദുഃസ്ഥോ ഹതധിയഃ
കുതർക്കോ//യം കാംശ്ചിന്മുഖരയതി മോഹായ ജഗതഃ 6

അജന്മാനോ ലോകാഃ കിമവയവവന്തോ//പി ജഗതാ-
മധിഷ്ഠാതാരം കിം ഭവവിധിരനാദൃത്യ ഭവതി
അനീശോ വാ കുര്യാദ് ഭുവനജനനേ കഃ പരികരോ
യതോ മന്ദാസ്ത്വാം പ്രത്യമരവര സംശേരത ഇമേ. 7

ത്രയീ സാംഖ്യം യോഗഃ പശുപതിമതം വൈഷ്ണവമിതി
പ്രഭിന്നേ പ്രസ്ഥാനേ പരമിദമദഃ പഥ്യമിതി ച
രുചീനാം വൈചിത്ര്യാദൃജുകുടിലനാനാപഥജുഷാം
നൃണാമേകോ ഗമ്യസ്ത്വമസി പയസാമർണ്ണവ ഇവ.

മഹോക്ഷഃ ഖട്വാംഗം പരശുരജിനം ഭസ്മ ഫണിനഃ
കപാലം ചേതീയത്തവ വരദ തന്ത്രോപകരണം
സുരാസ്താന്താമൃദ്ധിം ദധതി തു ഭവദ്ഭ്രൂപ്രണിഹിതാം
നഹി സ്വാത്മാരാമം വിഷയമൃഗതൃഷ്ണാ ഭ്രമയതി.

ധ്രുവം കശ്ചിത് സർവ്വം സകലമപരസ്ത്വധ്രുവമിദം
പരോ ധ്രൗവ്യാധ്രൗവ്യേ ജഗതി ഗദതി വ്യസ്തവിഷയേ
സമസ്തേ/ പ്യേതസ്മിൻ പുരമഥന തൈർവിസ്മിത ഇവ
സ്തുവൻ ജിഹ്രേമി ത്വാം ന ഖലു നനു ധൃഷ്ടാ മുഖരതാ.

തവൈശ്വര്യം യത്നാദ് യദുപരി വിരിഞ്ചിർഹരിരധഃ
പരിച്ഛേത്തും യാതാവനലമനലസ്കന്ധവപുഷഃ
തതോ ഭക്തിശ്രദ്ധാഭരഗുരുഗൃണദ്ഭ്യാം ഗിരിശയത്
സ്വയം തസ്ഥേ താഭ്യാം തവ കിമനുവൃത്തിർന ഫലതി.

അയത്നാദാസാദ്യ ത്രിഭുവനമവൈരവ്യതികരം
ദശാസ്യോ യദ്ബാഹൂനഭൃത രണകണ്ഡൂപരവശാൻ
ശിരഃപദ്മശ്രേണീരചിതചരണാംഭോരുഹബലേഃ
സ്ഥിരായാസ്ത്വദ്ഭക്തേസ്ത്രിപുരഹര വിസ്ഫൂർജ്ജിതമിദം

അമുഷ്യത്വത്സേവാസമധിഗതസാരം ഭുജവനം
ബലാത് കൈലാസേ /പി ത്വദധിവസതൗ വിക്രമയതഃ
അലഭ്യാ പാതാളേ /പ്യലസചലിതാംഗുഷ്ഠശിരസി
പ്രതിഷ്ഠാ ത്വയ്യാസീദ് ധ്രുവമുപചിതോ മുഹ്യതി ഖലഃ.

യദൃദ്ധീം സുത്രാമ്ണോ വരദ പരമോച്ചൈരപി സതീ-
മധശ്ചക്രേ ബാണ പരിജനവിധേയത്രിഭുവനഃ
ന തച്ചിത്രം തസ്മിൻ വരിവസിതരി ത്വച്ചരണയോർ-
ന കസ്യാ ഉന്നത്യൈ ഭവതി ശിരസസ്ത്വയ്യവനതിഃ

അകാണ്ഡബ്രഹ്മാണ്ഡക്ഷയചകിതദേവാസുരകൃപ-
വിധേയസ്യാസീദ് യസ്ത്രിനയനവിഷം സംഹൃതവതഃ
സ കല്മാഷഃ കണ്ഠേ തവ ന കുരുതേ ന ശ്രിയമഹോ
വികാരോ /പി ശ്ലാഘ്യോ ഭുവനഭയഭംഗവ്യസനിനഃ.

അസിദ്ധാർത്ഥാ നൈവ ക്വചിദപി സദേവാസുരനരാ
നിവർത്തന്തേ നിത്യംജഗതി ജയിനോ യസ്യ വിശിഖാഃ
സ പശ്യന്നീശ ത്വാമിതരസുരസാധാരണമഭൂത്
സ്മരഃ സ്മർത്തവ്യാത്മാ നഹി വശിഷു പഥ്യഃ പരിഭവഃ 16

മഹീ പാദാഘാതാദ് വ്രജതി സഹസാ സംശയപദം
പദം വിഷ്ണോർഭ്രാമ്യദ്ഭുജപരിഘരുഗ്ണഗ്രഹഗണം
മുഹുർദ്യൗർ ദൗസ്ഥ്യം യാത്യനിഭൃതജടാതാഡിതതടാ
ജഗദ്രക്ഷായൈ ത്വം നടസി നനു വാമൈവ വിഭുതാ. 17

വിയദ്വ്യാപീ താരാഗണഗുണിതഫേനോദ്ഗമരുചിഃ
പ്രവാഹോ വാരാം യഃ പൃഷതലഘുദൃഷ്ടഃ ശിരസി തേ.
ജഗദ്ദ്വീപാകാരം ജലധിവലയം തേന കൃതമി-
ത്യനേനൈവോന്നേയം ധൃതമഹിമ ദിവ്യം തവ വപുഃ.

രഥഃ ക്ഷോണീ യന്താ ശതധൃതിരഗേന്ദ്രോ ധനുരഥോ
രഥാംഗേ ചന്ദ്രാർക്കൗ രഥചരണപാണിഃ ശര ഇതി
ദിധക്ഷോസ്തേ കോഽയം ത്രിപുരതൃണമാഡംബരവിധിർ-
വിധേയൈഃ ക്രീഡന്ത്യോ ന ഖലു പരതന്ത്രാഃ പ്രഭുധിയഃ

ഹരിസ്തേ സാഹസ്രം കമലബലിമാധായ പദയോ-
ര്യദേകോനേ തസ്മിൻ നിജമുദഹരന്നേത്രകമലം.
ഗതോ ഭക്ത്യുദ്രേകഃ പരിണതിമസൗ ചക്രവപുഷാ
ത്രയാണാം രക്ഷായൈ ത്രിപുരഹര ജാഗർത്തി ജഗതാം.

ക്രതൗ സുപ്തേ ജാഗ്രത് ത്വമസി ഫലയോഗേ ക്രതുമതാം
ക്വ കർമ്മ പ്രധ്വസ്തം ഫലതി പുരുഷാരാധനമൃതേ.
അതസ്ത്വാം സംപ്രേക്ഷ്യ ക്രതുഷു ഫലദാനപ്രതിഭുവം
ശ്രുതൗ ശ്രദ്ധാം ബദ്ധ്വാ ദൃഢപരികരഃ കർമ്മസു ജനഃ. 21

ക്രിയാദക്ഷോ ദക്ഷഃ ക്രതുപതിരധീശസ്തനുഭൃതാ-
മൃഷീണാമാർത്ത്വിജ്യം ശരണദ സദസ്യാഃ സുരഗണാഃ.
ക്രതുഭ്രംശസ്ത്വത്തഃ ക്രതുഫലവിധാനവ്യസനിനോ
ധ്രുവം കർത്തുഃ ശ്രദ്ധാവിധുരമഭിചാരായ ഹി മഖാഃ 22

പ്രജാനാഥം നാഥ പ്രസഭമഭികം സ്വാം ദുഹിതരം
ഗതം രോഹിദ്ഭൂതാം രിരമയിഷ്യമൃഷ്യസ്യ വപുഷാ
ധനുഷ്പാണേർയ്യാതം ദിവമപി സപത്രാകൃതമമും
ത്രസന്തം തേഽദ്യാപി ത്യജതി ന മൃഗവ്യാധരഭസഃ. 23

സ്വലാവണ്യാശംസാ ധൃതധനുഷമഹ്നായ തൃണവത്
പുരഃ പ്ലുഷ്ടം ദൃഷ്ട്വാ പുരമഥന പുഷ്പായുധമപി
യദി സ്ത്രൈണം ദേവീ യമനിരതദേഹാർദ്ധഘടനാ-
ദവൈതി ത്വാമദ്ധാ ബത വരദ മുഗ്ദ്ധാ യുവതയഃ. 24

ശ്മശാനേഷ്വാക്രീഡാ സ്മരഹര പിശാചാഃ സഹചരാ-
ശ്ചിതാഭസ്മാലേപഃ സ്രഗപി നൃകരോടീപരികരഃ
അമങ്ഗല്യം ശീലം തവ ഭവതു നാമൈവമഖിലം
തഥാപി സ്മർതൄണാം വരദ പരമം മംഗളമസി. 25

മനഃ പ്രത്യക്ചിത്തേ സവിധമവധായാത്തമരുതഃ
പ്രഹൃഷ്യദ്രോമാണഃ പ്രമദസലിലോത് സംഗിതദൃശഃ
യദാലോക്യാഹ്ലാദം ഹ്രദ ഇവ നിമജ്ജ്യാമൃതമയേ
ദധത്യന്തസ്തത്ത്വം കിമപി യമിനസ്തത്കില ഭവാൻ. 26.

ത്വമർക്കസ്ത്വം സോമസ്ത്വമസി പവനസ്ത്വം ഹുതവഹ-
സ്ത്വമാപസ്ത്വം വ്യോമ ത്വമു ധരണിരാത്മാ ത്വമിതി ച
പരിച്ഛിന്നാമേവം ത്വയി പരിണിതാ ബിഭ്രതു ഗിരം
ന വിദ്മസ്തത്തത്ത്വം വയമിഹ തു യത് ത്വം ന ഭവസി.

ത്രയീം തിസ്രോ വൃത്തീസ്ത്രിഭുവനമഥോ ത്രീനപി സുരാ-
നകാരാദ്യൈർവ്വർണ്ണൈസ്ത്രിഭിരഭിദധത് തീർണ്ണവികൃതി
തുരീയം തേ ധാമ ധ്വനിഭിരവരുന്ധാനമണുഭിഃ
സമസ്തം വ്യസ്തം ത്വാം ശരണദഗൃണാത്യോമിതി പദം. 28

ഭവഃ ശർവ്വോ രുദ്രഃ പശുപതിരഥോഗ്രഃ സഹമഹാം-
സ്തഥാ ഭീമേശാനാവിതി യദഭിധാനാഷ്ടകമിദം.
അമുഷ്മിൻപ്രത്യേകം പ്രവിചരതി ദേവ ശ്രുതിരപി
പ്രിയായാസ്മൈ ധാമ്നേപ്രണിഹിതനമസ്യോഽസ്മി ഭവതേ

നമോ നേദിഷ്ഠായ പ്രിയവദ ദവിഷ്ഠായ ച നമഃ
നമഃ ക്ഷോദിഷ്ഠായ സ്മരഹര മഹിഷ്ഠായ ച നമഃ
നമോ വർഷിഷ്ഠായ ത്രിനയന യവിഷ്ഠായ ച നമോ
നമഃ സർവ്വസ്മൈ തേ തദിദമിതിസർവ്വായ ച നമഃ. 30

ബഹുലരജസേ വിശ്വോത്പത്തൗ ഭവായ നമോ നമഃ
പ്രബലതമസേ തത്സംഹാരേ ഹരായ നമോ നമഃ
ജനസുഖകൃതേ സത്വോദ്രിക്തൗ മൃഡായ നമോ നമഃ
പ്രമഹസി പദേ നിസ്ത്രൈഗുണ്യേ ശിവായ നമോ നമഃ.

ശൃപരിണതി ചേതഃ ക്ലേശവശ്യം ക്വ ചേദം
ക്വ ച തവ ഗുണസീമോല്ലംഘിനീ ശശ്വദൃദ്ധിഃ
ഇതി ചകിതമമന്ദീകൃത്യ മാം ഭക്തിരാധാദ്
വരദ ചരണയോസ്തേ വാക്യപുഷ്പോപഹാരം. 32

അസിതഗിരിസമം സ്യാത് കജ്ജലം സിന്ധു പാത്രേ
സുരതരുവരശാഖാ ലേഖനീ പത്രമുർവീ.
ലിഖതി യദി ഗൃഹീത്വാ ശാരദാ സർവകാലം
തദപി തവ ഗുണാനാമീശ പാരം ന യാതി. 33

അസുരസുരമുനീന്ദ്രൈരർച്ചിതസ്യേന്ദുമൗലേർ-
ഗ്രഥിതഗുണമഹിമ്നോ നിർഗുണസ്യേശ്വരസ്യ
സകലഗുണവരിഷ്ഠഃ പുഷ്പദന്താഭിധാനോ
രുചിരമലഘുവൃത്തൈഃ സ്തോത്രമേതച്ചകാര. 34

അഹരഹരനവദ്യം ധൂർജടേഃ സ്തോത്രമേതത്
പഠതി പരമഭക്ത്യാ ശുദ്ധചിത്തഃ പുമാൻ യഃ.
സ ഭവതി ശിവലോകേ രുദ്രതുല്യസ്തഥാ / ത്ര
പ്രചുരതരധനായുഃ പുത്രവാൻ കീർത്തിമാംശ്ച. 35

ദീക്ഷാ ദാനം തപസ്തീർത്ഥം സ്നാനം യാഗാധികാഃ ക്രിയാഃ
മഹിമ്നഃ സ്തവപാഠസ്യ കലാം നാർഹന്തി ഷോഡശീം. 36
ആസമാപ്തമിദംസ്തോത്രം സർവ്വമീശ്വരവർണ്ണനം
അനൗപമ്യം മനോഹാരി പുണ്യം ഗന്ധർവ്വഭാഷിതം. 37

മഹേശാന്നാപരോ ദേവാ മഹിമ്നോ നാപരാ സ്തുതിഃ
അഘോരാന്നാപരോ മന്ത്രാ നാസ്തി തത്ത്വം ഗുരോംപരം 38

കുസുമദശന നാമാ സർവ്വഗന്ധർവ്വരാജഃ
ശിശുശശധരമൌലേർദേവദേവസ്യ ദാസഃ
സ ഖലു നിജമഹിമ്നോ ഭ്രഷ്ട ഏവാസ്യ രോഷാത്
സ്തവനമിദമകാർഷീദ് ദിവ്യദിവ്യം മഹിമ്നഃ. 39

സുരവരമുനിപൂജ്യം സ്വർഗ്ഗമോക്ഷൈകഹേതും
പഠതി യദി മനുഷ്യഃ പ്രാഞ്ജലിർന്നാന്യചേതാഃ
വ്രജതി ശിവസമീപം കിന്നരൈഃ സ്തൂയമാനഃ
സ്തവനമിദമമോഘം പുഷ്പദന്ത പ്രണീതം. 40

ശ്രീ പുഷ്പദന്തമുഖപങ്കജനിർഗ്ഗതേന
സ്തോത്രേണ കില്ബിഷഹരേണ ഹരപ്രിയേണ
കണ്ഠസ്ഥിതേന പഠിതേന സമാഹിതേന
സുപ്രീണിതോ ഭവതി ഭൂതപതിർമഹേശഃ 41

ഇത്യേഷാ വാങ്മയീ പൂജാ ശ്രീമച്ഛങ്കരപാദയോഃ
അർപ്പിതാ തേന ദേവേശഃ പ്രീയതാം മേ സദാശിവഃ 42

തവ തത്ത്വം ന ജാനാമി കീദൃശോ/സി മഹേശ്വര
യാദൃശോ/സി മഹാദേവ താദൃശായ നമോ നമഃ, 43

യദക്ഷരം പദം ഭ്രഷ്ടം മാത്രാഹീനം ച യദ് ഭവേത്
തത് സർവ്വം ക്ഷമ്യതാം ദേവ പ്രസീദ പരമേശ്വര 44

ഏകകാലം ദ്വികാലം വാ ത്രികാലം യഃ പഠേന്നരഃ
സർവ്വ പാപവിനിർമുക്തഃ ശിവലോകേ മഹീയതേ. 45

ഇതി ശിവമഹിമ്നഃസ്തോത്രം സമാപ്തം.

# സർവ്വാത്മകശിവസ്തോത്രം

യോ ദേവസ്സത് സ്വരൂപേണ സ്വസ്മിന്നേവ വിരാജതേ
നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ. 1

യോ ദേവഃ സൂത്രരൂപേണ ജഗത് സൂത്രയതി പ്രഭുഃ
നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ 2

യോ ദേവോ വിധിരൂപേണ ജഗത്സൃജതി രാജസഃ
നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ. 3

യോ ദേവോ വിഷ്ണുരൂപേണ ജഗത്പുഷ്ണാതി ശുക്ലവാൻ
നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ 4

യോ ദേവോ രുദ്രരൂപേണ ജഗദശ്നാതി താമസീ
നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ

യോ ദേവോ ദേവസ്സൂര്യരൂപേണ ജഗദ്ഭാസയതേ സദാ
നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ

യോ ദേവസ്സോമരൂപേണ പുഷ്ണാത്യോഷധിവീരുധഃ.
നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ

യോ ദേവോ വൃഷരൂപേണ വർഷത്യംബുദവാഹനഃ
നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ

യോ ദേവോ നൃപരൂപേണ നൃധർമ്മാൻ പാതി ധർമ്മവിത്
നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ 9

യോ ദേവോ ബ്രഹ്മരൂപേണ ബ്രഹ്മ വേദിതുമിച്ഛതി
നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ 10

യോ ദേവോ ധേനുരൂപേണ ദുഗ്ധം ദുഗ്ധേ ജഗത്പ്രസൂഃ
നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ 11

യോ ദേവഃ വ്യാഘ്രരൂപേണ ഗർജത്യൂർജജീവനാന്തരേ
നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ 12

---

*ശ്രീ തപോവനസ്വാമിപ്രണീതമായ സൗമ്യകാശീശസ്തോത്രത്തിൽ നിന്ന് എടുത്തത്.

യോ ദേവഃ മേഘരൂപേണ ദ്രുതമുത്സൃജതേ ദിവി
നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ 13

യോ ദേവോ വൃക്ഷരൂപേണ സ്തബ്ധശ്ഛായാം പ്രയച്ഛതി
നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ 14

യോ ദേവസ്തൃണരൂപേണ ഹരിദ്വർണശ്ചകാസ്തി ഹി
നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ 15

യോ ദേവഃ സർവ്വരൂപേണ സർവീഭവതി സർവദാ
നമസ്തസ്മൈ നമസ്തസ്മൈ നമസ്തസ്മൈ നമോ നമഃ 16

പ്രസീദ ഭഗവൻ സൌമ്യകാശികേശ കൃപാംബുധേ
പ്രസീദാവിദ്യകധ്വാന്തധ്വം സഹംസനിഭപ്രഭോ. 17

യദി പ്രസന്നോ ഭഗവാം ഗ്ലീസേവാ-
രതിം പ്രയച്ഛാന്യദഹം ന യാചേ
നിരസ്തഭേദഭ്രമമൃത്യുപാശാം
പരാം പരാനന്ദകരീം പരാത്മൻ. 18

സംപൂരിതമിദം സ്തോത്രം സർവസിദ്ധികരം നൃണാം
ശ്രുത്യന്തസുമനോമാദ്ധ്വീഹൃദ്യമത്യന്തമുത്തമം.

ജയത്യുത്തരകാശീതി സൗമ്യകാശീതി ച ശ്രുതം
ക്ഷേത്രം ഗോത്രകുലോത്തംസഹിമവന്മദ്ധ്യസംസ്ഥിതം.

പഞ്ചക്രോശവിശങ്കടം വരുണയാ
ചാസ്യാ ച സംവേഷ്ടിതം
ഭ്രഭ്രൂദ് ഭൂഷണവാരണാവതനിതം-
ബാലംബി യദ്ഭ്രാജ്യതേ

ഗംഗാ യത്ര ച ഗായതീവ മധുരം
സാമോർമ്മിതുംഗസ്യനൈ-
സ്തപ്യന്തേ ച തപോ വിതൃഷ്ണമതയോ
യത്രോല്ബണം സാധവഃ. 21

തത്രാസ്തേ വിശ്വനാഥഃ ശ്രീശക്ത്യാദിസഹിതഃ പ്രഭു
സ്തോത്രരത്നേ ന യോ ദേവസ്തുഷ്ടുവേ ƒനേന സൗമ
യഃപഠേത് പ്രയതോനിത്യം ശ്രദ്ധയൈതദനന്യധീഃ
സ കാമോ ലഭതേ കാമം നിഷ്കാമോ മുക്തിമാപ്നുയാത്.

# ശിവമഹിമ്നാ സ്തോത്രം

## സൗമ്യ കാശീശ സ്തോത്രം

### കൗപീന പഞ്ചകം

1) വേദാന്തവാക്യേഷുസദാരമന്തോ
ഭിക്ഷാന്നമാത്രേണചതുഷ്ടിമന്തഃ
അശോകവന്തഃ കരുണൈകവന്തഃ
കൗപീന വന്തഃ ഖലുഭാഗ്യവന്തഃ

2) മൂലം തരോ കേവലമാശ്രയന്തഃ
പാണിദ്വയം ഭോക്തു മമത്രയന്തഃ
കന്ഥാമിവ ശ്രീ മപി കുത്സയന്തഃ
കൗപീനവന്തഃ ഖലു ഭാഗ്യവന്തഃ

3) ദേഹാദിഭാവം പരിവർജ്ജയന്തഃ
സ്വാത്മാനമാത്മന്യവലോകയന്തഃ
നാന്തം നമദ്ധ്യം ന ബഹിഃ സ്മരന്തഃ
കൗപീനവന്തഃ ഖലുഭാഗ്യവന്തഃ

4) സ്വാനന്ദ ഭാവേ പരിതുഷ്ടി മന്തഃ
പ്രശാന്ത സർവ്വേന്ദ്രിയ വൃത്തിമന്തഃ
അഹർനിശം ബ്രഹ്മസുഖേരമന്തഃ
കൗപീനവന്തഃ ഖലു ഭാഗ്യവന്തഃ

5) ബ്രഹ്മാക്ഷരം പാവനമുച്ചരന്തഃ
ബ്രഹ്മാഹ മസ്മീതി വിഭാവയന്തഃ
ഭിക്ഷാശനാദിക്ഷു പരിഭ്രമന്തഃ
കൗപീനവന്തഃ ഖലു ഭാഗ്യവന്തഃ

## നിർവ്വാണഷട്കം

1) മനോ ബുദ്ധ്യഹങ്കാരചിത്താനിനാഹം
നചശ്രോത്ര ജിഹ്വേ നചഘ്രാണ നേത്രേ
നച വ്യോമ ഭൂമിർ ന തേജോ ന വായുഃ
ചിദാനന്ദ രൂപഃ ശിവോ *f* ഹം ശിവോ *f* ഹം

2) നച പ്രാണ സംജ്ഞോ, നവൈ പഞ്ച വായുർ-
നവാ സപ്ത ധാതുർ, നവാ പഞ്ചകോശഃ
നവാക് പാണി പാദൗ നചോപസ്ഥപായൂ
ചിദാനന്ദ രൂപ ശിവോ *f* ഹം ശിവോ *f* ഹം.

3) നമേദ്വേഷരാഗൗ    നമേ ലോഭ മോഹൗ
മ ദോ നൈവമേ നൈവമാത്സര്യഭാവഃ
ന ധർമ്മോ ന ചാർത്ഥോ നകാമോ നമോക്ഷ-
ശ്ചി ദാനന്ദ രൂപഃ ശിവോ *f* ഹം ശിവോ *f*ഹം

4) ന പുണ്യം ന പാപം ന സൗഖ്യം ന ദുഃഖം
നമ ന്ത്രോനതീർത്ഥം ന ദേവാ ന യജ്ഞാഃ
അഹം ഭോജനം നൈവ ഭോജ്യം ന ഭോക്താ
ചിദാനന്ദ രൂപഃ ശിവോ *f* ഹം ശിവോ*f*ഹം

5) നമേ മൃത്യു ശങ്കാ നമേ ജാതി ഭേദഃ
പിതാ നൈവമേ നൈവ മാതാ ന ജന്മ.
നബന്ധുർ ന മിത്രാം ഗുരുർനൈവ ശിഷ്യഃ
ചിദാനന്ദ രൂപഃ ശിവോ *f* ഹം ശിവോ *f*ഹം

6) അഹം നിർവ്വികല്പോ നിരാകാര രൂപോ
വിഭിർ വ്യാപ്യ സർവ്വത്ര സർവ്വേന്ദ്രിയാണി
സദാമേസമത്വം ന മുക്തിർ ന ബന്ധഃ
ചിദാനന്ദ രൂപഃ ശിവോ *f*ഹം ശിവോ *f*ഹം

## ഗുർവ്വഷ്ടകം

1) ശരീരം സുരൂപം തഥാവാകളത്രം
യശശ്ചാരുചിത്രം ധനംമേരു തുല്യം
മനശ്ചേന്ന ലഗ്നം ഗുരോരംഘ്രിപദ്മേ
തതഃ കിം തതഃ കിം തതഃ കിം തതഃ കിം

2) കളത്രം ധനം പുത്രപൗത്രാദി സർവ്വം
ഗൃഹം ബാന്ധവാഃ സർവ്വമേതദ്ധിജാതം
മനശ്ചേന്ന ലഗ്നം ഗുരോരം ഘ്രി പദ്മേ
തതഃ കിം തതഃ കിം തതഃ കിം തതഃ കിം

3) ഷഡംഗാദി വേദോ മുഖേശാസ്ത്രവിദ്യാ
കവിത്വാദിഗദ്യം സുപദ്യം കരോതി
മനശ്ചേന്ന ലഗ്നം ഗുരോരം ഘ്രി പദ്മേ
തതഃ കിം തതഃ കിം തതഃ കിം തതഃ കിം

4) വിദേശേഷുമാന്യഃ സ്വദേശേഷുധന്യഃ
സദാചാരവൃത്തേഷു മത്തോനചാന്യഃ
മശ്ചേന്ന ലഗ്നം ഗുരോരം ഘ്രി പദ്മേ
തതഃ കിം തതഃ കിം തതഃ കിം തതഃ കിം
ക്ഷമാമണ്ഡലേ ƒ ശേഷ ഭൂപാല വൃന്ദൈഃ
സദാസേവിതം യസ്യപാദാരവിന്ദം
മനശ്ചേന്ന ലഗ്നം ഗുരോരംഘ്രി പദ്മേ
തതഃ കിം തതഃ കിം തതഃ കിം തതഃ കിം

6) യശോ മേഗതം ദിക്ഷുദാനപ്രതാപാ-
ജ്ജഗദ്വസ്തു സർവ്വം കരേയത് പ്രസാദാത്
മനശ്ചേന്ന ലഗ്നം ഗുരോരംഘ്രി പദ്മേ
തതഃ കിം തതഃ കിം തതഃ കിം തതഃ കിം

7) നഭോഗേനയോഗേ നവാ വാജിരാജൗ
ന കാന്താ മുഖേനൈവവിത്തേഷുചിത്തം
മനശ്ചേന്ന ലഗ്നം ഗുരോരം ഘ്രി പദ്മേ
തതഃ കിം തതഃ കിം തതഃ കിം തതഃ കിം

8) അരണ്യേ നവാ സ്വസ്യഗേഹേ ന കാര്യേ
ന ദേഹേ മനോവർത്തതേ മേ ത്വനർഘ്യേ
മനശ്ചേന്ന ലഗ്നം ഗുരോരം ഘ്രി പദ്മേ
തതഃ കിം തതഃ കിം തതഃ കിം തതഃ കിം

ഗുരോരഷ്ടകം യ പഠേത് പുണ്യദേഹി
യതിർ ഭൂപതിർ ബ്രഹ്മചാരി ച ഗേഹീ
ലഭേദ് വാഞ്ഛിതാർത്ഥം പദം ബ്രഹ്മസംജ്ഞം
ഗുരോരുക്ത വാക്യേമനോയസ്യ ലഗ്നം

# പ്രാർത്ഥന

ദൈവം മാതാപിതാദൈവം
ദൈവം താൻഗുരുനാഥനും
ഈവണ്ണ മോർത്തിടുന്നോർക്കേ
കൈവരൂ സർവ്വകാര്യവും
എല്ലാടവും ദൈവമുണ്ടെന്ന്
എല്ലാ നേരവുമോർക്കണം
എല്ലാവരോടും ചൊല്ലേണം
ഉല്ലാസം നല്ല വാക്കുകൾ
കളിച്ചും പാപകർമ്മങ്ങൾ
ഒളിച്ചും ചെയ്തു പോകലാ
കളിയല്ലിഹ ദൈവത്തിന്ന്
ഒളിവായില്ലൊരേടവും
വലിയാളുകളെ കണ്ടാൽ
തല താഴ്ത്തി വണങ്ങണം
കുലവും ബലവും നോക്കി
പലതും ചെയ്തുകൊള്ളേണം
നിന്ദിച്ചീടരുതാരെയും
വന്ദിച്ചീടുക വന്ദ്യരെ
നന്ദി കാട്ടണമാരോടും
നിന്ദിക്കാത്തമനസ്സോടും
സത്യം ധർമ്മം സദാചാരം
കൃത്യം മര്യാദ എന്നിവ
നിത്യം തെറ്റാതനുഷ്ഠിക്കും
മർത്ത്യരേ മർത്ത്യരായ് വരൂ

